


ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# ജ്ഞാനരശ്മികൾ

മൂലവള്ളിൽ ഉണ്ണിക്കൃഷ്ണൻ ഇളയത്




**ശിവാനന്ദാശ്രമം**
ഹേമാംബികാനഗർ, പാലക്കാട് - 678009
കേരളം.

# JNANARASHMIKAL

Malayalam

by

**MOOLAVALLIL UNNIKRISHNAN ELAYATH**

*Published by*

*Sivananda Ashramam*

*Palakkad - 9.*

*Printed at*

*Sivananda Printing Press & Publications*

*Hemambika Nagar, Palakkad - 9.*

*Phone : 0491 - 2555478*

*First Edition*

*2004 October.*

**Rs- 60.00**

# പ്രസാധകക്കുറിപ്പ്

ശ്രീമൂലവള്ളിൽ ഇല്ലത്ത് ബ്രഹ്മശ്രീ ഉണ്ണിക്കൃഷ്ണൻ ഇളയത് സംപൂജ്യ ജ്ഞാനാനന്ദസ്വാമികളുടെ ഗൃഹസ്ഥ ശിഷ്യരിൽ ഒരാളാണ്. തന്റെ സമകാലീനരായ ആദ്ധ്യാത്മിക ആചാര്യന്മാരുമായി വളരെ അടുത്തബന്ധം പുലർത്തിയ ഇദ്ദേഹത്തിന്റെ ചിന്തകൾ സമകാലിക സമസ്യകളുമായി ബന്ധപ്പെട്ടു സംവദിക്കുന്നുവെന്നതിനാൽ പ്രത്യേകം ശ്രദ്ധയർഹിക്കുന്നു. കേരളത്തിലെ പ്രമുഖങ്ങളായ ആദ്ധ്യാത്മിക പ്രസിദ്ധീകരണങ്ങളിലെല്ലാം തന്നെ ഇദ്ദേഹത്തിന്റെ ലേഖനങ്ങൾ പ്രസിദ്ധീകരിച്ചിട്ടുണ്ട്.

സംശുദ്ധമായ വ്യക്തിജീവിതത്തിലൂടെ ആദ്ധ്യാത്മിക ഔന്നത്യം സമ്പാദിക്കാൻ മാർഗ്ഗദർശനം നൽകുന്നവയാണ് ശ്രീ. ഇളയതിന്റെ ലേഖനങ്ങൾ. വർത്തമാനലോകത്തിലെ സാമൂഹികമായ പല പ്രശ്നങ്ങളോടുമുള്ള പ്രതികരണങ്ങളാണിവ. സത്സംഗംകൊണ്ട് തനിക്ക് സിദ്ധിച്ച വിപുലമായ ആദ്ധ്യാത്മിക അടിത്തറ പ്രശ്നപരിഹാരത്തിനായി അദ്ദേഹം ഉപയോഗിക്കുന്നു.

ശ്രീമാൻ ഇളയതിന്റെ ചില ലേഖനങ്ങൽ വായിച്ച സംപൂജ്യ ജ്ഞാനാനന്ദസരസ്വതിസ്വാമികൾ അവ സമാഹരിച്ച് പ്രസിദ്ധീകരിക്കുവാൻ നിർദ്ദേശിക്കുകയുണ്ടായി. ഈ പുസ്തകം പുറത്തിറങ്ങുന്നതോടെ അത് പാലിക്കപ്പെടുകയാണ്. അത്യധികം കൃതാർത്ഥതയോടെ "ജ്ഞാനരശ്മികൾ" സജ്ജനസമക്ഷം സമർപ്പിക്കുന്നു.

പാലക്കാട്, പ്രസാധകർ

30.8.2004

# വിഷയസൂചിക

# പ്രസ്താവന

*യതോവേദവാചോ വികുണ്ഠാമനോഭി–*
*സ്സദാ നേതി നേതീതി യ ത്താ ഗൃണന്തി*
*പരബ്രഹ്മരൂപം ചിദാനന്ദഭൂതം*
*സദാ തം ഗണേശം നമാമോ ഭജാമ.*

മനുഷ്യജന്മത്തിൻെറ മഹത്വം ഉദ്ഘോഷിക്കുന്ന സംസ്ക്കാരമാണ് ഭാരതത്തിൻെറ അനാദി ആർഷ സംസ്ക്കാരം. അതിൻെറ അധിഷ്ഠാനം ഋഷിപ്രണീതമായ സനാതനധർമ്മമാണ്. ആർഷധർമ്മാചരണമാണ് ഭാരതത്തനിമ. അതിൻെറ ആചരണയുക്തജീവിതം മനുഷ്യൻെറ നൈസർഗ്ഗികസിദ്ധിയായ വിചാര–വികാര സാമർത്ഥ്യത്തിൻെറ സമന്വിതവികാസത്തിനു വഴിതെളി ക്കുന്നു. മനുഷ്യജന്മത്തിൻെറ വികാസപരിണാമം സത്യദർ ശനത്തിൽ പൂർത്തീകരിക്കപ്പെടുന്നു. സത്യദർശി സത്യസ്വരൂപമായി സ്വതഃസിദ്ധവും സ്വയംപ്രകാശവുമായി വിരാജിക്കുന്നു. മഹിമ്നിസ്വേ മഹീയതേ !

സൂചിപ്പിച്ച ജീവിതമാതൃക വേദവേദാന്ത പുരാണേതിഹാസങ്ങളിൽ നിന്നുമാത്രമേ അറിയാനാകൂ. വേദം അനാദിയും അപൌരുഷേയവുമാണെന്നു വിശ്വസിച്ചുവരുന്നു. പുരാണേതിഹാസങ്ങൾ വേദാന്തധർമ്മം വ്യാഖ്യാനിക്കുന്നു. ധർമ്മം സാർവ്വജനീനവും, സാർവ ദേശീയവും സാർവകാലീനവുമാണ്. എന്നാൽ ധർമ്മ ത്തിൻപൊരുൾ സത്യം സാക്ഷാത്ക്കരിച്ച മഹാത്മാ

ക്കൾക്കേ ഗ്രാഹ്യമാകൂ. ഭാരതത്തിൽ മഹാത്മാക്കൾ ഏതുകാലത്തും ഉണ്ടായിരിക്കും. സത്യദർശികളേയും സത്യാന്വേഷികളേയും നിമിത്തമാക്കി ഈശ്വരൻ ധർമ്മരക്ഷചെയ്യുന്ന പുണ്യഭൂമി ഭാരതമാണ്. അതിനാൽ ഇവിടെ സത്യദർശികൾ അവശ്യം ഏതുകാലത്തും ഉണ്ടായിരിക്കും.

ആത്മനിഷ്ഠയാണ് പരമാർത്ഥവിദ്യ എന്നു ഭഗവാൻ ശ്രീരമണമഹർഷി പറയുന്നു. ആത്മാവ്, ബ്രഹ്മം, ഈശ്വരൻ, പരമാത്മാവ്, ഭഗവാൻ എന്നു പല ശബ്ദങ്ങളാൽ പരാമർശിക്കപ്പെടുന്നത് ജീവ-ജഗത്തുകൾക്ക് ആധാരാധേയമായ അദ്വൈതസത്യമാണ് എന്നു ഭാരതഋഷിമാർ പറയുന്നു. ഈ പരമസത്യസാക്ഷാത്ക്കാരത്തിന്നനുഗുണമായ ജീവിതനിർവഹണമത്രേ ധർമ്മസാക്ഷാത്ക്കാരവും ആത്മനിഷ്ഠയും.

സത്യസാക്ഷാത്ക്കാരം സാധിച്ച മുക്തപുരുഷന്മാരുടേയും, സത്യസാക്ഷാത്ക്കാരംമാത്രം ലക്ഷ്യംവെച്ചു ജീവിക്കുന്ന ത്യാഗസമ്പന്നരായ പുണ്യപുരുഷന്മാരുടേയും ആന്തരികജീവിതത്തിന്റെ ബഹിർസ്ഫുരണമാണ് ഭാരതത്തിൽ കാലാകാലങ്ങളിൽ നടന്നുവരുന്ന ധർമ്മരക്ഷാരഹസ്യം. നവീനചരിത്രകാരന്മാരുടെ പാശ്ചാത്യ-ഗവേഷണസഹായം ജനജീവിതത്തിന്റെ രാഷ്ട്രീയ-സാമൂഹിക-സാമ്പത്തിക മുഖങ്ങൾമാത്രം ഉൾക്കൊള്ളുന്നതാണ്. ആധ്യാത്മിക അന്തർദൃഷ്ടി തെളിഞ്ഞ സത്യദർശികളുടെ സ്വാധീനശക്തി ജനജീവിതത്തിന്റെ അഗാധതലങ്ങളിൽ ഉദ്ദീപ്തമാക്കുന്ന

ധാർമ്മികശക്തിയാണ് നവീനചരിത്രത്തിന്റെ ഗതിവിഗതികളെ സ്വാധീനിക്കുന്നതെന്നവസ്തുത, സ്വതന്ത്രഭാരതം വേണ്ടത്ര മനസ്സിലാക്കാൻ തയ്യാറാകുന്നില്ല. തയ്യാറായേ മതിയാകൂ. ഈ ഗ്രന്ഥത്തിൽ സമാഹരിച്ചിട്ടുള്ള ലേഖനങ്ങൾ സൂചിപ്പിച്ച വസ്തുത മനസ്സിലാക്കാൻ അനുവാചകരിൽ ചിലരിലെങ്കിലും ഉൾപ്രേരണ ഉളവാക്കുമെങ്കിൽ അവയ്ക്കു നിമിത്തീഭൂതനായ ലേഖകൻ അനുഗൃഹീതനായി സമാശ്വസിക്കുന്നതാണ്.

ഈ ലേഖകന് സ്വാധ്യായത്തിനും തത്ത്വവിചാരത്തിനും വാത്സല്യപൂർവ്വം മാർഗ്ഗദർശനം നൽകിയനുഗ്രഹമേകിയവരും കേരളത്തിലും കേരളത്തിനുപുറത്തും ധർമ്മപ്രകാശം പ്രസരിപ്പിച്ചു വിദേഹകൈവല്യം പ്രാപിച്ചവരും ദേഹവാന്മാരായി ഇപ്പോൾ പ്രസരിപ്പിച്ചു വർത്തിക്കുന്നവരുമായ യതിവര്യന്മാരുടേയും പുണ്യാത്മാക്കളുടേയും പാദകമലങ്ങളിൽ ഈശ്വരബദ്ധപ്രണാമം അർപ്പിച്ചു കൊള്ളുന്നു.

*ഈശ്വരോ ഗുരുരാത്മേതി*
*മൂർത്തിഭേദവിഭാഗിനേ*
*വ്യോമവദ്വ്യാപ്തദേഹായ*
*ദക്ഷിണാമൂർത്തയേ നമഃ.*

*ഓം തത് സത്.*

തിരുവനന്തപുരം,
3.8.2004

മൂലവള്ളിൽ ഉണ്ണിക്കൃഷ്ണൻ ഇളയത്

# ആശംസ

തിരക്കേറിയ ഔദ്യോഗികജീവിതം. പ്രശ്നസങ്കുലമായ ഗൃഹസ്ഥജീവിതം. ഇവയൊന്നും സത്യാന്വേഷണത്തിനും അനുഭവത്തിനും തടസ്സമേയല്ല. യുദ്ധമധ്യത്തിൽപോലും തിരയാം, അനുഭവിക്കാം, എന്ന ഗീതാസിദ്ധാന്തത്തിൻെറ താത്പര്യം ഇതാണല്ലോ. ഇക്കാര്യത്തിൽ ഉത്തമ മാതൃകയാണ് ശ്രീ. ഉണ്ണിക്കൃഷ്ണൻ ഇളയതിന്റെ ജീവിതം. ഔദ്യോഗികജീവിതത്തിനിടയിലും ഗൃഹസ്ഥന്റെ ബദ്ധപ്പാടുകൾക്കിടയിലും അദ്ദേഹം സത്യം തിരഞ്ഞു. "വ്യവസായാത്മികാബുദ്ധിരേകാ". സത്യനിശ്ചയം വന്ന ബുദ്ധി ഒന്നേ ഒന്ന് എന്ന കൃഷ്ണവചനത്തെ മുൻനിർത്തിത്തന്നെ സത്യം തിരഞ്ഞു, ഉറപ്പുവരുത്തി, ക്രമേണ അനുഭവത്തിലെത്തിച്ചു ജീവിതത്തെ ധന്യമാക്കി. ഇക്കാരണത്താൽതന്നെ ശ്രീ. ഉണ്ണിക്കൃഷ്ണൻ ഇളയത് സത്യാന്വേഷിയായ ഏതൊരു ഗൃഹസ്ഥനും തികച്ചും അനുകരണീയനാണ്.

അന്വേഷണഘട്ടത്തിൽ അദ്ദേഹം അനേകം സാധകന്മാരും സിദ്ധന്മാരുമായി സമ്പർക്കം പുലർത്തുകയും ചർച്ചകളിലേർപ്പെടുകയുമുണ്ടായി. സത്യാന്വേഷണത്തിൽ

പ്രധാനമായും വിചാരമാർഗ്ഗത്തെ അവലംബിച്ച അദ്ദേഹത്തിനു സ്വവിചാരത്തിലൂടെതന്നെ പല സിദ്ധാന്തങ്ങളും തെളിഞ്ഞുകിട്ടി. അങ്ങനെയിരിക്കെയാണ് കേരളത്തിലെ ആധ്യാത്മികനഭസ്സിൽ ചിരകാലചന്ദ്രപ്രഭ ചൊരിഞ്ഞുനിന്ന ശ്രീ. ജ്ഞാനാനന്ദസരസ്വതിസ്വാമികളുടെ ഗൃഹസ്ഥശിഷ്യത്വം കൈവരിക്കാൻ ഭാഗ്യമുണ്ടായത്. ഈ സാഹചര്യങ്ങളുടെയെല്ലാം മധുരഫലങ്ങൾ ഒരുമിച്ചു ചേർന്നതാണ് നമുക്കിന്നുകിട്ടിയിരിക്കുന്ന ഈ "ജ്ഞാനരശ്മികൾ". ഈ രശ്മികൾ വരുംതലമുറയിലെ അനേകം ജിജ്ഞാസുക്കളെ കൈപിടിച്ചു നടത്തി ലക്ഷ്യത്തിലെത്തിക്കുമെന്നതിൽ സംശയിക്കാനില്ല. ഈ രശ്മികളുടെ ഉറവിടമായ ശ്രീ. ഇളയതിനും ഇവയെ പ്രസരിപ്പിക്കുന്ന പ്രസാധർക്കും ഞാൻ ഹൃദയം നിറഞ്ഞ അഭിവാദനങ്ങളും ആശംസകളും അർപ്പിച്ചുകൊള്ളുന്നു.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

ശിവാരവിന്ദം
23.8.04

**ജി.ബാലകൃഷ്ണൻ നായർ**

# അവതാരിക

ജീവിതം സുഖദുഃഖാനുഭവങ്ങളുടെ ഒരു പ്രവാഹമാണ്. ഒരിക്കലും നശിക്കാത്ത സുഖാനുഭവത്തിനുവേണ്ടിയിട്ടാണ് എല്ലാ ജീവജാലങ്ങളും അവരവരുടെ മാർഗ്ഗത്തിൽകൂടി പരിശ്രമിച്ചുകൊണ്ടിരിക്കുന്നത്. ശാശ്വതമായ അനുഭവം ശാശ്വതനായ ഈശ്വരനിൽനിന്നുമാത്രമേ ലഭിക്കുകയുള്ളു. ഈ ലോകത്തിലുള്ള ഒന്നുംതന്നെ ശാശ്വതമായിട്ടുള്ളതല്ല. അതുകൊണ്ട് ഇവിടെയുള്ള അനുഭവങ്ങളും നശ്വരങ്ങൾമാത്രമാണ്. ഈകാര്യം മനസ്സിലാക്കാതെയാണ് വിവേകമുണ്ടെന്ന് അഭിമാനിക്കുന്ന മനുഷ്യൻ ഈ ലോകത്തിലുള്ള അനുഭവങ്ങളെ നന്നാക്കി ജീവിതം നന്നാക്കാൻ ശ്രമിക്കുന്നത്. ജീവിതം നന്നാവണമെങ്കിൽ ഈ ലോകത്തിലെ അനുഭവങ്ങളെ ഉള്ളതാക്കിത്തീർത്തിരിക്കുന്ന സത്യത്തെ അനുഭവിക്കുകതന്നെവേണം. കൊച്ചുകുട്ടികൾ പോലും ഈ ലോകത്തിൽ തീവ്രമായ ജിജ്ഞാസയുള്ളവരായിട്ടാണ് കണ്ടുവരുന്നത്. ഇതെന്താണ്? അതെന്താണ്? ഇതാരാണ്? അതാരാണ്? എന്നൊക്കെ കുട്ടികൾ ചോദിക്കുന്നത് അവരുടെ ജിജ്ഞാസാപ്രകടനങ്ങൾ മാത്രമാണ്. ആ ജിജ്ഞാസയെ പോഷിപ്പിക്കുന്നതിനുപകരം അതിനെ മുരടിപ്പിച്ചുകളയുകയാണ് സാധാരണ മുതിർന്നവരെല്ലാം ചെയ്യുന്നത്. മനസ്സിലെ രജോഗുണവും തമോഗുണവും വേണ്ടപോലെ വികസിക്കാത്ത ശൈശവകാലത്തെ ഈ ജിജ്ഞാസയുടെ പിന്നിൽ പ്രവർത്തിക്കുന്നത് സത്വഗുണ പ്രധാനമായ മനസ്സാണ്. പ്രായംകൂടുംതോറും രജസ്സും തമസ്സും വികസിച്ച് ലോകത്തോടുള്ള ബന്ധത്തെ വളർത്തി പോഷിപ്പിച്ചുകൊണ്ടിരിക്കും. പിന്നെ ദുഃഖത്തിന്റെ മാർഗ്ഗത്തെ സുഖാന്വേഷണമാർഗ്ഗമായി തെറ്റിദ്ധരിച്ച് ജീവിക്കാനും തുടങ്ങും. യഥാർത്ഥ സുഖത്തിന്റെ മാർഗ്ഗത്തെ തെറ്റിദ്ധരിക്കാതിരിക്കണമെങ്കിൽ

മനസ്സിലെ രാഗദ്വേഷാദിദ്വന്ദ്വങ്ങൾ മാറുകതന്നെ വേണം. ഒരുവസ്തുവിനെ അതായിത്തന്നെ കാണാൻ കഴിയാതെ വരുമ്പോൾ പിന്നതിനെ തെറ്റിദ്ധരിക്കുക മാത്രമേ വഴിയുള്ളു. ഇന്നീലോകത്തിലെ വിദ്യാഭ്യാസ സമ്പ്രദായമൊക്കെ സത്യത്തെ കണ്ടെത്താനല്ല; ഈ ലോകത്തിലുള്ള അസത്യവസ്തുക്കളെ വിശകലനം ചെയ്ത് അവ സത്യമാണെന്ന് തെറ്റിദ്ധരിപ്പിക്കാനാണ്. സത്യസന്ധമായ രീതിയിൽ വിശകലനം ചെയ്യുകയാണെങ്കിൽ ഏതു വസ്തുവിനെ വിശകലനം ചെയ്താലും അവസാനം പരമസത്യത്തിൽചെന്നുചേരുകതന്നെചെയ്യും. അതിന് അധികമാരുംതന്നെ വേണ്ടപോലെ പ്രയത്നിക്കുന്നില്ല. ഫലമോ ഇന്നുള്ളതിനേക്കാൾ കൂടുതൽ ദുഃഖം നാളെ ! ഭൗതിക ശാസ്ത്രജ്ഞന്മാർ കഴിഞ്ഞ നൂറ്റാണ്ടിൽ കൊണ്ടുപിടിച്ച് ശാസ്ത്രഗവേഷണം ചെയ്ത് ലോകത്തെ പുരോഗമിപ്പിച്ചിരിക്കുന്നു എന്ന് ദുരഭിമാനം പുലർത്തികൊണ്ടിരിക്കയാണ്. ഇവരുടെ ഭൗതിക ശാസ്ത്രസിദ്ധാന്തമോ അതുമൂലം ഉണ്ടായിട്ടുള്ള സാങ്കേതികവിദ്യയോ മനുഷ്യൻെറ സമാധാനത്തിന് അല്പംപോലും സഹായകമായിട്ടില്ല. മറിച്ച് അവ അവൻെറ സ്വസ്ഥതക്ക് എല്ലാപ്രകാരത്തിലും ഹാനികരമായിത്തീർന്നു കൊണ്ടേയിരിക്കുകയാണ്.

കാണപ്പെടുന്ന ഈ ഭ്രമലോകത്തെ പഠിച്ച് സമാധാനമോ സംതൃപ്തിയോ സ്വസ്ഥതയോ, നേടാമെന്ന് വിചാരിക്കുന്ന ആളുകൾ മൂഢസ്വർഗ്ഗത്തിൽത്തന്നെയാണ്. ഈ മൂഢസ്വർഗ്ഗത്തിൽനിന്ന് മുക്തിവേണമെങ്കിൽ കാണുന്നവൻെറ സത്യമന്വേഷിച്ച്, ആ സത്യം അനുഭവിച്ചെങ്കിൽമാത്രമേ സാധിക്കൂ. കാണുന്നവനിലെ സത്യം അന്വേഷിച്ച് അനുഭവിച്ചിട്ടുള്ള ഭാരതീയരായ ഋഷീശ്വരന്മാർ എല്ലാവരും ഒരേസ്വരത്തിൽ പ്രഖ്യാപിക്കുന്നത് ആ കാണുന്ന ആൾ മാത്രമേ സത്യമായിട്ടുള്ളൂ എന്നും ആ സത്യത്തിലെ വെറും തോന്നലുകൾ മാത്രമാണ് വൈവിധ്യം നിറഞ്ഞ ഈ

ദൃശ്യപ്രപഞ്ചം എന്നുമാണ്. കാണുന്നവന് നാമവുമില്ല, രൂപവുമില്ല. അതുണ്ടായിട്ടുമില്ല, അതു നശിക്കുന്നുമില്ല. അതെന്നും ഒരുപോലെ വർത്തിക്കുന്നു. അതിൻെറ പ്രകാശംകൊണ്ട് ബാക്കിയെല്ലാം പ്രകാശിക്കുന്നു. അതിനെ ഒന്നിനും പ്രകാശിപ്പിക്കാൻ കഴിയുകയില്ല. ആ വസ്തുവാണ് സത്യം. അതിനെയാണ് കേവലബോധം എന്നു പറഞ്ഞിരിക്കുന്നത്. അതാണ് പരമസത്യം. അതാണ് ഈ ലോകത്തെ ബോധിപ്പിച്ച് ഉള്ളതാക്കിവച്ചിരിക്കുന്നത്. അതിൻെറ അനുഭവമാണ് നശിക്കാത്ത സുഖാനുഭവം. ഈ നശിക്കാത്ത അനുഭവത്തിനാണ് ജ്ഞാനം അഥവാ അറിവ് എന്നുപറയുന്നത് .വിശേഷണങ്ങൾ ഇല്ലാത്ത അറിവ് . അതിലെത്തിയെങ്കിലേ അതനുഭവിക്കാൻ കഴിയൂ. അതിലെത്താൻ കഴിയാതെ ഇരിക്കുന്നത് അതിലെ സ്ഫുരണങ്ങളായ ഈ ലോകം ഉള്ളതാണ് എന്നുള്ള ദൃഢമായ വിശ്വാസം മൂലമാണ്. ഈ വിശ്വാസത്തിനെയാണ് അജ്ഞാനമെന്നുപറയുന്നത്.

സത്യാനുഭവംകൊണ്ട്മാത്രമേ ഈ അജ്ഞാനാനുഭവത്തെ നീക്കാൻ പറ്റുകയുള്ളു. അതിനുവേണ്ടിയായിരിക്കണം മനുഷ്യൻ ജീവിക്കുന്നത്. ഈ ലോകത്തിനുവേണ്ടി ജീവിക്കുന്നവൻ ജീവിക്കയല്ല മരിക്കയാണ് ചെയ്യുന്നത്. അതുകൊണ്ടാണ് അങ്ങനെയുള്ളവർ ദുഃഖോദർക്കമായ പ്രവർത്തനങ്ങളിൽപ്പെട്ട് ദുരിതങ്ങളിൽ മുങ്ങി കഷ്ടായിച്ചുകൊണ്ടിരിക്കുന്നത്.

ബ്രഹ്മശ്രീ എം.എൻ. ഉണ്ണിക്കൃഷ്ണൻ ഇളയത് അവർകളുടെ "ജ്ഞാനരശ്മികൾ" എന്നുള്ള ഈ പുസ്തകത്തിൽ ശാശ്വതസത്യത്തിൻെറ രശ്മികളെ ജിജ്ഞാസുക്കൾക്ക് മനസ്സിലാക്കാൻ തക്കവിധം നല്ലരീതിയിൽ പ്രകാശിപ്പിച്ചിട്ടുണ്ട്. ജിജ്ഞാസുക്കൾക്ക് സത്യത്തിലേക്ക് പോകാനുള്ള ഒരു വഴികാട്ടിയായി ഈ ഗ്രന്ഥം തീരുമെന്നകാര്യത്തിൽ യാതൊരു

സംശയവുമില്ല. ഇതിലെ ഓരോ ഭാഗവും സ്വതന്ത്രങ്ങളായ ലേഖനങ്ങൾ ആയതുകൊണ്ട് വായിക്കുന്നവർക്കും പരം പൊരുളിലേക്ക് പോവാനുള്ള പ്രേരണ സരസമായ രീതിയിൽ സിദ്ധിക്കും. കലികാലത്തെ ആളുകൾക്ക് സത്യത്തി ലെത്തണമെങ്കിൽ ഭക്തിയും വൈരാഗ്യവും ജ്ഞാനവും അവരിൽ പടിപടിയായി പ്രകാശിച്ചെങ്കിലേ മതിയാവൂ. സത്യസ്വരൂപനോടുള്ള പരമമായ പ്രേമമാണ് ഭക്തി. ഭക്തി വികസിക്കുന്നതിനനുസരിച്ച് ഭക്തന്റെ മനസ്സ് ഭഗവാനിലേക്ക് അടുത്തുകൊണ്ടേയിരിക്കും. ഭഗവാനിലേക്ക് അടുത്തുകൊ ണ്ടിരിക്കുന്ന മനസ്സ് വിഷയങ്ങളിൽ നിന്നകലും. വിഷയ ങ്ങളിൽനിന്ന് അകന്ന മനസ്സ് ഭഗവാനിലേക്കു പോകുന്നതി നെയാണ് വൈരാഗ്യമെന്നു പറയുന്നത്. ഭക്തി, വൈരാഗ്യ ത്തേയും വൈരാഗ്യം ഭക്തിയേയും പുഷ്ടിപ്പെടുത്തും. ഭക്തനിൽ വൈരാഗ്യവും ഭക്തിയും ഒരുപോലെ പുഷ്ടിപ്രാപിച്ചാൽ മന സ്സ് ഭഗവാനിൽ ലയിച്ച് പരമസത്യം മാത്രം അവശേഷിക്കും. ആ അനുഭവമാണ് ജ്ഞാനം. ഈദൃശഗ്രന്ഥങ്ങൾ മേലിലും ഗ്രന്ഥകർത്താവിൽനിന്ന് ഉണ്ടാവാൻ ജഗദീശ്വരൻ അദ്ദേഹത്തിന് ആയുരാരോഗ്യങ്ങൾ കൊടുത്ത് അനുഗ്രഹിക്കട്ടെ എന്നുള്ള പ്രാർത്ഥനയോടുകൂടി സജ്ജനസമക്ഷം ഈ ഗ്രന്ഥത്തെ അവതരിപ്പിച്ചുകൊള്ളുന്നു.

ഓം തത് സത്.

**നിത്യാനന്ദസരസ്വതി**
ശിവാനന്ദാശ്രമം
പാലക്കാട്-9



# നിത്യാനിത്യവിവേകവും പരമപുരുഷാർത്ഥപ്രാപ്തിയും

ജീവിതം വെറും ഒരു പ്രാകൃതപ്രക്രിയ മാത്രമാണോ? എങ്കിൽ ജീവിതത്തെപ്പറ്റി ആരുംതന്നെ പരിഭ്രാന്തരാകേണ്ട ആവശ്യമില്ലല്ലോ. പ്രാകൃതദൃഷ്ട്യാനോക്കിയാൽ, എണ്ണമില്ലാതുള്ള ജീവജഡപരിണാമവിശേഷങ്ങൾ ഈ പ്രകൃതിയിൽ കാണാവുന്നതാണ്. കാറ്റുവീശുന്നു, ഭൂമി ധരിക്കുന്നു, ആകാശം ഇടമരുളുന്നു. നര-തിര്യങ്-സ്ഥാവരാദി രൂപപരിണാമങ്ങൾ ഉണ്ടായി, നിലനിന്ന്, ഇല്ലാതാകുന്നു. ഇത്രമാത്രമാണല്ലോ പ്രകൃതിയിലെ പരിണാമപ്രക്രിയ. മനുഷ്യനൊഴികെയുള്ള എല്ലാ പ്രകൃതിഘടകങ്ങളും സമഗ്രമായ പ്രകൃതിപരിണാമത്തിൽ താന്താങ്ങളുടെ പങ്ക് നിറവേറ്റി നിർവൃതിയടയുമ്പോൾ മനുഷ്യനിൽ ഒരംശം (അതിന്റെ (അവൻെറ)കാതലായ അംശം) മാറിനിന്നുകൊണ്ട് ഈ സമഗ്ര പരിണാമത്തെ വീക്ഷിക്കുന്നു. അങ്ങനെ വീക്ഷിക്കുമ്പോൾ പ്രകൃത്യതീതമായി എന്തോ ഒരാവേശം, ഒരനുഭൂതി, അവാച്യമായ ഒരാനന്ദം അവൻ അനുഭവിക്കാനിടയാകുന്നു. പ്രകൃതിയിൽ വർത്തിച്ചുകൊണ്ടുതന്നെ പ്രകൃതിയോട്

തനിക്കുള്ള കടപ്പാടുകൾ നിറവേറ്റിക്കഴിഞ്ഞ് പ്രകൃത്യ തീതമായ ആനന്ദനിർവൃതിയിലേക്ക് ഉയർന്നുപറ ക്കണമെന്നുള്ള ഒരു ഇച്ഛ മനുഷ്യനുണ്ട്.

മനുഷ്യർ വെറുമൊരു പ്രാകൃതവസ്തുവല്ല എന്നാ ണല്ലോ മേൽ സൂചിപ്പിച്ച ഇച്ഛ അറിയിക്കുന്നത്. പക്ഷെ ആര് ആരെ അറിയിക്കുന്നു. അറിയിക്കുന്നവനാര് ? അറിവിന്റെ സ്വഭാവമെന്ത് ? പ്രകരണമെന്ത് ?

മേലുന്നയിച്ച ചോദ്യങ്ങൾ ചോദിക്കുന്നതാര് ? ആരോടാണ് ചോദിക്കുന്നത് ? ആർക്കാണ് ഉത്തരം പറയാൻ കഴിയുക ?

സ്വയം സമ്പൂർണ്ണവും, ആനന്ദമയവും, ചൈതന്യ സ്വരൂപവും അദ്വയവുമായ ഒന്നിന്റെ ശക്തിപരിണാമ മാണ് ഈ വിശ്വപ്രകൃതിയാകമാനമെന്ന് പുരാതന ഭാരതഋഷിമാർ തത്ത്വനിർണ്ണയം ചെയ്തുവെച്ചിട്ടുണ്ട്. ചൈതന്യത്തിൽ ആവിർഭവിച്ച ശക്തിചലനം ചൈത ന്യത്തെ ഉൾക്കൊണ്ടുകൊണ്ട് മാത്രമാണ് സ്വയം പരിണ മിക്കുന്നത്. കാല–ദേശ–നിമിത്തങ്ങളെല്ലാം ചൈതന്യ മേന്തുന്ന ശക്തിയുടെതന്നെ വിലാസമാണ്. എല്ലാ പ്രപഞ്ചദൃശ്യങ്ങളുടേയും ഉത്പ്പത്തി–സ്ഥിതി–ലയപരി ണാമങ്ങൾ സമഷ്ടിശക്തിയുടെ പരിണാമത്തിന്റെ ഭാഗികദൃശ്യങ്ങൾ മാത്രമത്രെ. അംഗിയായ സമഷ്ടി ശക്തിയുടെ അംഗങ്ങളാണ് വിഭിന്നങ്ങളായിക്കാണപ്പെ ടുന്ന എല്ലാ പ്രപഞ്ചദൃശ്യങ്ങളും.

മേൽസൂചിപ്പിച്ച പ്രകാരം സമഷ്ടിവീക്ഷണം ദൃഢ പ്പെടുത്തി വ്യഷ്ടിഭാവത്തിന്റെ അന്യത്വബുദ്ധിയും ദൗർബല്യഭാവവും പോക്കി സമഷ്ടിശക്തിയിലൂടെ തദധി

ഷ്ഠാനമായ സമഷ്ടിസത്തയെ സമ്പൂർണ്ണം സാക്ഷാ ത്ക്കരിക്കാമെന്നും സനാധനധർമ്മശാസ്ത്രപ്രണേതാക്ക ളായ മഹർഷീശ്വരന്മാർ സ്വയം അനുഭവിച്ച് ബോധി-ക്കുകയും, മറ്റുള്ളവർക്ക് മാർഗ്ഗദർശനം നൽകുകയും ചെയ്തിട്ടുണ്ട്. യുക്തിക്ക് തൃപ്തിപ്പെടുംവണ്ണം മേൽസൂചി പ്പിച്ച താത്ത്വികവീക്ഷണം ഗ്രഹിച്ചുകഴിഞ്ഞാൽ ഒരുവൻ പൂർണ്ണസത്യം സാക്ഷാത്ക്കരിക്കാൻ ചെയ്യുന്ന പരിശ്രമ പദ്ധതികളുടെ ആകെത്തുകയാണ് ഒരുവന്റെ സാധനാ പദ്ധതി. താൻ സ്വയം സമ്പൂർണ്ണമായ ചൈതന്യസ്വരൂപ ത്തിൽനിന്ന് അന്യനല്ല എന്ന് ഭാവനചെയ്ത്, ഭാവന ദൃഢപ്പെട്ട് ബോധിച്ച്, ഭാവനയടങ്ങി ബോധമാത്രസ്വ രൂപമായി "സദേവ സോമ്യേദമഗ്ര ആസീദേകമേവാദ്വി തീയം ബ്രഹ്മ-തത്ത്വമസി" എന്ന സാക്ഷാത്ക്കാര ദശയിൽ, പ്രാരംഭത്തിലുന്നയിച്ച ചോദ്യങ്ങളെ അപ്രസ ക്തങ്ങളാക്കിത്തീർക്കുന്ന ജീവിതശാസ്ത്രമാണ് സനാതന ധർമ്മത്തിന്റെ പ്രതിപാദ്യം.

"ജീവിതം പ്രാകൃതമോ, അപ്രാകൃതമോ ?" "പ്രകൃതി ക്കപ്പുറമെന്ത് ?" ഇത്തരം ചോദ്യങ്ങൾ വലംകൈയ് ഇടംകൈയ്യിനോട് "നീ ആര്", "നിനക്കിവിടെ എന്ത് ?" എന്നൊക്കെ ചോദിക്കുന്നതിനു തുല്യമായിരിക്കും. കുറേ മറു ചോദ്യങ്ങൾ മാത്രമായിരിക്കും മറുപടിയും. "വാക്കി ലൊതുങ്ങാത്ത വസ്തുവെ വാക്കിലൊതുക്കാൻ ശ്രമി ച്ചാൽ വാചകം പെരുകുമെന്നല്ലാതെ ബോധം ഉദിക്കുക യില്ല." എന്നർത്ഥം ധ്വനിക്കുന്ന ശ്രീ വിനോബാഭാവ യുടെ വാക്യം സ്മരിച്ചുകൊണ്ട് തല്ക്കാലം വാക്ക് അടക്കുകതന്നെ.

പക്ഷെ ഒന്ന് ഓർമ്മിക്കാം. ജഡ-ചേതന സമ്മിശ്ര

മായി സ്വയം അറിയുന്ന മനുഷ്യന് ജഡപ്രകൃതിയിൽ പൂർണ്ണ താദാത്മ്യം പൂണ്ട് വികൃതികൾ കാട്ടി ദുഃഖിക്കാനും വിലപിക്കാനും പൂർണ്ണസ്വാതന്ത്ര്യം പ്രകൃതി അവന് നൽകിയിട്ടുണ്ട്. മറിച്ച് ചേതനയുമായി താദാത്മ്യപ്പെട്ട് പ്രകൃതിയെ മറികടന്ന്, ചൈതന്യത്തിന്റെ പൂർണ്ണസ്വരൂപമായ പരമസത്യം സാക്ഷാത്ക്കരിച്ച് നിത്യാനന്ദനിർവൃതി പൂകാൻ അതീവ ശ്രദ്ധാലുവായി, നിരന്തരജാഗ്രതയോടെ അശ്രാന്തം പരിശ്രമിക്കേണ്ടതുണ്ട്. ഏത് മാർഗ്ഗം സ്വീകരിച്ചാലും ജീവിതം ബാഹ്യദൃഷ്ട്യാ ഏതാണ്ട് സമാനമായിരിക്കും. എന്നാൽ അന്തഃസത്തയായ സച്ചിദാനന്ദം സാക്ഷാത്തായി അനുഭവിക്കാൻ രണ്ടാമത്തെ മാർഗ്ഗമേ ഉതകുകയുള്ളൂ. ആദ്യത്തെ മാർഗ്ഗം കേവലം ജഡസംഘാതമായ സ്ഥൂലശരീരത്തിന്റെ ഉത്പത്തിസ്ഥിതിലയപരിണാമത്തിന്റെ കഥമാത്രം. രണ്ടാമത്തേത് സമഗ്രവും സമ്പൂർണ്ണവുമായ ഒരു വികാസപരിണാമമാണ്. വ്യക്തിയിലെ പരിണാമവിധേയമായ പ്രകൃത്യംശങ്ങളേയെല്ലാം പരിവർത്തനവിധേയമാക്കി പിൻതള്ളി, അപരിണാമിയും സ്വയം പ്രകാശവുമായ ആത്മസത്യത്തെ പ്രോജ്ജ്വലിപ്പിച്ച് അപരിമേയമായ ആ ചൈതന്യവ്യാപ്തിയിൽ സ്വയം സമ്പൂർണ്ണനാകുന്ന ദിവ്യാനുഭൂതിയിലാണ് ശാസ്ത്രീയമായി അനുഷ്ഠിക്കപ്പെടുന്ന ആദ്ധ്യാത്മികസാധന ഒരു സത്യാന്വേഷിയെക്കൊണ്ടെത്തിക്കുന്നത്.

## സുഖസ്യ ദുഃഖസ്യ ന കോഽപി ദാതാ

മനസ്സ് പൊതുവേ ചഞ്ചലമാണ്. ഒരു നിമിഷം തികച്ച് ഒരു വസ്തുവിൽ ഉറച്ചുനിൽക്കുന്ന സ്വഭാവം

മനസ്സിനില്ല അങ്ങനെയുള്ള മനസ്സിനെ പ്രപഞ്ച വസ്തുക്കളിൽ താരതമ്യേന ദീർഘസമയം പിടിച്ചു നിർത്തിയാണ് മനുഷ്യൻ വിഷയസുഖം അനുഭവിക്കുന്നത്. ചഞ്ചലമനസ്സിനെ വിഷയസുഖങ്ങളിൽ പിടിച്ചുനിർത്തുന്ന ശക്തി ഒരു വലിയ ശക്തിതന്നെയാണ്. ഈ ശക്തിവിശേഷത്തിന്റെ സ്വഭാവമെന്തെന്ന് വിശകലനം ചെയ്തറിയുമ്പോൾ മാത്രമാണ് അതിനപ്പുറമുള്ള വിശാലമായ ഒരു മണ്ഡലം തുറക്കപ്പെടുക.

ഈ വിശ്വപ്രകൃതി അനന്തഭോഗ്യവസ്തുക്കളുടെ ഒടുങ്ങാത്ത കലവറയാണ്. മേൽസൂചിപ്പിച്ച ശക്തിക്ക് വിധേയമായി മനുഷ്യമനസ്സ് പ്രപഞ്ചപദാർത്ഥങ്ങളിൽ ഒട്ടിനിന്ന് അനുസ്യൂതം ദുഃഖവും സുഖവും അനുഭവിക്കുന്നു. സുഖപ്രദങ്ങളെന്നറിയുന്നവയോട് രാഗവും, മറിച്ചുള്ളവയോട് ദ്വേഷവും മനസ്സിന്റെ ഭാവങ്ങളായി പുഷ്ടിപ്പെടുന്നു. മനസ്സ് അതിന്റെ സ്വതേയുള്ള ചഞ്ചലത വിട്ട് ഒരതീതശക്തിക്ക് വഴങ്ങി രാഗദ്വേഷഭാവങ്ങൾ പൂണ്ട് പ്രപഞ്ചവസ്തുക്കളെ മാറിമാറി സ്വീകരിക്കുകയും തിരസ്ക്കരിക്കുകയും ചെയ്യുന്ന സമ്പ്രദായംതന്നെയാണ് ഒരു ജീവന്റെ പ്രപഞ്ചാനുഭവം. ഇപ്രകാരം വിഷയഭുക്തിയേയും പരസ്പരം പോഷിപ്പിക്കുന്ന ഒരു പ്രക്രിയയാണ് മനസ്സിന്റെ വിഷയവ്യാപാരം. ഈ അവസ്ഥയിലെ മനസ്സ് വിഷയാകാരമാണ്. മനസ്സിനെ വിഷയാകാരമാക്കി വെക്കുന്ന ശക്തിയത്രെ വാസനാശക്തി. ഈ വാസനാശക്തി ബുദ്ധിയിൽ സ്ഫുരിച്ച് മനസ്സിൽ വ്യാപിച്ച്, മനസ്സിനെ വിഷയാകാരമാക്കി ഇന്ദ്രിയങ്ങളിലൂടെ ബാഹ്യവിഷയങ്ങളിൽ വ്യാപരിപ്പിക്കയാലാണ് വിഷയഗ്രഹണം സാദ്ധ്യമായിത്തീരുന്നത്. വിഷയവാസനക്ക് കീഴടങ്ങിയ

മനുഷ്യമനസ്സ് വിഷയാകാരമായി വാസനാശക്തിയുടെ അടിമയായി പ്രവർത്തിക്കുന്നു.

മേൽവിവരിച്ച വിഷയാകാരവൃത്തിയിൽനിന്ന് വ്യത്യസ്തമായി ഈശ്വരാകാരവൃത്തി അഥവാ ആത്മാകാരവൃത്തിയെന്നൊരു സാദ്ധ്യതകൂടി മനുഷ്യമനസ്സിനുണ്ട്. മനസ്സിനെ വിഷയാകാരമാക്കിത്തീർത്ത വാസനാശക്തിയെ കീഴടക്കാൻ പര്യാപ്തമായ മറ്റൊരു അതീതശക്തിയെ ആശ്രയിച്ചാണ് മനസ്സ് ആത്മാകാരമായിത്തീരുക. വാസനാശക്തിയെ വെല്ലാൻ പോന്ന ഈ ഉപരിശക്തിയെ ഉണർത്താനും പ്രസരിപ്പിക്കാനുമുതകുന്ന പ്രയോഗികപദ്ധതികൾ ഉൾക്കൊള്ളുന്ന ശിക്ഷണക്രമങ്ങളാണ് ശരിയായ ആദ്ധ്യാത്മികസാധനകൾ. നിത്യാ-നിത്യ വിവേകോത്പാദിതമായ ജ്ഞാനശക്തിയിൽ (ഇത് പരമലക്ഷ്യമായ, പ്രാപ്യസ്ഥാനമായ ആത്മജ്ഞാനമല്ല) സ്ഫുടം ചെയ്യപ്പെടുന്ന ബുദ്ധിയിലെ വാസനാമലമശേഷമകന്ന് വിഷയബുദ്ധിപോയി ആത്മബുദ്ധി രൂപം കൊള്ളുന്നു. ശക്തിയും ബുദ്ധിയും തത്ത്വത്തിലും വൃത്തിയിലും ഏകീഭവിച്ച് പ്രകാശരൂപത്തിൽ മനസ്സിനുള്ളിലും അവിടെനിന്ന് ഇന്ദ്രിയങ്ങൾവഴി പുറത്തും, സർവ്വത്ര പ്രകാശം പരത്തും. വാസനാശക്തിയുടെ നാശത്തിൽ വിജിഗീഷുവായ ജ്ഞാനശക്തിയെയാണ് മനസ്സ് തുടർന്ന് സേവിക്കുന്നത്. ജരാസന്ധന്റെ ഇരുട്ടറകളിൽ അടിമകളായിക്കഴിഞ്ഞിരുന്ന രാജാക്കന്മാർ ജരാസന്ധവധം കഴിഞ്ഞപ്പോൾ ധർമ്മപുത്രമഹാരാജാവിന്റെ സാമന്തന്മാരായ പ്രകാരമാണ് വാസനാനാശത്തിൽ വിഷയാകാരം നഷ്ടപ്പെട്ട മനസ്സ് ആത്മാകാരമായിത്തീരലും.

വിഷയാകാരം വിട്ട് ആത്മാകാരമായ മനസ്സിന്റെ അനുഭവം അവാച്യമാണ്. വിഷയങ്ങൾ ഒന്നുകിൽ സരസമായിരുന്നു, അല്ലെങ്കിൽ വിരസം. രണ്ടിലേതായാലും അനുഭവങ്ങൾ ക്രിയാഫലമായിരുന്നു. കർമ്മഫലമാകയാൽത്തന്നെ ചിലപ്പോൾ സരസവും ചിലപ്പോൾ വിരസവുമായിരിക്കും അനുഭവങ്ങൾ. ഭാവപ്പകർച്ച അനുഭോക്താവിന്റെ അവികലാനന്ദാനുഭവത്തിന് തടസ്സമായിരുന്നു. ചലിക്കുന്ന സ്വഭാവമുള്ള മനസ്സിനെ അതിന്റെ സ്വതസിദ്ധമായ ചലനസ്വഭാവത്തെ രോധിച്ച് വിഷയങ്ങളിൽ ബന്ധിച്ച് നിർത്തിയിരുന്നാണല്ലോ. അനുഭവങ്ങളെല്ലാം അനുഭവിച്ചുകൊണ്ടിരുന്നത്. മനസ്സ് ചഞ്ചലസ്വഭാവമെങ്കിൽ വിഷയങ്ങൾ സദാ രൂപഭേദപ്പെടുന്നവയാണ്. മനസ്സും പരിണമിച്ചുകൊണ്ടേയിരിക്കുന്ന വിഷയവസ്തുക്കളും ചേർന്നുള്ള പ്രവൃത്തികൾ ചക്കും ചക്കാലയും കൂടെ തിരിയുന്ന കണക്കിരിക്കും അനുഭവങ്ങൾ. അനുഭവങ്ങൾക്ക് സ്ഥിരതയുണ്ടാകവയ്യതന്നെ.

പുതിയ ലോകത്തിലെ അനുഭവങ്ങൾ എപ്പോഴും ഏകരസമാണ്. അതുകൊണ്ടുതന്നെ അനുഭോക്താവിന്റെ ഭാവം സദാ ഏകമായിരിക്കും. ഈ ഭാവരസങ്ങളുടെ ഏകതാനത തന്നെ യഥാർത്ഥ ആനന്ദം. അതുതന്നെയാണ് അവാച്യമെന്നു പറഞ്ഞ അനുഭവം. ഈ അനുഭവം ഇന്നപ്പോഴുണ്ടായതെന്നോ, ഇന്ന ഇടത്തുനിന്ന് കൊണ്ടുവന്നതെന്നോ പറയത്തക്കതല്ല. അനുഭോക്താവിന്റെ സാക്ഷാത്തായ രൂപം ഈ അനുഭവമാണ്. സ്വരൂപാനുഭൂതി, മനസ്സിന്റെ തടസ്സം നീങ്ങിയപ്പോൾ മാത്രമാണ് അനുഭവവേദ്യമായതെന്ന്

മാത്രം. ഈ ആനന്ദാനുഭൂതിക്ക് പ്രതിബന്ധമായിനിൽക്കുന്ന മനസ്സ് അവിദ്യാമായയാണെന്നാണ് ഭഗവാൻ ശ്രീരാമകൃഷ്ണദേവനരുളിയിട്ടുള്ളത്. പ്രതിബന്ധങ്ങളകറ്റി ആത്മാനന്ദം അനുഭവവേദ്യമാക്കാൻ തയ്യാറാവുന്നതു വിദ്യാമായയെന്നും അരുളിയിട്ടുണ്ട്. രണ്ടും സർവ്വേശ്വരന്റെ ശക്തിവിശേഷങ്ങൾ തന്നെ. ഭക്തി സാധനകൾകൊണ്ട് ചിത്തം ശുദ്ധമാക്കപ്പെട്ടാൽ മനസ്സ് അവിദ്യാശക്തിയുടെ തമോലോകങ്ങളിൽ നിന്നുയർന്ന് വിദ്യാശക്തിയുടേതായ പ്രകാശമണ്ഡലങ്ങളിലേക്ക് ഉയരും. ബൈബിൾക്കഥയിലെ തിരിച്ചുവന്ന മുടിയനായ പുത്രൻ വിഷയാനന്ദത്തിൽനിന്ന് നിവർത്തിച്ച് ആത്മാനന്ദത്തെ സമാശ്രയിക്കുന്ന മനുഷ്യമനസ്സിന്റെ പ്രതീകംപോലെ തോന്നുന്നു.

മേൽ വിവരിച്ച അവാച്യമായ ആനന്ദം ഏതൊരു സർവ്വേശ്വരന്റെ "സച്ചിദാനന്ദസ്വരൂപ"ത്തിന്റെ ഒരു കണിക മാത്രമാണോ, ആ സച്ചിദാനന്ദസാഗരത്തിൽ നിന്ന് ഒരു നിമിഷനേരംപോലും വേറിട്ടുനിൽക്കാൻ സാദ്ധ്യമല്ലാത്ത അവസ്ഥ പ്രാപിച്ച മനസ്സാണ് ഒരുത്തമ ഭക്തമനസ്സ്. ഭക്തന്റെ മനസ്സ് ആത്മാകാരമാണ്. അതാണ് ഭഗവാന്റെ സ്വന്തം ഇരിപ്പിടം. ഭക്തനും, ഭക്ത മനസ്സും, ഭഗവാനും വിഭിന്നവസ്തുക്കളാണെന്നുള്ള ദൃഢഭാവം തന്നെ അനന്യഭക്തി. ഇതിങ്ങനെത്തന്നെയാണെന്ന് പൂർണ്ണ ബോധ്യം വന്ന നിശ്ചലമായ ബുദ്ധിതന്നെ യഥാർത്ഥ ജ്ഞാനം.

നിത്യാനിത്യവിവേകത്തിൽ ദൃഷ്ടിയൂന്നിക്കൊണ്ട് ഉന്നിദ്രം ഈശ്വരഭാവം പുലർത്തുകയും പ്രാരാബ്ധവേഗം അവസാനിക്കുംവരെ ത്രികരണങ്ങളെക്കൊണ്ട് യഥാതഥം

പ്രവൃത്തിയെടുപ്പിക്കുകയും കർമ്മങ്ങളും കർമ്മഫല ങ്ങളും ഈശ്വരന്റെ വിരാഡ്രൂപത്തിന് തൃക്കാഴ്ചയർപ്പി ക്കുകയുമാണ് സർവ്വരാലും സമാശ്രയിക്കത്തക്ക സാധനാ പദ്ധതി. ഭക്തിയോഗത്തിന്റേയും ജ്ഞാനയോഗത്തി ന്റേയും തത്ത്വസാരം സ്വാത്മീകരിച്ച ഹൃദയത്തിന്റേയും ബുദ്ധിയുടേയും ഉപകരണങ്ങളായിക്കഴിഞ്ഞ വാക്കും മനസ്സും ശരീരവും "ആത്മനോ മോക്ഷാർത്ഥം ജഗദ്ധിതായ ച" എന്ന വിവേകാനന്ദലക്ഷ്യപ്രാപ്തിക്ക് സഹായകമായവിധം പ്രവർത്തിക്കും. എല്ലാ മതവിഭാഗ ങ്ങളിലുമുൾപ്പെട്ടവർക്കും, ഒരു മതവിഭാഗത്തിലുമുൾ പ്പെടാത്തവർക്കും സുഖത്തിനുള്ള അഭിലാഷം തുല്യ മാണ്. ഈ അഭിലാഷത്തിന്റെ സമ്പൂർണ്ണ സാക്ഷാത്ക്കാ രത്തിനുള്ള സുഗമമായ മാർഗ്ഗമാണ് മേൽക്കാണിച്ചത്. ഈ സുഗമമാർഗ്ഗത്തിലൂടെ ഫലസിദ്ധിപര്യന്തമുള്ള മാർഗ്ഗ ണത്തിന്റെ സുവ്യക്തങ്ങളായ പ്രായോഗികനിർദ്ദേശങ്ങൾ ഉൾക്കൊള്ളുന്ന വിപുലമായ സാഹിത്യശാഖയാണ് വേദാന്തം. വേദാന്തപഠനം ഭാരതത്തിൽ സർവ്വജനീന മാക്കാൻ കഴിഞ്ഞാൽ, പത്ത് ദശവർഷങ്ങൾക്കുമുമ്പ് ഷിക്കാഗോയിലെ സാർവ്വലൗകിക മതസമ്മേളനത്തിൽ ശ്രവിക്കപ്പെട്ട അനശ്വരനാദം ഈ പുണ്യഭൂമിയുടെ ഭാവിഭദ്രത ഉറപ്പുവരുത്തിക്കൊള്ളും. ഈ നാദമാണ് ആനുകാലിക ഭാരതചരിത്രത്തിലെ ഈശ്വരാവതാരം. ആ നാദം എവിടെനിന്ന് സ്ഫുരിച്ചു ? എന്തിനുവേണ്ടി മുഴങ്ങി ? അതിന്റെ മുഴക്കം ഇപ്പോഴും കേൾക്കാൻ കഴിയുമോ ? ഭാരതീയരായ നമുക്കെല്ലാവർക്കും യഥാ ശക്തി ആ നാദത്തെ തികഞ്ഞ ഗൗരവബുദ്ധിയോടെ തെല്ലൊന്ന് ശ്രദ്ധിക്കാൻ തയ്യാറാകാം. ആ ദിവ്യനാദം

പ്രപഞ്ചാന്തരീക്ഷങ്ങളിൽ എന്നും മാറ്റൊലിക്കൊള്ളും. ശ്രദ്ധയുള്ളവർ ഗ്രഹിക്കും, ആനന്ദിക്കും. എല്ലാ മത വിശ്വാസികൾക്കും മതവിശ്വാസമില്ലാത്തവർക്കും മത ഭ്രാന്തന്മാർക്കും മതദ്വേഷികൾക്കും, എല്ലാവർക്കും, നിർ ബാധം കടന്നുചെല്ലാവുന്ന സുന്ദരവും രമണീയവും മനോഹരവുമായ മലർവാടിയാണ് വേദാന്തസാഹിത്യം. ശ്രദ്ധയോടെ സമീപിച്ചാൽ അന്തസ്സ്, അഭിമാനം, ആരോഗ്യം, ഐശ്വര്യം, ആയുസ്സ്–എല്ലാം അളവില്ലാതെ നൽകി സന്ദർശകരെ അനുഗ്രഹിച്ചാനന്ദിപ്പിക്കാനുള്ള സാമർത്ഥ്യവും ഔദാര്യവുമുള്ള ഒരു ഉടയവന്റേതാണ് ആ മലർവാടിയെന്നുംകൂടി അറിയാം.

ഭാരതീയരായ നാമെല്ലാമൊന്നുചേർന്ന് ഉല്ലാസമായി ആ പൂന്തോപ്പിലേക്ക് കടന്ന് അനശ്വരപുണ്യഭൂമിയായ ഭാരതാംബയെ നവജീവൻ നൽകി സന്തോഷിപ്പിക്കുക യല്ലേ വേണ്ടത് ? അതിലേറെ മഹത്തായ പൊതുക്ഷേമം എന്താണ് ?

## വൈദികസാഹിത്യവും സനാതനധർമ്മവും

ഭാരതസംസ്ക്കാരത്തിന്റെ പൗരാണികതയും മഹത്വവും ലോകമെങ്ങും പ്രകീർത്തിക്കപ്പെട്ടിട്ടുണ്ട്. ഇതിന് കാരണക്കാർ നമ്മുടെ പുരാതനഋഷികളാണ്. അവർ നൽകിയിട്ടുള്ള വൈദികസാഹിത്യം മാനവ സമുദായത്തിന് ഒരു വലിയ സമ്പത്താണ്. വേദങ്ങൾ, ഉപനിഷത്തുകൾ, ഗീത, ബ്രഹ്മസൂത്രം, മഹാഭാരതം, അഷ്ടാദശപുരാണങ്ങൾ എന്നിവയത്രെ ഭാരതീയരുടെ

ആദ്ധ്യാത്മികഗ്രന്ഥങ്ങൾ. ഇവയെല്ലാം തന്നെ ഋഷി പ്രോക്തങ്ങളാണെന്ന് വിശ്വസിക്കപ്പെട്ടുവരുന്നു. ജീവിതത്തിന്റെ എല്ലാ വശങ്ങളേയും കണക്കിലെടുത്തുകൊണ്ടുള്ളതും, എന്നാൽ ജീവിതത്തിന്റെ അന്തഃസത്തയെന്ത് എന്നെടുത്തുകാട്ടാൻ സമർത്ഥവുമാണ് ഈ ഗ്രന്ഥാവലിയുടെ പൊതുവായ സന്ദേശം.

മേൽപ്രസ്താവിക്കപ്പെട്ട ഗ്രന്ഥങ്ങൾ കൂടാതെ രാമായണഗ്രന്ഥങ്ങളുടെ ഒരു ശാഖയുണ്ട് അതും പ്രധാനം തന്നെ. അദ്ധ്യാത്മരാമായണം എന്ന ഗ്രന്ഥം ബ്രഹ്മാണ്ഡപുരാണാന്തർഗതമാണ്. ഇതിനെ ഉപജീവിച്ചുകൊണ്ടാവണം അസംഖ്യം രാമായണകൃതികൾ എല്ലാ ഭാരതീയ ഭാഷകളിലും ഉണ്ടായിട്ടുള്ളത്. ഇപ്രകാരം ബൃഹത്തായ ഒരു രാമായണഗ്രന്ഥസമുച്ചയ സൃഷ്ടിക്ക് നാന്ദികുറിച്ചത് ആദികവി വാത്മീകിയും ആദികാവ്യം അദ്ദേഹത്തിന്റെ രാമായണവുമാണെന്ന് പരക്കെ അംഗീകരിച്ചുവരുന്നുണ്ട്.

മുകളിൽപറഞ്ഞ രണ്ട് സാഹിത്യസരണികളാണ് ഭാരതീയജനതയുടെ സാർവ്വജനീനമായ ആദ്ധ്യാത്മിക ഗ്രന്ഥങ്ങൾ. ഇവയ്ക്ക് പുറമേയും അനവധി ആദ്ധ്യാത്മിക ഗ്രന്ഥങ്ങൾ ഉണ്ടായിട്ടുണ്ട്. ഇപ്പോഴും ഉണ്ടായിക്കൊണ്ടിരിക്കുന്നുമുണ്ട്. ശാസ്ത്രങ്ങൾ, നിഗമങ്ങൾ, ആഗമങ്ങൾ സ്മൃതികൾ, ഗൃഹ്യസൂത്രങ്ങൾ, ഭക്തി ശാസ്ത്രവിവരണങ്ങൾ തുടങ്ങി എത്ര ഗ്രന്ഥങ്ങളാണ് ഭാരതത്തിന്റെ ആദ്ധ്യാത്മിക-സാഹിത്യഭണ്ഡാരത്തിലുള്ളത് ! എങ്കിലും ഇവയെല്ലാം പ്രായേണ സാങ്കേതികവും പ്രസ്ഥാനപരവും, ഏറിയകൂറും വിവാദപരമായ വ്യാഖ്യാനങ്ങൾ ഉൾക്കൊള്ളുന്നവയുമാകയാൽ

സാർവ്വജനീനമെന്ന് പറയാവുന്നവയല്ല. എന്നാൽ ഇവയെല്ലാംതന്നെ വേദ പ്രതിപാദ്യങ്ങളുടെ സമർത്ഥനത്തിനും പ്രചാരണത്തിനുംവേണ്ടി രചിക്കപ്പെട്ടിട്ടുള്ളവയാണ്.

മേൽവിവരിച്ച മൂലഗ്രന്ഥങ്ങളെല്ലാംതന്നെ സംസ്കൃതഭാഷയിലാണ് എഴുതപ്പെട്ടിട്ടുള്ളത്. ആ ഭാഷയാകട്ടെ, എത്രയോ ശതാബ്ദങ്ങൾക്കുമുമ്പുതന്നെ ബഹുജനങ്ങളിൽനിന്ന് പിൻവാങ്ങി പണ്ഡിതന്മാരുടെ മസ്തിഷ്കങ്ങളിലും ഏടുകളിലുമായി ഒതുങ്ങിക്കഴിഞ്ഞിരിക്കുന്നു. അപ്പോൾപിന്നെ ഈ ഗ്രന്ഥങ്ങൾ സാർവ്വജനീനമാണെന്ന് അവകാശമുന്നയിക്കുന്നത് സാഹസമല്ലേ? പ്രഥമദൃഷ്ടിയിൽ യുക്തിയുക്തമെന്ന് തോന്നാവുന്ന ഒരു സംശയമാണിത്. എന്നാൽ അതങ്ങനെയല്ല.

സംസ്കൃതഭാഷയിൽ രച്ചിക്കപ്പെട്ടിട്ടുള്ള വൈദിക സാഹിത്യഗ്രന്ഥങ്ങൾ, ആ ഭാഷ പ്രചുരപ്രചാരമല്ലാത്ത കാരണത്താൽ ഒരു പ്രകാരത്തിലും അപ്രസക്തങ്ങളാകുന്നില്ല. അവയുടെ മുഖ്യപ്രതിപാദ്യം ഏത് കാലത്തും ഏത് ദേശത്തും ഏത് പരിതസ്ഥിതികളിലും ജീവിക്കുന്നവരായാലും ശരി എല്ലാ മനുഷ്യർക്കും പ്രസക്തമാണ്. എന്താണ് ആ മുഖ്യപ്രതിപാദ്യമെന്ന് ആരായുകതന്നെ.

നാം ജീവിക്കുന്ന ഈ ജഗത്ത് നമ്മുടെ പൂർവ്വികന്മാർ ജീവിച്ചിരുന്ന ജഗത്ത് തന്നെയാണ്. നമ്മെ തുടർന്ന് നമ്മുടെ പിൻഗാമികളും ഈ ജഗത്തിൽത്തന്നെ ജീവിക്കും. മനുഷ്യന് മാത്രമെന്നല്ല സമസ്തജീവികൾക്കും ജനിക്കാനും ജീവിക്കാനും മരിക്കാനും ഇടമരുളുകയും ജീവിതത്തിന്റെ അതതു ഘട്ടങ്ങളിൽ ആവശ്യമായ ഭോഗ്യപദാർത്ഥങ്ങൾ

പ്രദാനം ചെയ്യുകയും ചെയ്യുന്ന ഈ ജഗത്ത് ജീവികളുടെ പരമാനുഗ്രഹസ്വരൂപിണിയായ മാതാവ് തന്നെയാണ്. എന്നാൽ സൂക്ഷ്മപഠനത്തിൽ ജഗത്തിനെപ്പറ്റി മറ്റൊരു കാഴ്ചപ്പാട് ആവശ്യമായിത്തീരുന്നു. മനുഷ്യനെ സംബന്ധിച്ചിടത്തോളം ഈ ജഗത്തിൽ നിന്ന് പൂർണ്ണ സംതൃപ്തിയും, സ്വാസ്ഥ്യവും, ആനന്ദവും കണ്ടെത്താൻ അവനു കഴിയുന്നില്ലെന്നത് ഒരു ദുഃഖസത്യമാണ്. അവൻെറ അനുഭവത്തിൽ ഈ ജഗത്ത് സുഖ ദുഃഖസമ്മിശ്രമാണ്. ആശയുടേയും, നൈരാശ്യ ത്തിൻേറയും, സാദ്ധ്യതകളുടേയും പരിമിതികളുടേയും ഒരു സങ്കലിതദൃശ്യമാണീ ജഗത്തെന്നു കാണാവു ന്നതാണ്. അപരിമേയമായ പൂർണ്ണവികാസവും, ദുഃഖസ്പർശമില്ലാത്ത സുഖവുമാണ് എല്ലാ മനുഷ്യരും ആഗ്രഹിക്കുന്നത്. ഈ ഇച്ഛാശക്തിയുടെ ഏറ്റക്കുറവു തന്നെയല്ലേ മനുഷ്യനും മനുഷ്യേതരജീവികൾക്കും തമ്മിലുള്ള വിഭജനത്തിൻെറ മാനദണ്ഡം ? ഈ ഇച്ഛാശക്തിതന്നെയല്ലേ വിശേഷബുദ്ധിയെന്നുപറയ പ്പെടുന്ന ഗുണവിശേഷം ? മനുഷ്യേതരജന്തുക്കളാകട്ടെ പ്രകൃതി അനുവദിക്കുന്ന സ്വാതന്ത്ര്യവും കല്പിക്കുന്ന പരിമിതികളും അംഗീകരിച്ച്, അവയെ അനുസരിച്ച് പ്രകൃതിയുമായി ഇണങ്ങിച്ചേർന്ന് ഒതുങ്ങി ജീവിക്കുന്നു. ആ ജീവിതം അവയെ തൃപ്തിപ്പെടുത്താൻ പര്യാപ്തമാണ്. മനുഷ്യനാകട്ടെ, പ്രകൃതിപരിമിതികളെ അതിലംഘിച്ചു കൊണ്ട് തൻെറ വികാസവും സുഖവും ഉറപ്പുവരു ത്തുവാൻ പരിശ്രമിക്കുന്നു. ഈദൃശപരിശ്രമങ്ങൾക്കുള്ള ആന്തരപ്രേരണ മനുഷ്യന് അവൻെറ വിശേഷബുദ്ധി യിൽനിന്നാണ് ലഭിക്കുന്നത്.

വിശേഷബുദ്ധിയുള്ള മനുഷ്യനും അതില്ലാത്ത ജന്തുക്കളും, ഇരുകൂട്ടരും ഈ ജഗത്തിൽ ജനിച്ച് പ്രകൃതിദത്തമായ ശക്തിവിശേഷങ്ങളെക്കൊണ്ട് സുഖം അന്വേഷിക്കുന്നു. മനുഷ്യൻ സവിശേഷമായ രീതിയിൽ ഈ അന്വേഷണം തുടരുന്നു. അതിൻെറ ഭാഗമെന്ന നിലയ്ക്ക് അവൻ പുതിയ പുതിയ കർമ്മങ്ങളിൽ അവശ്യം വ്യാപൃതനാകുന്നു. സദാ സംപ്രവൃദ്ധമായ കർമ്മോന്മുഖതയാണ് മനുഷ്യൻെറ ജഗജ്ജീവിതത്തിൻെറ സവിശേഷസ്വഭാവം. ഇതിൻെറ ഫലമോ ? കർമ്മവാസന പ്രബലപ്പെടുന്നു. കർമ്മമണ്ഡലം വികസിക്കുന്നു. അന്വേഷിച്ചിറങ്ങിയ പൂർണ്ണസുഖം ലഭിച്ചോ ? ഇല്ല. അതവൻെറ മുന്നിൽനിന്ന് അകന്നകന്നുപോകുന്നതുപോലെ കാണപ്പെടുന്നു. പ്രബലമായ കർമ്മവാസന മനുഷ്യനെ സദാ കർമ്മ നിരതനാക്കിവെച്ചുകൊണ്ടിരിക്കുന്നു. എത്രകണ്ട് കർമ്മം ചെയ്ത് വിജയിച്ച് കർമ്മഫലങ്ങൾ ആകമാനം ഭുജിച്ചാലും അന്വേഷിച്ചിറങ്ങിയ വസ്തു, അതായത് ദുഃഖസ്പർശമില്ലാത്ത സുഖം, പ്രാപിക്കാതെ കുഴയുന്ന മനുഷ്യൻ ചിന്തിച്ചുപോകയാണ്. 'പൂർണ്ണസുഖം വെറുമൊരു സ്വപ്നമോ, അതോ മരുമരീചികയോ ? മുന്നിൽനിന്നു മാടിവിളിക്കുകയും നടന്നടുക്കുമ്പോൾ അകന്നുമാറുകയും ചെയ്യുന്നത് വെറും ഭ്രാന്തിയല്ലേ ? പ്രകൃതിയിൽ പക്ഷിമൃഗാദികൾക്കും വൃക്ഷലതാദികൾക്കുമുള്ളത്രപോലും സുഖവും വിശ്രാന്തിയും വിശേഷബുദ്ധിയുള്ള മനുഷ്യനെന്തേ ലഭിക്കാത്തത് ? വിശേഷബുദ്ധികൊണ്ട് നേടേണ്ടത് സവിശേഷമായ പരാജയമാണോ ? ഈ ദാരുണാവസ്ഥയിൽ നിന്ന് മാനവരാശിയെ മോചിപ്പിക്കുകയാണ് വൈദിക

സാഹിത്യവും ആ സാഹിത്യം ഉൾക്കൊള്ളുന്ന സനാതനധർമ്മസന്ദേശവുംകൊണ്ട് ഭാരതീയഋഷിമാർ ചെയ്തുകൊണ്ടിരിക്കുന്ന സനാതനസേവനം.

സുഖമിച്ഛിക്കുകയും അതിനുവേണ്ടി പ്രയത്നിക്കുകയും ചെയ്യുന്നവർക്കെല്ലാം സഹായഹസ്തം ദാനം ചെയ്തുകൊണ്ട് ഭാരതീയഋഷിമാർ തങ്ങളുടെ അനശ്വര സാഹിത്യത്തിലൂടെ സർവ്വത്ര സദാ വിജയിച്ചരുളുന്നുണ്ട്. ആശ്രയിക്കുന്നവർക്ക് അഭയമരുളാൻ പര്യാപ്തമായ അപാരശക്തിസംഭരണികളാണ് പ്രാരംഭത്തിൽ പരാമർശിച്ച ഗ്രന്ഥസമുച്ചയം. ജീവജഗത്തുകളുടെ സ്വരൂപം എന്താണെന്ന് ഈ ഗ്രന്ഥങ്ങൾ വ്യക്തമാക്കുന്നുണ്ട്. ലൗകികസാഹിത്യത്തിലും ജീവജഗത്തുകളുടെ വർണ്ണനകളും വിവരണങ്ങളുംതന്നെയാണുള്ളതെങ്കിലും ഒരു വ്യത്യാസമുണ്ട്: ഇവയെക്കുറിച്ച് വൈദികസാഹിത്യത്തിലുള്ള വിവരണങ്ങളും വർണ്ണനകളുമെല്ലാം ഇവയ്ക്കപ്പുറമുള്ള സത്യവസ്തുവിനെപ്പറ്റി വ്യക്തമായ ധാരണ ഉളവാക്കാനുദ്ദേശിച്ചുകൊണ്ടുള്ളവയാണ്. എല്ലാ ജഗദ്ദൃശ്യങ്ങൾക്കും അധിഷ്ഠാനമായ പരോക്ഷസത്യത്തിൻെറ അപരോക്ഷാനുഭൂതി സാദ്ധ്യമാക്കുകയാണ് വൈദികസാഹിത്യത്തിൻെറ ഏകലക്ഷ്യം. ആ സത്യം ഒന്നുമാത്രമാണ് കേവലവും ശാശ്വതവുമായ സുഖം. അനുഭവൈകവേദ്യമാണത്. അതു ലഭിച്ചാൽപിന്നെ മനുഷ്യൻ മറ്റൊന്നും ആഗ്രഹിക്കുകയില്ല. ഒടുങ്ങാത്ത ഇച്ഛാശക്തിയുടെ പൂർത്തീകരണം അതിൻെറ ലബ്ധിയിൽ മാത്രമാണ് സാദ്ധ്യമാവുക. അതിൻെറ പ്രാപ്തിക്കുവേണ്ടി പ്രയത്നിക്കുന്നതിന് മനുഷ്യന് ലഭിച്ച സവിശേഷ ഉപകരണമാണ് അവൻെറ വിശേഷബുദ്ധി. ആ ഉപകര

ണമെടുത്ത് മറ്റു ലക്ഷ്യങ്ങൾക്കുവേണ്ടി പ്രയോഗിക്കുന്നത് ദുരുപയോഗമാണ്. ജീവസന്ധാരണത്തിനുവേണ്ടത് പ്രകൃതി നൽകുന്നു. അതു സ്വീകരിക്കാനും അനുഭവിപ്പാനും സാമാന്യബുദ്ധിയുടെ ആവശ്യമെ ഉള്ളൂ. മനുഷ്യേതരജീവികൾ സാമാന്യബുദ്ധികൊണ്ടു സാധിക്കുന്ന ആവശ്യങ്ങൾക്ക് മനുഷ്യന്, വിശേഷബുദ്ധി ആവശ്യമായിരിക്കുന്നുവെന്നാൽ അതു മനുഷ്യവർഗ്ഗത്തിന് എങ്ങനെ അഭിമാനകരമാകും ? അപ്പോൾ ജീവജാലങ്ങളുടെ സാമാന്യധർമ്മമായ ജീവസന്ധാരണത്തിനുപരിയായി സത്യാന്വേഷണമെന്ന വിശിഷ്ടധർമ്മം അനുഷ്ഠിക്കാൻ മനുഷ്യനു ലഭിച്ചിട്ടുള്ള ശക്തിവിശേഷമാണ് അവൻെറ സവിശേഷമായ ഇച്ഛാശക്തി, അഥവാ വിശേഷബുദ്ധി. അതുപയോഗിച്ച് ആ വിശിഷ്ടധർമ്മംതന്നെ നിറവേറ്റുകയത്രേ മനുഷ്യധർമ്മം. വിശേഷബുദ്ധിയെ പ്രകൃതിപരിമിതികൾക്കുള്ളിൽ ഒതുക്കിനിർത്തി പ്രയോഗിക്കുന്നതുതന്നെയാണ് 'സുഖം ഓടിയകലുന്നു'വെന്നുള്ള ദുരവസ്ഥയിൽ മനുഷ്യനെ എത്തിച്ചതും. "അനിത്യമസുഖം ലോകമിമം പ്രാപ്യ ഭജസ്വ മാം" എന്ന് സത്യസ്വരൂപനായ ഈശ്വരൻ, നമ്മുടെ മഹർഷിമാർ വഴി നമ്മോട് ആവശ്യപ്പെടുന്നു. "ജഗത്ത് അനിത്യമാണ്, അസുഖകരവുമാണ്. സുഖം ലഭിപ്പാൻ അതിന്നാധാരമായ സത്യം അന്വേഷിക്കൂ".

സുഖം ലഭിക്കാത്തതെന്തുകൊണ്ടെന്നും, എങ്ങനെയായാൽ സുഖം ലഭിക്കുമെന്നും വൈദികസാഹിത്യമാണ് നമുക്ക് മനസ്സിലാക്കിതന്നിട്ടുള്ളത്. സാധിയ്ക്കത്തക്കതും, എന്നാൽ തത്ക്കാലം സിദ്ധമല്ലാത്തതുമായ സുഖാനുഭൂതി കൈവരിയ്ക്കാൻ മനുഷ്യനെ പ്രേരിപ്പിക്കുകയും, തുടർന്ന്

ഉദ്ദിഷ്ടഫലം ഭുജിപ്പിക്കുകയും ചെയ്യുന്ന വൈദിക സാഹിത്യഗ്രന്ഥങ്ങളെ "കരുണാമയിയായ ശ്രുതി" എന്ന് സജ്ജനങ്ങൾ നന്ദിപൂർവ്വം സ്മരിക്കുന്നു. സത്യസ്വരൂപത്തിൻെറ പശ്ചാത്തലത്തിൽ അനിത്യവും അസുഖവുമായ ജഗദ്ദൃശ്യങ്ങളെ വിശേഷരീതിയിൽ വീക്ഷിച്ച്, വിശേഷബുദ്ധിക്കൊണ്ട്, ജഡവും അനൃതവുമായ ജഗത്തിനെത്തള്ളി ചൈതന്യപൂർണ്ണവും, സുഖസ്വരൂപവും, നിത്യവുമായ സത്യത്തെ സമ്പൂർണ്ണം സമഗ്രമായി ഉൾക്കൊള്ളാനാണ് വൈദികസാഹിത്യോപാസന മനുഷ്യനെ പഠിപ്പിക്കുന്നത്. ഭൂത–വർത്തമാന– ഭവിഷ്യദ് ഭേദമില്ലാതെ, അനാദ്യനന്തമായി സർവ്വത്ര സർവ്വദാ സമ്പൂർണ്ണമായി വർത്തിക്കുന്ന മികവുറ്റ സത്തയുടെ വർണ്ണനകൊണ്ട് സാധകൻെറ ലക്ഷ്യബോധം ഉറപ്പിക്കുകയാണ് ശ്രുതികളുടെ ഒരു പ്രത്യേകത. "സർവ്വം ഖല്വിദം ബ്രഹ്മ" (ഇതാകെ ബ്രഹ്മമാകുന്നു.) ബ്രഹ്മത്തിൻെറ സ്വരൂപമെന്താണ് ? "ആത്യന്തികമായ സുഖമാണത്. ഇന്ദ്രിയങ്ങൾക്ക് അഗ്രാഹ്യമാണത്. എന്നാൽ ബുദ്ധികൊണ്ടുമാത്രം ഗ്രഹിക്കപ്പെടാവുന്നതുമാണ്. ആ സുഖം പ്രാപിച്ചുകഴിഞ്ഞാൽ അതിലധികമായി മറ്റൊരു സുഖത്തിനിച്ഛയുണ്ടാവില്ല. പ്രാപിച്ച ഈ സുഖത്തിൽനിന്ന് ഇളക്കം വരുത്താൻ എത്ര വലിയ ദുഃഖത്തിനും കഴിയുകയില്ല." ഉള്ളതും പ്രാപ്യവുമായ ഈ സുഖം ബ്രഹ്മമെന്നും, പരമാത്മാവെന്നും, ഭഗവാനെന്നും വിഭിന്നശബ്ദങ്ങളാൽ വ്യപദേശിയ്ക്കപ്പെടുന്നു. ശബ്ദങ്ങൾ പലതെങ്കിലും വസ്തു ഒന്നുതന്നെ. ആ വസ്തുവിൽനിന്നന്യമായി ഇവിടെ യാതൊന്നുമില്ലതന്നെ. "നേഹനാനാസ്തി കിഞ്ചന." അണോ

രണീയാൻ മഹതോ മഹീയാൻ." ചെറുതായും വലു തായും കാണപ്പെടുന്ന എല്ലാ നാമരൂപദൃശ്യങ്ങളുടെയും സത്ത ആ ഒന്നിൽനിന്നന്യമല്ല. നാമരൂപങ്ങളെല്ലാം ഏകമായ അതിൻെറ വിവർത്തദൃശ്യങ്ങൾമാത്രം. "ഏകം സദ് വിപ്രാ ബഹുധാ വദന്തി". എല്ലാറ്റിൻേറയും ഉണ്മ ആ ഒരു വസ്തുമാത്രം. അഭിജ്ഞന്മാർ അതിനെ പലപ്രകാരം അഭിധാനം ചെയ്യുന്നുവെന്നുമാത്രം. "തത്ത്വമസി." സുഖമന്വേഷിക്കുന്ന അല്ലയോ മനുഷ്യ, ഇതു മനസ്സിലാക്കൂ: സുഖസ്വരൂപവും ഏകവും അദ്വയവുമായ ആ വസ്തു യാതൊന്നാണോ അതു തന്നെ നീ."

നോക്കണേ, ശ്രുതിമാതാവിൻെറ കാരുണ്യം ! ഇങ്ങ നെയൊക്കെയാണ് സംഗതികളെന്നറിഞ്ഞവരാരാനും പിന്നെ പഴയ പടുകുഴിയിലേയ്ക്കു തിരിച്ചുപോകുമോ ? ഇതാണ് പരോക്ഷജ്ഞാനത്തിൻെറ പ്രകാരം. ഇതു കൊണ്ടാണ് ലക്ഷ്യബോധം ഉറയ്ക്കുക. ഏതായാലും പഞ്ചാമൃതമുണ്ടെന്നും ലഭ്യമാണെന്നും അറിഞ്ഞല്ലോ. പുളിച്ചകാടിക്കുവേണ്ടി പാത്രവുമെടുത്തു പുറപ്പെടുകയോ ഇനിയും! അതില്ല. ലക്ഷ്യം ഉറപ്പായിക്കഴിഞ്ഞു. പരോക്ഷമായി ഗ്രഹിച്ച സുഖം അപരോക്ഷമായി അനു ഭവിക്കാൻ ശ്രദ്ധയോടെ പ്രയത്നിക്കണം. ശാരീരികവും, വാചികവും മാനസികവും (വികാരപരവും വിചാര പരവുമായ മാനസികവ്യാപാരങ്ങൾ) ആയ ത്രിവിധ കർമ്മങ്ങളുടെ അത്യന്തസൂക്ഷ്മാംശങ്ങൾപോലുമുൾ ക്കൊള്ളുന്ന സമഗ്രമായ പ്രായോഗികപരിശീലനങ്ങൾ വൈദികസാഹിത്യം വ്യക്തമായി നിർദ്ദേശിക്കുന്നുണ്ട്.

സദാ പരിണമിച്ചുകൊണ്ടിരിക്കുന്ന ഒരു അത്യദ്ഭുത

പ്രതിഭാസമാണീ ജീവജഗദ്ദൃശ്യം. സുഖമന്വേഷിക്കുന്ന മനുഷ്യന് ഈ ദൃശ്യജാലങ്ങളിൽനിന്ന് അതു ലഭ്യമല്ല. എന്നാൽ അവയിൽ ഓതപ്രോതമായി സർവ്വത്ര സുലഭമായ ഒരു സത്യവസ്തുവുണ്ട്. ആ സത്യമാണ് ജീവജഗത്തുകളുടെസ്രഷ്ടാവും രക്ഷിതാവും സംഹർത്താവുമായ സർവ്വേശ്വരൻ. സുഖസ്വരൂപിയാണദ്ദേഹം; കരുണാമയനുമാണ്. സ്രഷ്ടാവും സൃഷ്ടിജാലങ്ങളും ആത്യന്തികമായി ഒരേ ഒരു ഉണ്മതന്നെ. ഉണ്മയിലെ ഐക്യമാണ് പരമസുഖം, അഥവാ പരാനുഭൂതി. ഈ അനുഭൂതി നേടാനുതകുന്ന രീതിയിൽ ജഗദ്വ്യാപാരങ്ങളെ നിയന്ത്രിച്ച് ജഗത്തിൽ ജീവിക്കുകയും അനുഭൂതി സമ്പാദിക്കുകയും ചെയ്യുന്ന ജീവിതമാതൃകയാണ് സനാതനധർമ്മം. പരമസുഖസ്വരൂപമായ പരമസത്യത്തിന്റെ പരോക്ഷജ്ഞാനവും അത് അപരോക്ഷമായനുഭവിപ്പാനുള്ള പ്രായോഗികപദ്ധതികളും വേണ്ടാത്തവരായി ആരുംതന്നെ ഒരു കാലത്തും ഒരിടത്തും ഉണ്ടാകാനിടയില്ല. അതുകൊണ്ടുതന്നെയാണ് ഇതു രണ്ടും ഉൾക്കൊള്ളുന്ന വൈദികസാഹിത്യവും സനാതനധർമ്മവും സാർവജനീനമാണെന്ന് നേരത്തേ നിർദ്ദേശിച്ചത്.

സംസ്കൃതഭാഷയിൽ എഴുതപ്പെട്ടുവെന്നതുകൊണ്ട് ഈ അറിവും അനുഭൂതിയും ആർക്കുംതന്നെ നിഷേധിക്കപ്പെടേണ്ടതില്ല. വൈദ്യശാസ്ത്രഗ്രന്ഥങ്ങൾ രോഗിയ്ക്കറിയാത്ത ഭാഷയിലാണ് രചിക്കപ്പെട്ടതെന്ന കാരണത്താൽ മരുന്നോ, വൈദ്യനോ, ശാസ്ത്രഗ്രന്ഥങ്ങളോ ത്യാജ്യവസ്തുക്കളാകുന്നില്ലല്ലോ? ഭാഷയും വ്യാഖ്യാനങ്ങളുമെല്ലാം വൈദ്യന്മാർ ക്ലേശിച്ചു പഠിച്ചു

കൊള്ളും. ഔഷധങ്ങളുടെ നിർമ്മാണരഹസ്യങ്ങളും അങ്ങനെതന്നെ. രോഗിക്കു നല്ലവൈദ്യനെ സമീപിക്കുകയും അദ്ദേഹത്തിൻെറ ഉപദേശപ്രകാരം ഔഷധം സേവിക്കുകയും പത്ഥ്യം ആചരിക്കുകയുമേ വേണ്ടൂ, രോഗമുക്തിക്കും സ്വാസ്ഥ്യപ്രാപ്തിക്കും. അതേപ്രകാരം, ദുഃഖനിവൃത്തിക്കും ആത്മാനന്ദപ്രാപ്തിക്കും മനുഷ്യൻ സാക്ഷാത്ക്കാരം നേടിയ ഒരു ആദ്ധ്യാത്മികഗുരുനാഥനെ ശരണം പ്രാപിക്കുകയേവേണ്ടൂ. ഭാരതത്തിൽ സത്യദർശികളായ സദ്ഗുരുക്കന്മാർക്ക് ദൗർലഭ്യം ഒരു കാലത്തും ഉണ്ടായിട്ടില്ല, ഉണ്ടാകുകയുമില്ല. പക്ഷേ, സ്ഥൂലശരീരത്തിൻെറ രോഗബാധയെപ്പറ്റിയുള്ളത്ര ഉണർവ്വ് നമുക്ക് ആദ്ധ്യാത്മിക ജീവിതത്തിൻെറ രോഗബാധയെപ്പറ്റിയില്ല. അതുകൊണ്ട് രോഗം പഴകാനിടയാകുന്നു. പാരമ്പര്യഭ്രഷ്ടമായ അധാർമ്മികജീവിതം കൊണ്ടാണ് ഈ ദുഃസ്ഥിതി ഉണ്ടായത്. പരമ്പരാനുസൃതമായ ധാർമ്മികജീവിതവും ഈശ്വരഭജനരീതികളും പുനരാരംഭിച്ചാൽ, ശ്രദ്ധാപൂർവ്വം അനുഷ്ഠിച്ചാൽ സൂക്ഷ്മദൃഷ്ടി തുറക്കും. സദ്ഗുരുലാഭമുണ്ടാകും; ഗുരൂപദിഷ്ടമായ സാധനാനുഷ്ഠാനങ്ങൾകൊണ്ട് പ്രകൃതിവാസനകൾ അടങ്ങും. സത്യസങ്കല്പം ദൃഢപ്പെടും. ജീവജഗദ്ദൃശ്യത്തിന്നധിഷ്ഠാനമായ പ്രകൃതിശക്തിയും സാധകൻെറ ആന്തരപ്രകൃതിയും പരസ്പരം താദാത്മ്യപ്പെടുകയും, പ്രകൃതിക്കുനിദാനമായ പരമേശ്വരശക്തിയിൽ സമ്പൂർണ്ണം ലയിക്കുകയും ചെയ്യുന്നതുതന്നെ സത്യസാക്ഷാത്ക്കാരം. അതുതന്നെമോക്ഷം.

ഭാരതത്തിലെ ഏതു ഭാഷാസാഹിത്യം പരിശോധിച്ചാലും അതിലെ സമുന്നതകൃതികളെല്ലാംതന്നെ വൈദി

കസാഹിത്യഗ്രന്ഥങ്ങളോട് ഗണ്യമായ കടപ്പാടുള്ളവയായിരിക്കും. വൈദികസാഹിത്യമൂല്യങ്ങൾ പ്രതിപാദിക്കുന്ന ധാരാളം ഗ്രന്ഥങ്ങൾ എല്ലാ ഭാരതീയഭാഷകളിലും ഉണ്ട്. ഇത്തരം സദ്ഗ്രന്ഥങ്ങളുടെ പഠനംകൊണ്ടും, സജ്ജനസംസർഗ്ഗംകൊണ്ടും, പാരമ്പര്യാനുസൃതമായ സദാചാരനിഷ്ഠയും ഈശ്വരഭജനവുംകൊണ്ടും വേദോക്തസത്യം മുമുക്ഷുകൾക്കു പ്രാപ്യമാണ്. ജഗത്തുമായി മല്ലുപിടിച്ച്, ധർമ്മവിരുദ്ധമായി സുഖഭോഗങ്ങൾ തേടിനടക്കുന്ന അധർമ്മി കാലചക്രത്തിൻെറ തിരിച്ചിലിൽപ്പെട്ടു തവിടുപൊടിയായിപോകുമ്പോൾ വൈദികധർമ്മാനുസൃതം ജീവിക്കുന്ന ശ്രദ്ധാലു പരമസത്യം കണ്ടറിഞ്ഞ് കാലത്തിൻെറ നെറ്റിയിൽ ചാർത്തിയ തിലകംപോലെ കാലത്തെപോലും ശോഭായമാനമാക്കി അനുഗ്രഹിക്കുന്നു.

"ബ്രഹ്മവിദ് ബ്രഹ്മൈവ ഭവതി"-സത്യമറിഞ്ഞവൻ സത്യമായിത്തീരുന്നു., എന്നു ശ്രുതിപ്രമാണമുണ്ട്. നമ്മുടെ വൈദികസാഹിത്യത്തിനും സനാതന ധർമ്മത്തിനും രൂപം നൽകിയ മഹർഷീശ്വരന്മാർ സത്യസ്വരൂപികളാണ്. അവർ കാലത്തിനതീതരാണ്. വൈദികമാർഗ്ഗാവലംബികളുടെ രക്ഷാകർത്താക്കളാണ് അവർ. ഭാവശുദ്ധിയും കർമ്മശുദ്ധിയുമുള്ള ഏതൊരു മനുഷ്യനും അവരുടെ സംരക്ഷണത്തിന് അവകാശിയാണ്. ഭാഷ അവിടെ ഒരു പ്രകാരത്തിലും തടസ്സമാകയില്ല. ശരീരവും, വാക്കും, മനസ്സും ശുദ്ധമായിരുന്നാൽ വൈദികസംസ്കാരമായി; സത്യത്തോടടുക്കാൻ അധികാരമായി. അധികാരികളെ സത്യത്തിനുനേരെ പിടിച്ചടുപ്പിക്കുന്നവരാണ് മഹർഷിമാർ.

സുഖേച്ഛ ഇല്ലാതാരുമില്ല. സത്യവും ധർമ്മവും

പാലിച്ചു നല്ല സംസ്കാരം വളർത്താനും, സംസ്കാരം പോഷിപ്പിച്ച് പരമസത്യം ഉൾക്കൊള്ളാനും ആർക്കും തടസ്സമില്ല. എല്ലാവരും ഇച്ഛിക്കുന്നവസ്തു ആർക്കും നിരസിക്കാത്ത സച്ചിദാനന്ദസാഗരമാണ് വൈദിക സാഹിത്യം. അത് അന്തഃസത്തയിൽ സാർവ്വജനീന വുമാണ്. ഭാരതീയരായ നാം നമ്മുടെ എല്ലാവിധ ശ്രേയസ്സിനും ആർഷവിജ്ഞാനത്തേയും സനാതനധർമ്മ ത്തെയുമാണ് ആശ്രയിക്കേണ്ടത്.

## ആത്മബോധംതന്നെ യഥാർത്ഥസുഖം

ദേഹാഭിമാനത്തോടെ പ്രപഞ്ചവ്യാപാരങ്ങളിലേർ പ്പെട്ടു സുഖംതേടുന്ന മനുഷ്യനെ സംബന്ധിച്ചിടത്തോളം സുഖവും ദുഃഖവും ഭോഗ്യവസ്തുക്കളുമായി സംഗപ്പെട്ട മനസ്സിന്റെ മാറിമാറിവരുന്ന പ്രതികരണങ്ങളുടെ പ്രതി ഫലനങ്ങളാണ്. മനുഷ്യമനസ്സിന്റെ അന്യവസ്തുക്കളോ ടുള്ള വേഴ്ചയ്ക്കു യാതൊരു നിയമവ്യവസ്ഥയുമില്ല. അവ്യവസ്ഥമായ വ്യാപാരത്തിന് ഉദ്ദിഷ്ടഫലം കൈവ രിക്കാൻ സാദ്ധ്യമല്ല. അതുകൊണ്ടാണ് യഥാർത്ഥ സുഖ മിച്ഛിക്കുന്ന മനുഷ്യൻ, ചിട്ടയും അടുക്കും നിയമ വ്യവസ്ഥ യുമില്ലാത്ത ബാഹ്യവ്യാപാരങ്ങളിൽനിന്ന് മനസ്സിനെ പിൻതിരിക്കുകയാണ് ആദ്യമായി ചെയ്യേണ്ടതെന്ന് ആദ്ധ്യാത്മികശാസ്ത്രം അനുശാസിക്കുന്നത്. യമനിയമങ്ങൾ ഒരുവനെ സുഖമന്വേഷിക്കാൻ യോഗ്യനാക്കിത്തീർക്കുന്നു. അവയെ അനുസരിക്കാത്തവന് സുഖത്തിന് അർഹത തന്നെയില്ല എന്നാണ് ശാസ്ത്രത്തിന്റെ നിലപാട്.

മനസ്സ് അന്തർമ്മുഖമായാൽ യഥാർത്ഥസുഖം അന്വേഷിയ്ക്കാനുള്ള ശ്രമങ്ങൾ തുടങ്ങാറായി എന്നു ധരിക്കാം. ബാഹ്യവിഷയവ്യാപാരങ്ങൾകൊണ്ടുളവാകുന്ന ദ്വന്ദ്വപ്രതീതികളെ അന്തര്യാമിച്ചൈതന്യത്തിൽ സമ്പൂർണ്ണം സമന്വയിച്ച്, പ്രകൃതിപ്രതീതികളുടെ പൂർണ്ണാഭാവത്തിൽ മാത്രം സംഭവിക്കുന്ന ഭാവൈക്യം സംഭവിക്കുമ്പോൾ മാത്രമാണ് ഒരുവൻ യഥാർത്ഥ സുഖമെന്തെന്നറിയുന്നത്. സ്വയം സംവേദ്യമായ ആത്മസ്വരൂപമാണ് സുഖം. മറ്റൊന്നിനാലും ബാധിതമാകാത്തതും സർവ്വത്ര സുലഭവും, എന്നാൽ അലസന്മാർക്കലഭ്യവുമായ സച്ചിദാനന്ദം ഒന്നുമാത്രമാണ് യഥാർത്ഥസുഖം. ഒരിയ്ക്കൽ ഈ സുഖം അനുഭവിച്ചാൽ പിന്നെ ദുഃഖം അനുഭവിക്കേണ്ടിവരികയില്ല. സാധാരണന്മാരുടെ ദൃഷ്ടിയിലുള്ള സുഖദുഃഖങ്ങൾ ഒരനുഭവജ്ഞനെ സംബന്ധിച്ചിടത്തോളം സുഖവുമല്ല, ദുഃഖവുമല്ല, കേവലം പ്രകൃതികാര്യങ്ങൾമാത്രം; ശരീരത്തെ സംബന്ധിക്കുന്ന സൗകര്യാസൗകര്യങ്ങൾ മാത്രം. അന്തര്യാമിയിൽ ഐക്യം പ്രാപിയ്ക്കലത്രേ മോക്ഷം അഥവാ പരമപദപ്രാപ്തി.

ശ്രേയോമാർഗ്ഗമാണ് മേൽ സൂചിപ്പിച്ചത്. ഇനി പ്രേയോമാർഗ്ഗത്തിൽ മേൽ സൂചിപ്പിച്ച ജീവിതരീതി എത്രത്തോളം പ്രസക്തമാണെന്നുകൂടി തെല്ലൊന്നു ചിന്തിക്കാം. അന്തർയ്യാമിയിൽ ദ്വന്ദ്വപ്രതീതികളെ സമന്വയിക്കാൻ കഴിയാത്തവന് ഭൗതികവ്യാപാരങ്ങളിൽപോലും സുഖപ്രതീതി ഉണ്ടാവുകയില്ല. ഒടുങ്ങാത്ത ദുരിതങ്ങളുടെ ഒരു നീണ്ട കഥയായിരിക്കും അവൻെറ ജീവിതം.

തന്നുള്ളിൽ അതിശ്രദ്ധാലുവായി, ഔത്സുക്യത്തോടെ തൻെറ ഭാവപകർച്ചകൾ അനുസ്യൂതം, അവിരാമം

വീക്ഷിച്ചുകൊണ്ട് അനുഗ്രഹഭാവത്തിൽ, സദാ ഉത്ബുദ്ധനായി മേവുന്ന നിത്യനിരന്തരജ്യോതിസ്സ് സദാ ഭജിക്കപ്പെടേണ്ട സത്യസ്വരൂപനാണ്. ആ പ്രകാശമാണ് നമ്മുടെ സ്വരൂപം. അതിനുനേരെ നമുക്കുള്ള(അഥവാ ഉണ്ടായിരിക്കേണ്ട) ശ്രദ്ധയും ഔത്സുക്യവുംതന്നെയാണ് ഭക്തി, ജ്ഞാനം, വൈരാഗ്യം എന്നെല്ലാം വ്യപദേശിക്കപ്പെടുന്ന സ്വഭാവവിശേഷവും ജീവിതസമ്പ്രദായവും. എല്ലാ മനുഷ്യരുടേയും സുഖാന്വേഷണത്തിൻെറ അന്തിമലക്ഷ്യം ഈ ആത്മജ്യോതിസ്സുതന്നെയാണ്. അപൂർവ്വം ചിലർ ലക്ഷ്യം അറിഞ്ഞുകൊണ്ട് ഋജുമാർഗ്ഗങ്ങൾ അവലംബിച്ചുകൊണ്ടന്വേഷിക്കുമ്പോൾ ബഹുഭൂരിപക്ഷവും ലക്ഷ്യബോധമില്ലാതെയും വക്രമാർഗ്ഗങ്ങൾ അവലംബിച്ചും അന്വേഷിക്കുന്നുവെന്നു മാത്രം. അജ്ഞാനം നിമിത്തമാണ് ഇപ്രകാരം സംഭവിക്കുന്നത്. ഈ അജ്ഞാനം അകറ്റി, ലക്ഷ്യമറിഞ്ഞ്, പോകേണ്ടതിലെപോയി, എത്തേണ്ടിടത്തെത്തി, നേടേണ്ടതു നേടിക്കഴിയുമ്പോൾ മാത്രമാണ് മർത്ത്യൻ അമൃതത്വം പ്രാപിക്കുന്നത്. ബ്രഹ്മവിദ്യയും, യോഗശാസ്ത്രവും, ധർമ്മചർച്ചകളും യഥാർത്ഥസുഖാന്വേഷണത്തിൽ മനുഷ്യനെ ഫലപ്രദമായി സഹായിക്കാൻവേണ്ടി ഉദ്ദേശിക്കപ്പെട്ടിട്ടുള്ളവയത്രേ.

ഏതായാലും ഈശ്വരഹിതം നടക്കുന്നു. എവിടേയും, ആരെസംബന്ധിച്ചും അതുമാത്രം നടക്കുന്നു. ഇതിപ്രകാരം അറിയുന്നതുതന്നെ ശരിയായ അറിവ്. ഈ അറിവുതന്നെ ഈശ്വരനെ അറിയൽ. അതുതന്നെ സത്യസാക്ഷാത്ക്കാരം. ഈശ്വരൻെറ നേരെയുള്ള വ്യക്തവും, ഋജുവും, ഇളക്കമറ്റതുമായ നിലപാടുതന്നെ

പരമാനന്ദം. പരമധർമ്മവും അതുതന്നെ.

മേൽ ചൂണ്ടിക്കാണിച്ച അവസ്ഥ കൈവരിക്കാൻ വികാരപ്രധാനമായ മറ്റൊരുസമീപനവും ആദ്ധ്യാത്മിക ശാസ്ത്രം നിർദ്ദേശിക്കുന്നുണ്ട്. ഈശ്വരനിലുള്ള സമ്പൂർണ്ണ സമർപ്പണവും പൂർണ്ണ വിധേയത്വവുമാണ് ആ മാർഗ്ഗത്തിലെ അനുഷ്ഠാനരഹസ്യം. "നടക്കുന്നതെന്തും ഈശ്വരഹിതം മാത്രം. സർവ്വാന്തര്യാമിയും, സർവ്വജ്ഞനും, സർവ്വശക്തനും, പരമകാരുണികനുമായ അവിടുത്തെ ഹിതം ഏതുപ്രകാരവും ഹിതകരമേ ആവുകയുള്ളൂ. അജ്ഞാനംമൂലം അടിയനു പലപ്പോഴും മറിച്ചുതോന്നുന്നു. അടിയൻെറ ഈ ബുദ്ധി വികല്പം മാറ്റിത്തരണമേ! എന്നും, എല്ലായ്പ്പോഴും, എവിടെയും അവിടുത്തെ കാരുണ്യവും സംരക്ഷണവും മാത്രം ആശ്രയിച്ച് അനന്യമനസ്കനായി അവിടുന്ന് ഇവനെ ഏല്പിച്ച പ്രാരബ്ധകർമ്മങ്ങൾ യഥാശക്തി ചെയ്തും, തത്ഫലങ്ങൾ അവിടുത്തെ പ്രസാദത്തിൻെറ പ്രതീകങ്ങളായി സ്വീകരിച്ച് അനുഭവിച്ചും അവിടുത്തെ ഹിതത്തിനു വിധേയനായി ജീവിക്കാൻ ഇവനെ അനുഗ്രഹിക്കേണമേ." എന്നിപ്രകാരം നിരന്തരഭാവം പുലർത്താൻ അശ്രാന്തപരിശ്രമം ചെയ്യുന്ന സമ്പ്രദായമാണ് ഈ മാർഗ്ഗം. സന്തോഷപൂർവ്വമുള്ള സഹിഷ്ണുതയും അനുനിമിഷം വർദ്ധിച്ചുവരുന്ന ഈശ്വരഭക്തിയുമാണ് ഈ മാർഗ്ഗത്തിലുള്ള അനുഭൂതി വിശേഷം.

രണ്ടുമാർഗ്ഗങ്ങളും ഏകനും, അദ്വയനും, സത്യസ്വരൂപനുമായ ഈശ്വരൻെറ നേർക്കുള്ള രാജപാതകകൾതന്നെ. മാർഗ്ഗത്തിൽ പ്രവേശിക്കുമ്പോൾത്തന്നെ

ആത്മവീര്യം ഉണരുന്നു. എല്ലാ പ്രതിബന്ധങ്ങളും തരണം ചെയ്യാൻ കഴിയുന്നു. സുഖദുഃഖങ്ങൾ, ജയാപജയങ്ങൾ, ഇഷ്ടാനിഷ്ടങ്ങൾ, ശത്രുമിത്രാദികൾ തുടങ്ങിയ ദ്വന്ദ്വപ്രതീതികൾ ആകെ അടങ്ങി അന്തഃകരണം സ്വസ്ഥമായി. ശാന്തി സ്വഭാവികവും സഹജവുമായി അനുഭവപ്പെടുമ്പോൾ യഥാർത്ഥ സുഖത്തിന്റെ അരുണോദയമായി എന്നു കരുതാവുന്നതാണ്.

## ജനനീ ജന്മഭൂമിശ്ച സ്വർഗ്ഗാദപി ഗരീയസീ

ഭാരതം പുണ്യഭൂമിയാണ്. ഈ പുണ്യഭൂമിയിൽ ജന്മം ലഭിക്കുന്നതുതന്നെ പൂർവ്വജന്മങ്ങളിൽചെയ്ത പുണ്യകർമ്മങ്ങളുടെ ഫലമായിട്ടാകുന്നു. ഇപ്രകാരമെല്ലാം വിശ്വസിക്കുന്ന ഭാരതീയർ ഇന്നും ഇല്ലാതില്ല. അവരുടെ വിശ്വാസത്തിന് എന്തെങ്കിലും അടിസ്ഥാനമുണ്ടോ എന്ന് യുക്തിയുള്ളവർ ചിന്തിച്ചുനോക്കേണ്ടതാണ്. യുക്തിയോ ചിന്താശീലമോ ഇല്ലാതെ എല്ലാ പുരാതനസമ്പ്രദായങ്ങളേയും, ആചാരങ്ങളേയും വിശ്വാസപ്രമാണങ്ങളേയും ഭർത്സിക്കുന്ന ഒരു പ്രവണത ഭാരതീയരുടെ ഇടയിൽ പ്രബലപ്പെട്ടുവരുന്നത് അത്യന്തം ഖേദകരമാണ്.

സംസ്കാരസൂര്യന്റെ ആദ്യകിരണങ്ങൾ ഇന്നത്തെ പരിഷ്കൃതദേശങ്ങളിൽ എത്തിനോക്കിയിരുന്നിട്ടില്ലാത്ത അതിവിദൂരഭൂതകാലങ്ങളിൽ ഈ ഭാരതത്തിൽ വളരെ ഉയർന്ന നിലവാരമുള്ള ഒരു നാഗരികതയും സംസ്കാരസമ്പന്നമായ ഒരു ജനതയും നിലവി

ലുണ്ടായിരുന്നതായി ആധുനികഗവേഷകന്മാർ തന്നെ സമ്മതിക്കുന്നു. നാഗരികതയെ സംബന്ധിച്ചിടത്തോളം മോഹഞ്ജദാരോവിലും ഹാരപ്പയിലും ഭൂമി കുഴിച്ചു കണ്ടെത്തിയ പുരാവസ്തുക്കളാണ് മുഖ്യപ്രമാണം. ജനതയുടെ സംസ്കാരനിലവാരത്തെ സംബന്ധിച്ചിടത്തോളം വൈദികസാഹിത്യം തന്നെയത്രെ മുഖ്യ പ്രമാണം.

വൈദികസാഹിത്യത്തെക്കുറിച്ചു ചിന്തിക്കുമ്പോൾ അത്യന്തം ശോചനീയമായ ഒരു വസ്തുത കാണാൻ കഴിയുന്നുണ്ട്. വേദങ്ങൾ, ശാസ്ത്രങ്ങൾ, പുരാണേതിഹാസങ്ങൾ എന്നിവ ഉൾപ്പെട്ട ബൃഹത്തായ ഒരു സാഹിത്യസമ്പത്ത് നമുക്കുണ്ട്. അവയുടെ കാലദേശകർതൃത്വാദികൾ നിർണ്ണയിക്കുന്നതിനാലാണ് ചരിത്രഗവേഷകന്മാർ മുഖ്യമായും പരിശ്രമിച്ചിട്ടുള്ളത്. മാന്തോപ്പിൽ വന്നിട്ട് മാങ്കനികൾ പറിച്ചുതിന്ന് പൈദാഹങ്ങൾ തീർത്ത് വിശ്രമിക്കാൻനോക്കാതെ, മാവിനെത്ര ഇലകളുണ്ടെന്നെണ്ണിത്തിട്ടപ്പെടുത്താൻ പുറപ്പെടുന്ന മന്ദമതികളോടാണ് ഇത്തരം ഗവേഷകന്മാരെ ശ്രീരാമകൃഷ്ണദേവൻ ഉപമിച്ചിട്ടുള്ളത്. മൗലികമായും തെറ്റായസമീപനമാണ് ചരിത്രഗവേഷകന്മാർ നമ്മുടെ വൈദികസാഹിത്യത്തിൻെറ നേർക്കു സ്വീകരിച്ചത്. തെറ്റായ വഴികളിലൂടെ ഒട്ടേറെ സഞ്ചരിക്കുകയും ഒട്ടേറെ തെറ്റായ വിവരങ്ങൾ നൽകി അനുവാചകരെ ചിന്താക്കുഴപ്പത്തിലാഴ്ത്തുകയുമാണ് ഈ ഗവേഷകന്മാർ ചെയ്തുവെച്ചിട്ടുള്ളത്.

അതീന്ദ്രിയതത്ത്വമാണ് വൈദികസാഹിത്യത്തിലെ മുഖ്യപ്രതിപാദ്യം. ഭൗതികതയിൽനിന്ന് മനുഷ്യനെ

ഭൗതികാതീതമായ ഔന്നത്യത്തിലേയ്ക്കുയർത്തുകയാണ് ഈ സാഹിത്യത്തിൻെറ ലക്ഷ്യം. ഈ സാഹിത്യം നല്ല ചിട്ടയിലും അടുക്കിലും വ്യവസ്ഥപ്പെടുത്തിയിട്ടുള്ളവർ ഭൗതികാതീതതത്ത്വം അന്വേഷിച്ചു കണ്ടെത്തുകയും ആസ്വദിച്ച് ആനന്ദമടയുകയും ചെയ്ത മേധാവികളാണ്. ഋഷിമാർ എന്നാണ് അവർ അറിയപ്പെടുന്നത്. ഈശ്വരനോടെന്നപോലുള്ള ഭക്ത്യാദരങ്ങൾ ഭാരതീയർക്ക് ഈ മഹർഷിമാരോടും ഉണ്ടായിരുന്നു. പ്രതിപാദ്യമായ സത്യം ആരാലും നിർമ്മിതമല്ലാത്തതുപോലെ സത്യപ്രതിപാദകങ്ങളായ സാഹിത്യശില്പങ്ങളും ആരുടേയും സൃഷ്ടിയായി ഭാരതീയഋഷികൾ കരുതിയിരുന്നില്ല. വിഭിന്നമാർഗ്ഗങ്ങളിലൂടെ സത്യത്തെ സമീപിച്ച ഋഷികൾ അതു ദർശിച്ചനുഭവിച്ചവരെന്ന നിലയിൽ ദ്രഷ്ടാക്കളുടെ സ്ഥാനംമാത്രം സ്വീകരിക്കുകയാണ് ചെയ്തത്. സത്യം കണ്ടെത്തിയവർ സത്യംതന്നെയായിത്തീരുന്നുവെന്നും, സത്യം കണ്ടെത്താൻ സത്യാന്വേഷകൻെറ വ്യക്തിജീവിതത്തിൽ അദ്ധ്യസ്തങ്ങളായ അസത്യസങ്കല്പങ്ങൾ സമ്പൂർണ്ണം ത്യജിക്കേണ്ടതുണ്ടെന്നും വൈദികസാഹിത്യം നിർദ്ദേശിക്കുന്നു. ഈ നിലയിലുള്ള ജീവിതവീക്ഷണം അടിസ്ഥാനപരമായി സ്വീകരിച്ചിരുന്ന ഒരു ജനതയുടെയും, ആ വീക്ഷണത്തിന്നടിസ്ഥാനമായ സാഹിത്യത്തിൻേറയും, ആ സാഹിത്യത്തിൻെറ നിർമ്മാതാക്കളുടേയും സാംസ്കാരിക നിലവാരം എന്തായിരുന്നുവെന്ന് അളന്നുനോക്കി തിട്ടപ്പെടുത്താൻ നവീന ഗവേഷണ പദ്ധതികൾ തികച്ചും അപര്യാപ്തങ്ങളാണ്.

ഭാരതത്തിന്റെ പാരമ്പര്യം ആമൂലാഗ്രം ആദ്ധ്യാത്മികമാണ്. "ബ്രഹ്മം (മാത്രം) സത്യം, ജഗത്ത് മിത്ഥ്യ. ജീവൻ ബ്രഹ്മത്തിൽനിന്ന് അന്യനല്ല." ഇതാണ് സമുന്നതമായ ഭാരതീയദർശനം. ഈ ദർശനം സാക്ഷാത്കരിക്കാനുതകുന്ന ജീവിതസമ്പ്രദായം ഭാരതീയർക്കു സർവ്വഥാ സമാരാദ്ധ്യമായിരുന്നു. പരമസത്യത്തെ ലക്ഷ്യമാക്കിക്കൊണ്ടുള്ള ജീവിതവീക്ഷണവും, ആ വീക്ഷണം ദൃഢപ്പെടുത്താൻ പര്യാപ്തമായ ജീവിതചര്യകളും-രണ്ടും തമ്മിലുള്ള സമഞ്ജസമായ സമ്മേളനത്തിൽക്കൂടിയാണ് സനാതനധർമ്മം മനുഷ്യനെ പരമപുരുഷാർത്ഥമായ മോക്ഷത്തിൽ, അഥവാ ഈശ്വരസാക്ഷാത്കാരത്തിൽകൊണ്ടെത്തിക്കുന്നത്.

ജഗന്മിത്ഥ്യാത്വചിന്ത, ജീവബ്രഹ്മൈക്യാനുഭൂതിവരെയുള്ള സർവ്വവിധവ്യവഹാരങ്ങളേയും സ്വാധീനിക്കുന്ന അടിസ്ഥാനപ്രമാണമാണ് ഒരു സനാതനധർമ്മിയെ സംബന്ധിച്ചിടത്തോളം. ബ്രഹ്മത്തിൽനിന്ന് ഭിന്നനല്ലാത്ത താൻ ഇന്ന് അന്യനെപോലെ വർത്തിക്കാനുള്ള ഒരേ ഒരു കാരണം ഈ ജഗത്താണ്. പൂർണ്ണനായ തന്റെ പൂർണ്ണത്വത്തെ അപഹരിക്കാൻ മാത്രം പര്യാപ്തമായ ഈ ജഗത്തിൽനിന്ന് തനിക്കെന്തു നന്മയാണ് പ്രതീക്ഷിക്കാനുള്ളത് ? ഒന്നുമേയില്ല എന്നു സംഗതിവശാൽ ആർക്കെങ്കിലും സ്വയം ധരിക്കാൻ കഴിയുന്നെങ്കിൽ അവനെത്ര ധന്യരിൽ ധന്യൻ. എന്നാൽ അത്രത്തോളം പൂർണ്ണപുണ്യാതിരേകമുള്ള പുണ്യജന്മങ്ങൾ തുലോം വിരളമായിരിക്കും. ഇത്തരക്കാരായ അപൂർവ്വപുണ്യാത്മക്കളെ ഒഴിച്ചു

നിർത്തിയിട്ട്, ശേഷം ബഹുഭൂരിപക്ഷത്തെ, അവാച്യ മായ ഈശ്വരാനന്ദത്തിലേയ്ക്കു നയിക്കുകയെന്ന താണ് വൈദികസാഹിത്യത്തിൻെറ ലക്ഷ്യം. വൈദിക സാഹിത്യം സംക്ഷിപ്തമായും കാര്യമാത്രപ്രസക്തമായും പ്രതിപാദിക്കുന്ന പരമസത്യത്തെത്തന്നെ പുരാണേതി ഹാസങ്ങൾ വിപുലമായി അല്പബുദ്ധികൾക്കുംകൂടി ഗ്രഹിക്കത്തക്ക രീതിയിൽ പ്രതിപാദിക്കുന്നു. ഉത്തമ കാവ്യങ്ങൾ ആ സത്യത്തെത്തന്നെ രസാത്മകമായി വർണ്ണിക്കുന്നു. ജീവേശ്വരജഗത്തുക്കൾതന്നെയാണ് എവിടേയും, ചർച്ചാവിഷയം. ജീവൻെറ മോക്ഷഗതി യാണ് എല്ലാ ചർച്ചകളുടേയും, വിവരണങ്ങളുടേയും ഉദ്ദേശം. തത്ത്വദർശികളാൽ വിരചിതമായ വൈദിക സാഹിത്യം തത്ത്വജിജ്ഞാസുക്കളിൽ തത്ത്വദൃഷ്ടി ഉണർത്താൻ സമർത്ഥമാണ്. സൂക്ഷ്മദൃക്കുകളായ ഗുരുക്കന്മാരുടെ സഹായം ആവശ്യമാണെന്നുമാത്രം. ഗുരൂപദിഷ്ട മാർഗ്ഗങ്ങൾ അവലംബിച്ചു ജീവിത വൃത്തികൾ ക്രമീകരിച്ചും, വേദാന്തവിചാരം ചെയ്തും ധാർമ്മിക ജീവിതം നയിച്ച് തത്ത്വദൃഷ്ടിയുണരുമ്പോൾ മാത്രമാണ് വൈദികസാഹിത്യപ്രതിപാദകമായ സനാ തനധർമ്മത്തിൻെറ മഹത്ത്വം മനസ്സിലാകുക. ഈ മഹത്ത്വം സ്വന്തം ജീവിതത്തിൽ അനുഭവിച്ചു ബോദ്ധ്യ പ്പെടാത്ത ഒരുവന് ഭാരതത്തിൻെറ മാഹാത്മ്യം അജ്ഞാതമായിത്തന്നെയിരിക്കും.

ഒരു ഭാരതീയന് ആത്മാഭിമാനത്തോടെ ജീവി ക്കാനും, ആത്മസംതൃപ്തിയോടെ മരിക്കാനും ഏറ്റവും സുഗമമായ മാർഗ്ഗം സനാതനധർമ്മം അനുശാസി ക്കുന്ന രീതിയിൽ ജീവിക്കാനും കാണാനും

തയ്യാറാകുകയാണ്. അപ്രകാരം ജീവിക്കാൻ തയ്യാറാകുന്ന ഏതൊരുവനും ആസ്തിക്യബുദ്ധി ദൃഢപ്പെടുകയും അനുക്രമം പ്രപഞ്ചവാസനകളുടെ ശക്തി ക്ഷയിക്കുകയുംചെയ്യും. ജഗത്തു മിത്ഥ്യ യാണെന്നുള്ള വൈദികസിദ്ധാന്തം ഒരു വൈദിക ധർമ്മാവലംബിയെ, കടിഞ്ഞാണില്ലാത്ത പ്രപഞ്ച വ്യാപാരങ്ങളിൽനിന്നു നിയന്ത്രിച്ച് അവനിൽ അന്തർ മുഖതയുളവാക്കി ആസ്തിക്യബുദ്ധി ദൃഢപ്പെടുത്താനു ദ്ദേശിച്ചുകൊണ്ടുള്ളതാണ്. ആത്മസാക്ഷാത്കാരം സാധിച്ചുകഴിഞ്ഞ സത്യദർശികൾക്ക് ജഗന്മിഥ്യാത്വ സിദ്ധാന്തംകൊണ്ടു യാതൊന്നും നേടാനില്ലെന്നുള്ള വസ്തുത പ്രത്യേകം ഓർമ്മിക്കേണ്ടതുണ്ട്. സത്യമായ ബ്രഹ്മത്തിൽനിന്ന് അനന്യനായ ജീവനിൽ താൻ അന്യനാണെന്ന ഭ്രാന്തി നിലനിൽക്കുന്നത് മനുഷ്യ മനസ്സിൽമാത്രമാണ്. ഈ മനസ്സു നിത്യവസ്തുവല്ല. അസ്ഥിരമായ മനസ്സാണ് പ്രപഞ്ചത്തിൻെറ അധി ഷ്ഠാനമെങ്കിൽ ആ പ്രപഞ്ചവും അസ്ഥിരമായിരി ക്കാനല്ലേ സാധിക്കുകയുള്ളു. ത്രികാലസത്യമായ, ''കാലദേശാവധിഭ്യാം നിർമ്മുക്തവും നിത്യ മുക്തവുമായ'' സർവ്വേശ്വരനിൽ ജഗത്തിനേയും അതിന്നധിഷ്ഠാനമായ മനസ്സിനേയും സമ്പൂർണ്ണം ലീനമാക്കി ഉണ്മയുടെ സംശുദ്ധവും സമ്പൂർണ്ണവുമായ അനുഭൂതി അനുഭവിക്കാൻ പര്യാപ്തമായ താത്ത്വിക വീക്ഷണവും ജീവിതക്രമങ്ങളും ഉൾക്കൊള്ളുന്ന സനാതനധർമ്മമാണ് മാനവരാശിക്കാകമാനം ഭാരതം നൽകിയിട്ടുള്ള അനശ്വരമായ സംഭാവന. 'ആദ്ധ്യാ ത്മികതയുടെ തൊട്ടിലാണ് ഭാരതം.'' എന്ന് വിവേ

കാനന്ദസ്വാമികൾ പ്രഖ്യാപിച്ചിട്ടുണ്ടല്ലോ.

സത്യസ്വരൂപനായ സർവ്വേശ്വരൻെറ ശക്തി വിശേഷങ്ങളുടെ ഒരു ആംശികദൃശ്യംമാത്രമാണീ ജഗത്തെന്നും, ദ്രഷ്ടാവായ താൻ ഈ അപാരദൃശ്യത്തിലെ ഒരു നിസ്സാര കണികമാത്രമാണെന്നും ധരിക്കുന്ന ജീവന് അനന്തമഹിമാവാനായ അവിടുത്തോട് ഉണ്ടാകുന്ന വികാരതരളിതമായ ഭാവവിശേഷം അന്തർമുഖത കൈവരിക്കാൻ വളരെ സഹായകമാണ്. പ്രപഞ്ചമാകമാനം ഈശ്വരവിഭൂതികളായിക്കാണാൻ ശീലിക്കുന്ന വിരാഡുപാസന പ്രപഞ്ചവാസനകളെ ശിഥിലീകരിച്ച് ജീവനെ അന്തർമുഖനാക്കി ഹൃദയാധിനാഥനായ സർവ്വേശ്വരനുമായി താദാത്മ്യപ്പെടാൻ അത്യന്തം സഹായകമാണ്. ഈ താദാത്മ്യഭാവന ദൃഢപ്പെട്ടു തല്ലീനത പ്രാപിക്കുമ്പോൾ ജഗദ്ദൃശ്യം സ്രഷ്ടാവായ സർവ്വേശ്വരനിൽ ലയിക്കുന്നു. "സർവ്വം ഖല്വിദം ബ്രഹ്മ" എന്ന അനുഭൂതിയുളവാകുന്നു. "ആദൗബ്രഹ്മാഹമസ്മീത്യനുഭവ ഉദിതേ ഖല്വിദം ബ്രഹ്മപശ്ചാത്" എന്ന ആചാര്യവചനം അനുശാസിക്കുന്നത് അവനവൻെറ അസ്തിത്വത്തിൻെറ ശുദ്ധഭാവം അനുഭൂതമായതിനുശേഷം ആ അനുഭവത്തിൻെറ വ്യാപ്തിയിൽമാത്രമേ "എല്ലാം ബ്രഹ്മം" എന്ന അനുഭവം ഉണ്ടാകൂ എന്നത്രേ. ഇപ്രകാരമുള്ള പരാനുഭൂതിയിലേക്കു ജീവന്മാർക്കു സുഗമമായി കടന്നുപോകാനുള്ള ധർമ്മമാർഗ്ഗമാണ് സനാതന ധർമ്മം. സനാതനധർമ്മം അനുഷ്ഠിക്കാനുള്ള ഭൂമിയാണ് ഭാരതഭൂമി. അതാണ് ഭാരതം പുണ്യഭൂമിയായി പുണ്യശാലികളാൽ കരുതപ്പെട്ടുവരുന്നതിൻെറ

രഹസ്യം. ജഗത്ത് മിഥ്യയാണെന്നു ബോദ്ധ്യപ്പെടുന്ന വന് ജഗത്തിൽനിന്ന് ഭിന്നവും ഉറപ്പുള്ളതുമായ ഒരു അടിത്തറ അവശ്യം ബോദ്ധ്യപ്പെട്ടിരിക്കണം. ആ അടിത്തറ ജഗത്തിൻെറ–ഉത്പത്തി–സ്ഥിതി–നാശ കാരണവും, എന്നാൽ മറ്റൊരു കാരണത്തിൻെറ കാര്യമല്ലാത്തതുമായ സർവ്വേശ്വരൻ മാത്രമാകാനേ വഴിയുള്ളു. അപ്പോൾ ജഗത്ത് മിത്ഥ്യയാണെന്ന വിശ്വാസപ്രമാണക്കാർ ഈശ്വരനിൽ പൂർണ്ണവിശ്വാസം ഉള്ളവരാണ്. അവരത്രേ പുണ്യാത്മാക്കൾ. ഇത്തരം പുണ്യാത്മാക്കളെ പ്രസവിക്കുന്ന ഭാരതം പുണ്യ ഭൂമിയല്ലേ ? വ്യക്തിജീവിതത്തിൻെറ അന്തഃസത്ത സ്വാനുഭൂതിക്കുമാത്രം വിഷയീഭവിക്കുന്ന സത്യമാണ്. അന്യരുടെ ഗവേഷണമാനദണ്ഡങ്ങൾകൊണ്ടൊന്നും അളന്നു തിട്ടപ്പെടുത്താവുന്ന ഒന്നല്ല പുണ്യഭൂമിയായ ഭാരതാംബയുടെ ഔന്നത്യം.

ജീവൻ–ഈശ്വരൻ–ജഗത്ത്, എന്ന മൂന്നു വിഷയ ങ്ങളാണല്ലോ തത്ത്വചിന്താവിഷയങ്ങൾ. ജീവൻെറ ജഗദ്വ്യാപാരവും ഈശ്വരൻെറ സർവ്വാധിപത്യവും, ജീവന് ഈശ്വരനെ ചൊല്ലിയുള്ള വ്യാകുലതയും (അതായത് അവിരാമമായ സുഖേച്ഛ) സനാതനപ്രക്രിയ യായിട്ടാണ് ഭാരതീയഋഷീശ്വരന്മാർ ധരിച്ചിട്ടുള്ളതും ധരിപ്പിച്ചിട്ടുള്ളതും. മിത്ഥ്യയായ ജഗത്തിനെത്തള്ളി, സത്യസ്വരൂപനായ സർവ്വേശ്വരനെ പ്രാപിച്ച് പരമാനന്ദം പ്രാപിക്കുമ്പോൾ തത്ത്വവിചാരവും അവസാനിക്കു മെന്നനുഭവിച്ചറിഞ്ഞ ഋഷിമാർ, സത്യാന്വേഷണ ത്തിൻെറ വിഭിന്നഘട്ടങ്ങളിൽ നിൽക്കുന്നവർക്കു വ്യത്യസ്തങ്ങളായ ജീവിതചര്യകൾ നിർദ്ദേശിക്കുന്ന

ധർമ്മശാസ്ത്രങ്ങളും നിർമ്മിച്ചുതന്നിട്ടുണ്ട്. വേദോക്ത സത്യം പരമലക്ഷ്യമായി അംഗീകരിക്കുക, ശാസ്ത്ര വിധിയനുസരിച്ച് ലോകവ്യാപാരങ്ങളെ നിയന്ത്രിക്കുക, ഗുരൂപദിഷ്ടമാർഗ്ഗാനുസാരം ഈശ്വരോപാസനകൾ ചെയ്യുക- ഇത്രയുംകൊണ്ട് സനാതന ധർമ്മാവലംബി യായിത്തീരാനും യഥാവസരം പ്രപഞ്ചവാസനകൾ അടങ്ങി ആത്മാനുഭൂതി അപരോക്ഷമായി അനുഭവിപ്പാനും മനുഷ്യനെ തയ്യാറാക്കുന്ന സമഗ്രമായ ഒരു വിദ്യാഭ്യാസ പദ്ധതിയാണ് സനാതനധർമ്മശാസ്ത്രം.

പൊതുനിരത്തിൽക്കൂടി നടക്കുന്നവർ വഴിയുടെ ഉടമസ്ഥാവകാശത്തിൻെറ പേരിൽ തമ്മിലടിക്കുന്നതു പോലെ മൂഢത്വമാണ് ഒരു സനാതനധർമ്മിക്കു പ്രപഞ്ചവിഷയങ്ങളെച്ചൊല്ലി വഴക്കടിക്കുന്നതും. ഓരോ വഴിപോക്കനും തൻെറ ലക്ഷ്യം നോക്കിനടക്കുന്നു. വഴിയേപ്പറ്റിയുള്ള ഒരേഒരു താത്പര്യം അതു നടന്നുതീർത്തു ലക്ഷ്യസ്ഥാനത്തെത്തണമെന്നുള്ളതു മാത്രം. ധർമ്മബോധമുള്ള വഴിയാത്രക്കാരൻ വഴി മലിനമാക്കാതെ സൂക്ഷിക്കും. തൻെറ കാലിൽ തറച്ച മുള്ള് മറ്റൊരുവൻെറ കാലിൽതറയ്ക്കാനിടവരരു തെന്നുകരുതി അത് വലിച്ചൂരികഴിഞ്ഞാൽ ദൂരെ കൊണ്ടുപോയി കളയും. ഒരു സനാതനധർമ്മി ഈ ജഗത്തിൽ യാതൊന്നിനേയും തകിടം മറിക്കുന്നില്ല. ആരെയും സഹായിക്കും. തൻെറ ലക്ഷ്യസ്ഥാനത്തേക്കു ധൈര്യസമേതം നീങ്ങും.

സനാതനധർമ്മം ഒരു വിഭാഗീയമതമല്ല. "മതം" എന്നവാക്കിന് പൊതുവിൽ കല്പിച്ചുവരുന്ന അർത്ഥം

സനാതനധർമ്മത്തിന് യോജിക്കുകയില്ല. സാമാന്യാർത്ഥത്തിൽ മതങ്ങൾ വിഭാഗീയങ്ങളും അക്കാരണത്താൽ അനേകവുമാണ്. ആ നിലയിലുള്ള ഒരുമതമല്ല ഭാരതത്തിൻെറ വൈദികദർശനവും ധാർമ്മിക ജീവിതവും. ഹൈന്ദവരെന്നറിയപ്പെട്ടിരുന്ന പൗരാണിക ഭാരതീയരുടെ സനാതനധർമ്മം ഒരു മതേതരധർമ്മമായി വീക്ഷിക്കപ്പെടേണ്ടതാണ്. ആ നിലയിൽ എല്ലാ മതാനുയായികൾക്കും ഒരുപോലെ സമാശ്രയിക്കത്തക്കതും, സമാശ്രയിക്കുന്നവർക്ക് പൂർണ്ണസംരക്ഷണം നൽകുന്നതുമായ ഒരു മാനവജീവിതശാസ്ത്രമാണ് സനാതനധർമ്മം.

സ്വതന്ത്രഭാരതം ഇന്ന് ഏറ്റവും അസ്വതന്ത്രമാണ്. ബ്രിട്ടീഷ് ഭരണകാലത്തേക്കാൾ എത്രയോ മടങ്ങ് പരതന്ത്രരാണ് ഇന്നു നമ്മൾ. നമ്മുടെ ആദ്ധ്യാത്മിക പാരമ്പര്യത്തിൽ പുനരധിവാസം തേടുകയെന്നതു മാത്രമാണ് ഈ പാരതന്ത്ര്യത്തിൽനിന്നു മോചനം നേടാനുള്ള ഒരേ ഒരുമാർഗ്ഗം. ഭാരതം അതിൻെറ ആദ്ധ്യാത്മികത കൈവിട്ടാൽ ഭാരതീയർക്ക് എല്ലാം നഷ്ടപ്പെടുമെന്ന് വിവേകാനന്ദസ്വാമികൾ നമ്മെ നോക്കി താക്കീതുചെയ്തിട്ടുള്ള വസ്തുത നാം ഓർമ്മിക്കുന്നത് നന്ന്. ഓരോ ഭാരതീയനും തൻെറ ആദ്ധ്യാത്മികപാരമ്പര്യത്തിൽ അഭിമാനമുണ്ടാകട്ടെ. ആ പാരമ്പര്യത്തിനു നിരക്കുന്ന ജീവിതരീതി സ്വീകരിച്ച് ആത്മസംതൃപ്തി അടയട്ടെ. സ്വതന്ത്രഭാരതസർക്കാർ അതിനുതകുന്ന വിദ്യാഭ്യാസപദ്ധതികളും സാമൂഹ്യ വ്യവസ്ഥിതിയും സജ്ജമാകട്ടെ. സനാതനധർമ്മപ്രചാരണം സർക്കാരിൻെറ പ്രഖ്യാപിതമതേതരത്വത്തിന്

യാതൊരുവിധത്തിലും ദോഷം ചെയ്യുകയില്ല. "മതേതരത്വ"മെന്ന ആശയത്തെപ്പറ്റിയുള്ള തെറ്റിദ്ധാരണ ഒഴിവാക്കുന്നതിനും ധാർമ്മികബോധം ജനജീവിതത്തിൽ വളർത്തുന്നതിനുമുള്ള എളുപ്പവഴിയാണത്. അപ്പോൾ മാത്രമേ ദേശീയബോധവും, പരസ്പര വിശ്വാസവും, ഐക്യമത്യവുമുള്ള ഒരു ജനതയെ വാർത്തെടുക്കാൻ ഭാരതത്തിനു സാധിക്കുകയുള്ളൂ. ആത്മവീര്യവും, ധർമ്മനിഷ്ഠയും, കൃത്യശ്രദ്ധയുമുള്ള ഒരു ജനതയല്ല ഇന്നു നാം. ഇതരരാജ്യക്കാർക്ക് നമ്മോടു നിന്ദയാണ്, വെറുപ്പാണ്. രാജ്യത്തിനകത്തും പുറത്തും അരക്ഷിതത്വവും ഭയവുമാണ് നാം ഇന്നനുഭവിക്കുന്നത്. പുണ്യഭൂമിയായ ഭാരതാംബയുടെ തിരുമുഖം ഇന്നു മ്ലാനമാണ്. നാം ധർമ്മനിഷ്ഠരായാൽ അമ്മ പുഞ്ചിരികൊള്ളും. ആ പുഞ്ചിരി പൂനിലാവിനുമാത്രമേ നമ്മുടെ താപം ശമിപ്പിക്കാൻ കഴിയുകയുള്ളൂ. ആ പുഞ്ചിരി ഭാരതീയരായ നമ്മുടെ സർവ്വോന്മുഖമായ അഭ്യുന്നതിയുടെ അരുണോദയമായിരിക്കും. ദേഹമോഹം വെടിഞ്ഞാൽ ആത്മവീര്യം ഉണരും. സ്വാർത്ഥം ത്യജിച്ചാൽ രാഷ്ട്രം പുഷ്ടിപ്പെടും.

## "വേദൈശ്ച സർവ്വൈരഹമേവ വേദ്യഃ"

ഗുണകർമ്മങ്ങളുടെ പ്രവാഹമത്രെ സംസാരം; ജലപ്രവാഹമത്രെ നദി എന്നു പറയുംപോലെ. ജലപ്രവാഹമില്ലാതായാൽ പിന്നെന്തു നദി ? ഗുണകർമ്മങ്ങളുടെ പ്രവാഹം നിലച്ചാൽ പിന്നെ എന്തു

സംസാരം ? അപ്പോൾ സംസാരമുക്തി ഇച്ഛിക്കുന്ന വർക്കു ഗുണകർമ്മങ്ങളുടെ പ്രവാഹം നിലച്ചു കിട്ടുകയാണാവശ്യം.

രോഗികൾ പലതരക്കാരാണ്. വൈദ്യന്മാരും പല തരക്കാരുണ്ട്. രോഗം കാര്യമായിട്ടൊന്നും ബാധി ച്ചിട്ടില്ലെങ്കിലും രോഗം ബാധിച്ചതായി ചിലർ സ്വയം സദാ വ്യാകുലപ്പെടുന്നതായി കാണാറുണ്ടല്ലോ. ചിലർക്കു രോഗം ബാധിച്ചിരുന്നാലും അങ്ങനെ ഒരു വിചാരമില്ലാത്തവരായും കാണപ്പെടുന്നുണ്ട്. രണ്ടുതര ക്കാരും ഒരു വൈദ്യനെ സമീപിക്കുന്നതായി കരുതുക. വിദഗ്ദനാണ് വൈദ്യനെങ്കിൽ ആദ്യത്തെ കൂട്ടരെ ചികിത്സിക്കാൻ അവർ പറയുന്നതു മുഴുവൻ തള്ളിക്കളഞ്ഞിട്ടു താൻതന്നെ പരിശോധനകൾ നടത്തി അവർക്കു രോഗമില്ലെന്ന് സ്വയം ബോധ്യപ്പെട്ട് രോഗബാധയില്ലെന്നുള്ള വസ്തുത അവരെ പറഞ്ഞു മനസ്സിലാക്കി അയയ്ക്കും. അദ്ദേഹംതന്നെ രണ്ടാ മത്തെ കൂട്ടർക്കു ചികിത്സിക്കുമ്പോൾ അവർ പറ ഞ്ഞതും അംഗീകരിച്ച് അവർ പറയാത്തതുംകൂടി പരിശോധിച്ചറിഞ്ഞ് ചികിത്സയും പത്ഥ്യവും നിശ്ചയിച്ചു പറഞ്ഞയയ്ക്കും. വൈദ്യൻ അസമർത്ഥനാണെങ്കിലോ രണ്ടിനം രോഗികൾക്കും അവർ പറഞ്ഞറിഞ്ഞ വിവരങ്ങളുടെ വെളിച്ചത്തിൽ ചികിത്സ നിശ്ചയിക്കു കയും ചെയ്യും. മരുന്ന് ആവശ്യമില്ലാത്തവൻ മരുന്നു കഴിക്കും. മരുന്ന് ആവശ്യമുള്ളവന് മരുന്ന് കിട്ടുകയുമില്ല. അസമർത്ഥന്മാരായ വൈദ്യന്മാരെ അഭയം തേടിയാൽ രോഗമില്ലാത്തവന് അനാവശ്യമായി മരുന്നുകഴിക്കാനിടയായി രോഗബാധയുണ്ടായെന്നു

വരാം. എന്നാൽ ആവശ്യത്തിന് ചികിത്സ ലഭിയ്ക്കായ്കയാൽ രോഗബാധിതനു രോഗമൂർച്ഛയെങ്കിലും ഉണ്ടാകാതിരിക്കുകയില്ല. രോഗത്തിൻെറ മൂലകാരണങ്ങൾ കണ്ടുപിടിച്ച് അവയെ ഉന്മൂലനം ചെയ്യാൻ സാമർത്ഥ്യമുള്ള വൈദ്യനെകൊണ്ടേ രോഗിക്കു പ്രയോജനം ഉണ്ടാകയുള്ളു. അങ്ങനെയുള്ള സമർത്ഥനായ വൈദ്യൻെറ ചികിത്സയും പത്ഥ്യക്രമങ്ങളും നിറവേറ്റിയാൽ രോഗം ഇല്ലാതായിക്കൊള്ളും. അതുതന്നെയാണല്ലോ രോഗമുക്തിയും.

ഗുണകർമ്മപ്രവാഹസ്വരൂപമായ സംസാരരോഗത്തിൻെറ കാര്യത്തിലും മേൽസൂചിപ്പിച്ച പ്രകാരം തന്നെയാണ്. സ്ഥൂലശരീരത്തിൻെറ രോഗമുക്തിക്കു വൈദ്യൻ എപ്രകാരം ശരണ്യനാണോ അപ്രകാരം ശരണ്യനാണ്, വരേണ്യനും വേദജ്ഞനുമായ വൈദികൻ, അഥവാ ഗുരു, സൂക്ഷ്മശരീരത്തിൻെറ രോഗമായ സംസാരതാപശമനത്തിന്. ഇവിടെയും രോഗികളും ഗുരുക്കന്മാരും പല തരക്കാരുണ്ട്. എന്നാൽ അടിസ്ഥാനപരമായി ഒരു വ്യത്യാസവുമുണ്ട്. ഇവിടെ രോഗബാധയില്ലാതിരിക്കുന്നവരായിട്ടാരുമില്ല തന്നെ. എന്നാലും രോഗബാധ ഉണ്ടെന്നറിയുന്നവരുടെ എണ്ണം എന്നും തുലോം ചുരുക്കമായിരിക്കും, അനവധി ആയിരങ്ങൾക്കൊന്നെന്നകണക്കിനെന്നു ഭഗവാൻ ഗീതയിൽ പറയുന്നു. ഇങ്ങനെയുള്ള ചുരുങ്ങിയ ന്യൂനപക്ഷത്തിൽ ആയിരക്കണക്കിനൊന്നോ മറ്റോ ആയിരിക്കും, വൈദ്യസഹായം തേടി പുറപ്പെടുന്നവർ. വിധിയാംവണ്ണം ചികിത്സക്കും പത്ഥ്യത്തിനും തയ്യാറാകുന്നവർ പിന്നെ എണ്ണത്തിലെത്ര തുച്ഛ

മായിരിക്കും എന്നനുമാനിക്കാമല്ലോ. അപ്പോൾ രോഗി കൾ ഇങ്ങോട്ടുവന്നിട്ടു ചികിത്സ തുടങ്ങാൻ കാത്തി രുന്നാൽ എല്ലാം രോഗം മൂർച്ഛിച്ചു കാലഗതിയട യുമെന്ന് ലോകവൈദ്യനായ സർവ്വേശ്വരൻ മുൻകൂട്ടി നിശ്ചയിച്ചുറച്ചതുപോലെയാണീ വേദങ്ങളുടേയും വേദമന്ത്രദ്രഷ്ടാക്കളായ ഋഷീശ്വരന്മാരുടേയും സനാതനത്വം. വേദങ്ങളുടെ ആവിർഭാവം എന്നാണു ണ്ടായതെന്ന് തീർച്ചയാക്കാൻ കാലസന്തതികളിൽ ഒന്നിൽനിന്നും സഹായകമായ തെളിവു കിട്ടുകയില്ല. അനാദിയെന്നും അപൗരുഷേയമെന്നും മറ്റും വിശേഷിപ്പിച്ച് വിശേഷവിധിയായി വേദങ്ങളുടെ മുമ്പിൽ പ്രണമിച്ചു വിരമിക്കാൻ മാത്രമേ വേദോ ല്പത്തി തേടി ഇറങ്ങിയ അന്വേഷകർക്കു കഴിഞ്ഞി ട്ടുള്ളു. കാലത്തിൻെറ വെള്ളിത്തിരയിൽ പ്രതിബിം ബിച്ചു ദർശനം നൽകിയ ഏതു വിജ്ഞാനത്തേയും നിസ്തേജമാക്കികൊണ്ടുതന്നെ വൈദികവിജ്ഞാനം ജ്ഞാനാംബരത്തിൽ ഭാനുമാൻപോലെ പ്രശോഭി ക്കുന്നുണ്ട്. ഈ ജ്ഞാനസൂര്യനാണ് സംസാര രോഗ ശാന്തിക്കുള്ള വിദഗ്ധനായ വൈദ്യൻ. ഈ വൈദ്യൻെറ മംഗളപ്രദവും തേജോമയവുമായ രൂപ മത്രേ സനാതനധർമ്മം. ആ ദിവ്യവും ദീപ്യമാനവുമായ രൂപത്തിൽനിന്നു ചൊരിയുന്ന രശ്മികളത്രെ ഗുണകർമ്മ സ്വരൂപമായ സംസാരപ്രവാഹത്തെ ദ്രവിപ്പിച്ചും തപി പ്പിച്ചും ബാഷ്പീകരിച്ചും ഇല്ലാതാക്കിതീർക്കുന്ന ദിവ്യൗ ഷധം. അങ്ങനെ ഗുണകർമ്മപ്രവാഹം വറ്റിച്ചു കളഞ്ഞു സംസാരമുക്തി സർവ്വർക്കും പ്രാപ്യമാക്കി കൊണ്ടു വേദോക്തമായ സനാതനധർമ്മം വർത്തിച്ചരുളുന്നു.

സംസാരമുക്തിക്കുള്ള ദിവ്യൗഷധം സനാതനധർമ്മ മെന്നു കണ്ടു. സംസാരരോഗത്തിൻെറ സമ്പ്രദായം നേരത്തെ സൂചിപ്പിച്ചിട്ടുണ്ട്. ഈ രോഗബാധയി ല്ലാതാരുമില്ല. ഉണ്ടെന്നറിയുന്നവർ ചുരുങ്ങും. മാറ്റാൻ ശ്രമിക്കുന്നവർ അതിലും ചുരുങ്ങും. എന്നാൽ എല്ലാവർക്കും ചികിത്സ സൗജന്യമായി എത്തിക്കുക യാണ് സനാതനധർമ്മം ചെയ്യുന്നത്. എല്ലാത്തരം രോഗികൾക്കും ഒരുപോലെ മാത്ര നിശ്ചയിച്ചു നൽകുന്ന ഒറ്റമൂലിയൊന്നുമല്ലീ സനാതനധർമ്മം. ഗുണകർമ്മങ്ങളെത്തന്നെ അടിസ്ഥാനമാക്കി ഗുണ കർമ്മസ്വരൂപമായ സംസാരത്തിൽ ഒരു വർഗ്ഗവിഭജനം ചെയ്തിട്ടുണ്ട്. ഗുണകർമ്മങ്ങളാണ് വർഗ്ഗവിഭജന ത്തിൻെറ മാനദണ്ഡവും. വിഭജനത്തിൻെറ ലക്ഷ്യമോ, സംസാരമുക്തിയും. രോഗശാന്തിയ്ക്കുള്ള ചികിത്സ ഫലപ്രദമായി നടത്താൻ ചെയ്തുവെച്ച വിഭജനമാണെ ന്നുള്ള ലക്ഷ്യം മറന്നുപോയാൽ ഈ വിഭജനംതന്നെ സംസാരഭുക്തിക്കുവേണ്ടിയുള്ള വർഗ്ഗസമരങ്ങളായി അധഃപതിച്ചുപോകും.

ഗുണങ്ങളുടെയും കർമ്മങ്ങളുടേയും അടിസ്ഥാന ത്തിലുള്ള വിഭജനം ചികിത്സയുടെ മട്ടു നിശ്ചയിക്കാ നാണ്. രോഗത്തിൻെറ മൂലകാരണങ്ങൾ കണ്ടുപിടിച്ച് ഉന്മൂലനം ചെയ്യാൻ ഇത് ആവശ്യവുമാണ്.

സനാതന ധർമ്മം പറയുന്നു: ഈ ഗുണവും കർമ്മവുമാണ് സംസാരരോഗം. ഇതു രണ്ടും ഇല്ലാതാ ക്കണം. ഗുണമാണ് കർമ്മത്തിനുള്ള പ്രേരകശക്തി. കർമ്മം ഗുണവിക്ഷിപ്തമായ ശക്തിസ്പന്ദനമാണ്. അത് കർമ്മഫലരൂപത്തിൽ തിരിച്ച്‌വന്ന് ഗുണത്തെ പുഷ്ടി

പ്പെടുത്തുന്നു. ഇതാണ് ഈ സംസാരപ്രവാഹത്തിൻെറ ഏറ്റവും പൊതുവായ സ്വരൂപം. ഇതിനകത്തുനിന്നു കൊണ്ട് അതിനു പരിഹാരം കാണാനാവില്ല. ഗുണാതീതമായി കർമ്മനിർമ്മുക്തമായി നിർവികാരമായി, ഗുണകർമ്മവികാരങ്ങൾക്കെല്ലാം ആശ്രയസ്ഥാനമായി, കാലദേശാവസ്ഥാപരിമിതികളറിയാത്തതായി, സർവ്വമംഗളസ്വരൂപമായ ഒരു വസ്തുവുണ്ട്-ബ്രഹ്മം, പരമാത്മാവ്, ഈശ്വരൻ എന്നെല്ലാം പേർ പറയുന്ന ഒരു നിത്യസത്യവസ്തു. ആ സർവ്വേശ്വരനെ തേടിക്കണ്ടുപിടിക്കു. അവിടെ നിന്നാണ് ഈ ഗുണകർമ്മപ്രവാഹം തുടങ്ങുന്നത്. പക്ഷേ അവിടെ ഇതൊന്നുമില്ല. അവിടുത്തെ സ്വരൂപത്തിലാണിതൊക്കെ നടക്കുന്നതെങ്കിലും അവിടുന്നു ഇതിനൊക്കെ അതീതനാണ്. അപ്പോൾ ഈ പ്രവാഹം അകറ്റിയാൽ അവിടുത്തെകണ്ടെത്താം. അവിടുത്തെക്കണ്ടെത്തിയാലോ , പിന്നെ ഈ പ്രവാഹവും തീർന്നു.

സംസാരരോഗശാന്തിക്ക് സംസാരമൂലമായ ഗുണകർമ്മങ്ങൾ ഉന്മൂലനം ചെയ്യാൻ ഈശ്വരനെ അന്വേഷിക്കാൻ പഠിപ്പിക്കുന്നു സനാതനധർമ്മം. ഈ പാഠങ്ങളത്രെ ചികിത്സയും പത്ഥ്യവും. ഈശ്വരനിൽനിന്ന് ഉദ്ഭൂതമായ ഗുണകർമ്മങ്ങളെ പൂജയായി ഈശ്വരനു തന്നെ തിരിച്ചു സമർപ്പിക്കുന്നതത്രെ സനാതനധർമ്മം നിശ്ചയിക്കുന്ന ചികിത്സയിലുള്ള പൊതുവിലുള്ള തത്ത്വം. അവ ഈശ്വരനിലടങ്ങിയാൽ പ്രവാഹം അടങ്ങി, സംസാരവും തീർന്നു, മുക്തി കൈവന്നു എവിടെ സംസാരം തിരോഭവിക്കുന്നുവോ അവിടെ ഈശ്വരൻ പ്രത്യക്ഷപ്പെടുന്നു. ഇതാണ്

ശാശ്വത നിയമം. ഈശ്വരഭജനം തന്നെ സനാതന ധർമ്മത്തിൻെറ മുഖ്യപാഠം; രോഗശാന്തിക്കുള്ള ദിവ്യൗഷധം. ഈശ്വരനുമായി നേരിട്ടു ഭാവബന്ധം സ്ഥാപിക്കാനുള്ള അനേകപ്രകാരങ്ങൾ സനാതന ധർമ്മപാഠങ്ങളിൽ നിർദ്ദേശിക്കുന്നുണ്ട്. ആർക്കാർക്ക് ഏതേതു പ്രകാരങ്ങൾ എന്നു നിർണ്ണയിക്കാനുള്ള പ്രത്യേകനിർദ്ദേശങ്ങളുമുണ്ട്. ഇവ ഓരോന്നും ഓരോ ധർമ്മം എന്നറിയപ്പെടുന്നു. ഓരോ വ്യക്തിക്കും തൻെറ രോഗമുക്തിക്കു സേവിക്കേണ്ട ഔഷധം യാതൊന്നാണോ അതാണ് അയാളുടെ സ്വധർമ്മം. സ്വധർമ്മാനുഷ്ഠാനംകൊണ്ട് പ്രബലമായിവരുന്ന ഈശ്വരഭാവം തന്നെ വൈദികധർമ്മത്തിൻെറ സ്വരൂപം. ഭാവം ദൃഢപ്പെട്ടു പാകംവരുന്ന ഘട്ടത്തിൽ ജ്ഞാനോദയം ഉണ്ടാകുന്നു. ജ്ഞാനാംബരത്തിലെ ഭാനുമാൻെറ (സനാതന ധർമ്മജ്യോതിസ്സിൻെറ) പ്രകാശകിരണങ്ങൾ നാലുപുറവും പരന്ന് ഗുണകർമ്മ സ്വരൂപമായ സംസാരപ്രവാഹത്തെ ഇല്ലാതാക്കുമ്പോൾ ഈശ്വരസ്വരൂപം പൂർണ്ണരൂപത്തിൽ പ്രത്യക്ഷമായി അനുഭവവേദ്യമായിത്തീരുന്നു. ആ പൂർണ്ണജ്യോതിസ്സിൽ അനന്യമായേകീഭവിച്ച് ഏകവും അദ്വയവും അഖണ്ഡാനന്ദൈകരസവുമായി വിളങ്ങുന്ന അവസ്ഥയത്രേ, ഈ ചികിത്സാപദ്ധതികൊണ്ടു ബദ്ധജീവനു ലഭിക്കുന്ന മോക്ഷം. പരമപുരുഷാർത്ഥം ഈ അവസ്ഥാപ്രാപ്തിയാണ്. സനാതനധർമ്മമത്രേ സമഗ്രവും സമ്പൂർണ്ണവുമായ ജീവിതശാസ്ത്രവും മോക്ഷമാർഗ്ഗവും. അനുഷ്ഠാനഭാവത്തിൽ സനാതനധർമ്മമെന്നും അനുഭൂതിഭാവത്തിൽ മോക്ഷമെന്നും വർണ്ണിക്കപ്പെടുന്ന

വൈദികവിജ്ഞാനമത്രെ ജീവബ്രഹ്മൈക്യാനുഭൂതി സ്വരൂപമായ ബ്രഹ്മവിദ്യ അഥവാ വേദാന്തം.

## സ്വധർമ്മേ നിധനം ശ്രേയഃ പരധർമ്മോ ഭയാവഹഃ

അറിവ് എവിടേയും അന്തിമവിശകലനത്തിൽ, ഉണ്മയുടെ അനുഭൂതിതന്നെയാണ്. അറിവിൻെറ പൊരുളെന്തെന്നറിയുന്നതുതന്നെ പരാനുഭൂതി. ഈ അനുഭൂതി കൈവരിക്കാനുതകുന്ന ജീവിതപരിശീലനമത്രേ ആദ്ധ്യാത്മികജീവിതം. അറിയപ്പെടുന്ന വസ്തുക്കൾ അസംഖ്യം. അവയെ അറിയാനുള്ള ഉപാധികളും അനവധി. എല്ലാ ഉപാധികളിലൂടേയും എല്ലാ വസ്തുക്കളെയും 'അറിയുന്നവൻ' ഏകൻ. അറിയുന്നവൻ ഉണ്മയുടെ പ്രതീകമാണ്. അറിയപ്പെടുന്ന വസ്തുക്കളുമെല്ലാം ഉണ്മയുടെ പ്രതീകങ്ങളാണ്. അറിയുന്നവനായ ജീവൻേറയും അറിവിനു വിഷയമായ വസ്തുജാലങ്ങളുടേയും നാമരൂപാത്മകമായ പ്രതീകഭാവങ്ങൾ ആത്യന്തികമായ ഭാവങ്ങളായി, അഥവാ ഉണ്മയുടെ ആകെത്തുകയായി കരുതുന്ന ജീവിതദർശനം ഭൗതികവാദമെന്നും, പ്രതീകഭാവങ്ങൾക്കെല്ലാം അതീതവും ആകാശതുല്യം അഖണ്ഡവും സർവ്വവ്യാപകവും, മനോവാചാമഗോചരവും ആയ ഒരനുഭവവിശേഷമാണ് ആത്യന്തികസത്യം അഥവാ സത്തയുടെ സമ്പൂർണ്ണഭാവം എന്നു കരുതുന്ന ജീവിതദർശനം ആധ്യാത്മികവാദമെന്നും

പരിഗണിക്കപ്പെട്ടുവരുന്നു. ഇപ്രകാരം രണ്ടു വാദഗതികളിൽ ഏതെങ്കിലും ഒന്നിനെ അവലംബിച്ചുകൊണ്ടാണ് പ്രായേണ എല്ലാ മനുഷ്യരും എവിടേയും ഏതുകാലത്തും ഈ പ്രപഞ്ചത്തിൽ ജീവിച്ചുപോന്നിട്ടുള്ളത്. മനുഷ്യനും പ്രകൃതിയും തമ്മിലുള്ള പരസ്പരബന്ധത്തെ സംബന്ധിച്ച വീക്ഷണവ്യത്യാസമാണ് ഈ രണ്ടു വ്യത്യസ്ത വാദഗതികളുണ്ടാവാൻ കാരണമെന്നും വ്യക്തമായി മനസ്സിലാക്കാവുന്നതാണ്.

ഭൗതികവാദികളും ആദ്ധ്യാത്മികവാദികളും അവരവരുടെ ദർശനവിശേഷത്തിൻെറ പ്രത്യേക പരിശീലനപദ്ധതിയവലംബിച്ച് വിജ്ഞാനപോഷണത്തിനു പരിശ്രമിക്കുന്നു. ഉണ്മയുടെ അനുഭൂതിയാണറിവ് എന്ന കാര്യത്തിൽ ഇരുവരും യോജിപ്പിലാണ്. അറിവിനെ പുഷ്ടിപ്പെടുത്തുകയാണ് ഇരുകൂട്ടരുടെയും ലക്ഷ്യം. കാരണം അറിവു വർദ്ധിക്കുന്ന ക്രമത്തിൽ ഉണ്മയുടെ അനുഭൂതിയും വർദ്ധിക്കും. അറിവു വർദ്ധിപ്പിക്കാനുള്ള പദ്ധതികളത്രേ വിദ്യാഭ്യാസം. ഭൗതികവാദികളുടെ വിദ്യാഭ്യാസപദ്ധതികൾ ഭൗതികപ്രപഞ്ചത്തിലെ നാമരൂപദൃശ്യങ്ങൾമാത്രം കണക്കിലെടുത്തുകൊണ്ടുള്ളവയായിരിക്കും. ആധ്യാത്മികവാദികളുടേത് അനന്തവും അവാച്യവുമായ ഒരാത്യന്തികസത്യം കണക്കിലെടുത്തുകൊണ്ടുള്ളവയായും രണ്ടുവാദഗതിക്കാരും രണ്ടു വിദ്യാഭ്യാസപദ്ധതികളും, അനാദികാലം മുതൽ ഈ ലോകത്തിൽ നിലനിന്നുവന്നിട്ടുണ്ട്. ഇരുകൂട്ടരും അവരവരുടെ ജീവിതദർശനവും വിദ്യാഭ്യാസപദ്ധതിയുമാണ് ശ്രേഷ്ഠമെന്നും അവകാശവാദമുന്നയിച്ചുവരുന്നു.

ജനതയുടെ, മേലുന്നയിച്ച ഒരു വിഭജനം ചരിത്രഗ്രന്ഥങ്ങളിലെങ്ങും പ്രതിപാദിക്കപ്പെട്ടിട്ടുള്ളതായി കണ്ടെത്തുവരില്ല. എങ്കിലും താത്ത്വികമായി യാതൊരുവിധദോഷവുമില്ലാത്തതാണീ വിഭജനം. ആധ്യാത്മികവാദഗതികാർക്ക് ഭൂരിപക്ഷവും പൂർണ്ണ സ്വാധീനവും അനാദികാലംമുതൽ നിലനിർത്താൻ കഴിഞ്ഞിരുന്ന ഒരു ഭൂവിഭാഗമാണ് ഭാരതമെന്നു ചരിത്രഗ്രന്ഥങ്ങൾ വെളിവാക്കുന്നു. പുരാതനഭാരതത്തിൻെറ ശില്പികൾ സത്യദർശികളായിരുന്നു. അവർ കണ്ടനുഭവിച്ച സത്യം ജഗദ്ദൃശ്യങ്ങളെ ചുറ്റിപ്പറ്റിയുള്ള ആപേക്ഷികസത്യമല്ല. അവർക്ക് അനുഭൂതി പകർന്നു നൽകിയ ഉണ്മ ഒരു പ്രത്യേക വസ്തുവിൻേറതല്ല. എല്ലാ വസ്തുക്കളുടേയും തുകയുടെ തുകയുമല്ല അത്. പ്രാരംഭത്തിൽ പരാമർശിച്ച അവാച്യമായ അനുഭൂതിയാണ് അവരുടെ സത്യദർശനം. പൂർണ്ണമായ ഉണ്മയുടെ പൂർണ്ണമായ അനുഭൂതിയത്രേ പൂർണ്ണമായ അറിവ്. ഇപ്രകാരമുള്ള പരാനുഭൂതിസമ്പന്നന്മാരാണ് ഭാരതീയഋഷിമാർ. അവർ ആവിഷ്കരിച്ച് സവിശേഷ രീതിയിൽ പരമ്പരാഗതമായി പ്രയോഗത്തിൽ വരുത്തിയിട്ടുള്ള അതിസമഗ്രമായ വിദ്യാഭ്യാസപദ്ധതിയാണ് സനാതനധർമ്മം. പ്രപഞ്ചദൃശ്യങ്ങൾ യാതൊന്നിനേയും സനാതനധർമ്മം നിഷേധിക്കുന്നില്ല. അതേസമയം പൂർണ്ണപ്രപഞ്ചത്തെപ്പോലും സത്യമായി അംഗീകരിക്കുന്നുമില്ല. ഒരു സനാതനധർമ്മാവലംബി, തൻെറ അറിവ്, അതായത് അനുഭൂതിക്ക് ലക്ഷ്യം വെച്ചിട്ടുള്ള ഉണ്മ യാതൊന്നാണോ, അതിൻെറ ഒരുകണികകൊണ്ടാണീ പ്രപഞ്ചമാകെ രൂപംകൊണ്ടിട്ടുള്ളതെങ്കിൽ

ആ ഉണ്മയുടെ അനുഭൂതി എത്രമാത്രം സമഗ്ര മായിരിക്കും ! അവാച്യമെന്നേ പറയാനാകൂ. അവാങ്മ നസഗോചരമായ സത്യത്തിൻെറ അനുഭൂതിയും അപ്രകാരം തന്നെയെന്നതു സ്വാഭാവികംതന്നെ.

ആധ്യാത്മികവാദികളായ ഭാരതീയഋഷികൾ ആവി ഷ്കരിച്ച സനാതനധർമ്മമെന്ന വിദ്യാഭ്യാസപദ്ധതി യുടെ ഫലസ്വരൂപമാണ് മേൽ സൂചിപ്പിച്ച അവാച്യാ നുഭൂതി. ആനന്ദഘനം, അഖണ്ഡാനന്ദം, സച്ചിദാനന്ദം എന്നെല്ലാം ഏതാണ്ടൊരു മട്ടിലൊക്കെ പറഞ്ഞു ഫലിപ്പിക്കാൻ ചില വിഫലശ്രമങ്ങൾ നടന്നിട്ടുണ്ടെന്ന ല്ലാതെ അനുഭൂതിസ്വരൂപം വർണ്ണിക്കാൻ ആർക്കും കഴിഞ്ഞിട്ടില്ല എന്ന് ഋഷികൾതന്നെ ഉപനിഷത്തു ക്കളിൽ പറഞ്ഞിട്ടുണ്ട്. 'മൂകാസ്വാദനവത്' എന്നാണ് ശ്രീനാരദമഹർഷി ഈ അനുഭൂതിയെപ്പറ്റി പരാമർശി ച്ചിട്ടുള്ളത്.

മഹത്തായ ആർഷവിജ്ഞാനത്തിൻെറയും സനാ തനധർമ്മത്തിൻെറയും ഒക്കെ കാലം കഴിഞ്ഞു പോയെന്നും ഭൗതികശാസ്ത്രവിജ്ഞാനത്തിൻേറയും, ഭൗതിക സുഖങ്ങളുടേയും വർഗ്ഗസമരങ്ങളുടേയും കാലമാണ് ഇനി മേലങ്ങോട്ട് എന്നെല്ലാമാണ് വർത്തമാന ഭാരതജനതയുടെ വിശ്വാസവും സങ്കല്പ ങ്ങളുമൊക്കെ എന്നു തോന്നിപ്പോകുന്നു. പ്രപഞ്ച ത്തിലാണോ സത്യം ? അതോ പ്രപഞ്ചത്തിനു വെളി യിലാണോ ? പ്രയാസം പിടിച്ച ഈവക ചോദ്യ ങ്ങളൊക്കെ എന്തിനു ചോദിക്കുന്നു ? ഭൗതിക ശാസ്ത്രങ്ങൾ പഠിക്കണം. സാങ്കേതികവൈദഗ്ദ്ധ്യം സമ്പാദിക്കണം. പ്രകൃതിയിൽ നിന്നു ലഭിക്കുന്ന

ഭോഗ്യപദാർത്ഥങ്ങൾ ഏതേതെല്ലാം മാർഗ്ഗങ്ങളിൽ രൂപഭാവപരിണാമങ്ങൾ വരുത്തിയും അളവു വർദ്ധിപ്പിച്ചും എത്ര കൂടിയ തോതിൽ ഭുജിക്കാൻ സാധിക്കുമെന്നുള്ളതാണ് വിദ്യാഭ്യാസലക്ഷ്യം ! ഭോഗലാലസത വർദ്ധിക്കുമ്പോൾ മാത്സര്യങ്ങൾ സ്വാഭാവികമായിത്തീരുന്നു. ഭോഗങ്ങൾക്കുവേണ്ടി അശ്രാന്തം പണിയെടുക്കുന്നു. പണിയെടുക്കാൻവേണ്ടി ഭോഗങ്ങൾ അനുഭവിക്കുന്നു. ശരിക്കുള്ള വിഷമവലയം ! ഭോഗവും കർമ്മവും; കർമ്മവും ഭോഗവും. മൂന്നാമത് എന്തെങ്കിലുമുണ്ടോ? ഉണ്ട്; സമരം. വർഗ്ഗസമരമെന്നു വിശേഷിപ്പിച്ചാൽ കുറച്ച് ആഢ്യത്വവുമായി വന്നുവന്ന് സമരം ഒരു പ്രകാരത്തിൽ ഭോഗ്യവസ്തുവായിത്തീർന്നിട്ടുണ്ട്. മറ്റുഭോഗങ്ങളെയും അവ പ്രാപിക്കാനുള്ള പ്രയത്നങ്ങളേയുംപോലും നിസ്തേജമാക്കികൊണ്ടാണ് 'സമരഭോഗം' ഇപ്പോൾ ഭാരതത്തിലെമ്പാടും താണ്ഡവമാടുന്നത്.

ആധുനികഭാരതത്തിൻെറ എല്ലാ ദുർഗതികൾക്കും കാരണം സനാതനധർമ്മത്തിൽനിന്നു വ്യതിചലിച്ചതു മാത്രമാണ്. സനാതനധർമ്മമാർഗ്ഗത്തിലേക്കു തിരിച്ചു ചെല്ലുകയെന്നതുമാത്രമാണ് ഏകരക്ഷാമാർഗ്ഗവും. ധർമ്മമാർഗ്ഗത്തിൽനിന്നു വ്യതിചലിക്കാൻ ഇടയാക്കിയ അനേകവിധ കാരണങ്ങളിൽ വിദേശാധിപത്യമാണ് ഏറ്റവും പ്രധാനപ്പെട്ടത്. സനാതനധർമ്മത്തിൻെറ കഴുത്തുഞെരിച്ചുകൊണ്ട്, പാശ്ചാത്യരുടെ ഭൗതിക വിദ്യാഭ്യാസസമ്പ്രദായം ഭാരതത്തിൽ പ്രചുരപ്രചാരമാക്കിയ ദുഷ്പ്രവൃത്തിയാണ് ബ്രിട്ടീഷുകാർ ഭാരതത്തിനോടു ചെയ്ത ഏറ്റവും വലിയ ദ്രോഹം. ഈ

ദ്രോഹപ്രവൃത്തിയുടെ വിപത്പൂർണ്ണമായ പ്രത്യാഘാത ങ്ങളിൽനിന്ന് ആർഷസംസ്കാരത്തെ സംരക്ഷിക്കുന്ന തിനുവേണ്ടിയാണ് പത്തൊൻപതും ഇരുപതും നൂറ്റാണ്ടുകളുടെ മദ്ധ്യഘട്ടം അരനൂറ്റാണ്ടുകൾ ചേർന്ന നൂറുവർഷങ്ങൾക്കിടയിൽ, അനേകം ധർമ്മാത്മാക്കളായ മഹാപുരുഷന്മാർ ഭാരതത്തിൽ ജന്മമെടുത്തത്. ശ്രീരാമകൃഷ്ണാവതാരംതന്നെയാണ് ഈ കാലഘട്ട ത്തിലെ ഏറ്റവും വലിയ സംഭവം. അവരുടെ എല്ലാം കൂട്ടായ പ്രവർത്തനത്തിൻെറ ഫലമായിട്ടാണു ബ്രിട്ടിഷ് ഭരണത്തിൽനിന്ന് ഭാരതത്തിനു രാഷ്ട്രീയസ്വാതന്ത്ര്യം ലഭിച്ചത്. എന്നാൽ അവർ വിഭാവന ചെയ്ത രീതി യിലുള്ള ഒരു സ്വതന്ത്രഭാരതം വാർത്തെടുക്കാനുള്ള യാതൊരു പ്രവർത്തനങ്ങളും നാളിതുവരെ ഉണ്ടാ യിട്ടില്ല. ധർമ്മം ഇന്ന് സർവ്വരാലും തിരസ്കരിക്ക പ്പെട്ടിരിക്കയാണ്. അപ്പോൾ പിന്നെ സത്യത്തിൻെറ കാര്യം എന്തുപറയാൻ !

ഭൗതികവാദത്തിൽ വിദ്യാഭ്യാസസമ്പ്രദായത്തിൻെറ സ്വഭാവമെന്ത് ? ഫലസിദ്ധിയെന്ത്? ആർഷസംസ്കാര ത്തിൽ വിദ്യാഭ്യാസത്തിൻെറ സമ്പ്രദായമെന്ത് ? ഫല സിദ്ധിയെങ്ങനെ ? രണ്ടും ഇനം തിരിച്ചു വിലയിരു ത്തിനോക്കുന്നത്, മെച്ചപ്പെട്ടതു സ്വീകരിക്കാനും അല്ലാ ത്തതു തള്ളാനും സഹായകമാണല്ലോ. ഇങ്ങനെ ഒരു വിലയിരുത്തലിനു ശ്രമിക്കുകപോലും ചെയ്യാതെ ബ്രിട്ടീഷുകാർ വരുത്തിവെച്ച ദുരിതപൂർണ്ണമായ ഭൗതി കവിദ്യാഭ്യാസം അവരെക്കാളേറെ വീറോടെ പ്രചരിപ്പി ക്കുകയും ഉറപ്പിക്കുകയുമാണ് ബ്രിട്ടീഷുഭരണത്തിൻെറ സൃഷ്ടികളായ സ്വതന്ത്രഭാരതഭരണകർത്താക്കൾ

ചെയ്തുവന്നതും ചെയ്തുകൊണ്ടിരിക്കുന്നതും.

പ്രകൃതിയിൽ എല്ലാം സാപേക്ഷകങ്ങളാണ്. മാത്രമല്ല, എല്ലാം സദാ പരിണമിച്ചുകൊണ്ടിരിക്കുന്നവയുമാണ്. പ്രകൃതിദൃശ്യങ്ങൾ സത്യമാണെന്നു കരുതി അതിൻെറ ഉണ്മയുടെ അനുഭൂതി സമ്പാദിക്കുകയാണ് ഭൗതികവിദ്യാഭ്യാസത്തിൻെറ പരമാവധിലക്ഷ്യം. ഇതിനാലാണ് ഭൗതികവിദ്യാഭ്യാസത്തിൻെറ ലക്ഷ്യമായ അറിവ് എന്നും അപൂർണ്ണമായിരിക്കണമെന്നു നേരത്തെ ചൂണ്ടിക്കാട്ടിയത്. സാപേക്ഷകങ്ങളായ നാമരൂപ ദൃശ്യവസ്തുക്കളാണ് പഠനവിഷയം. അവ സദാ മാറികൊണ്ടിരിക്കുന്നവയുമാണ്. അപ്പോൾ പിന്നെ ആ പഠനം എങ്ങനെ പൂർണ്ണമാകും? ഒരിക്കലും പൂർത്തിയാകാത്തതാണ് പ്രകൃതിയെക്കുറിച്ചുള്ള പഠനം. പ്രകൃതിശാസ്ത്രവിദഗ്ദന്മാർതന്നെ ഈ വസ്തുത സമ്മതിച്ചിരിക്കുന്നു. എത്ര ബൃഹത്തായ പഠനമായാലും ശരി ശക്തിപരിണാമകാര്യങ്ങളിൽ ഏറ്റക്കുറവുകൾ പ്രകൃതിപ്രതിഭാസത്തിൻെറ അവിഭാജ്യരഹസ്യമായിരിക്കും കാലമത്രയും പ്രകൃതി വസ്തുവിനെ അവലംബിച്ചു കൊണ്ടുള്ള ഒരു പഠനവും പൂർണ്ണ ജ്ഞാനത്തിൽ, അതായത് ഉണ്മയുടെ സമ്പൂർണ്ണ ഭാവത്തിൻെറ അനുഭൂതിയിൽ എത്തിച്ചേരാൻ പര്യാപ്തമല്ലതന്നെ. ഭൗതികശാസ്ത്രജ്ഞന്മാർ എത്ര വലിയ പഠനങ്ങൾ നടത്തിയവരായിരുന്നാലും ശരി അല്പജ്ഞന്മാർ മാത്രമായിരിക്കും. സാപേക്ഷങ്ങളും പരിണാമസ്വഭാവത്തോടുകൂടിയവയുമായ പ്രപഞ്ചവസ്തുക്കളെ നിരപേക്ഷവും അപരിണാമിയുമായ ഒരധിഷ്ഠാനത്തിലെ സാപേക്ഷപ്രക്രിയകളായി കാണുന്ന

കാഴ്ചയിൽ മാത്രമാണ് പ്രപഞ്ചത്തെപ്പറ്റിത്തന്നെയുള്ള അറിവ് പൂർണ്ണമാകുന്നത്. ഇത് എപ്പോഴും ഭൗതികവാദിയുടെ ദൃഷ്ടിദൈർഘ്യത്തിനപ്പുറംതന്നെ നിലയുറപ്പിച്ചുനിൽക്കുന്ന ഒരു ദർശനമാണ്. ഇവിടമാണ് ആധ്യാത്മികവാദിയുടെ വിദ്യഭ്യാസത്തിൻെറ പ്രാരംഭം. ഉറപ്പായ വിശ്വാസമാണ് അദ്യത്തെ പടി.

രണ്ടിലും വിശ്വാസമാണ് അറിവിൻെറ തായ്വേര്. ഭൗതിക (ശാസ്ത്രസാങ്കേതിക) വിജ്ഞാനത്തിൽ വിശ്വാസത്തിൻെറ മൂലം നാമരൂപങ്ങളിലൂന്നി നിൽക്കുന്നു. മേൽമണ്ണിൽത്തന്നെ, കഷ്ടിച്ചു രണ്ടിഞ്ചുതാഴ്ചയിൽ നിൽക്കുന്നതുപോലെ എന്നർത്ഥം. ആ തായ്വേരിൻെറ ബലത്തിൽ വളരുന്ന ചെടിക്ക് എത്ര ഉയരവും എത്ര പടർപ്പും വരെ വളരാൻ കഴിയും? അതേസമയം അധ്യാത്മവാദിയുടെ വിശ്വാസമൂലം നാമരൂപദൃശ്യങ്ങളുടെ എല്ലാം തല ത്തിൽനിന്ന് വളരെയധികം ആഴത്തിൽ ഊന്നിയാണു നിൽക്കുന്നത്. വളരെ ഉയരത്തിലും അതിവിസ്തൃത മായും ഉള്ള ഒരുവലിയ വടവൃക്ഷമായിരിക്കും അതിൽനിന്നു വളരുന്നത്. ഹ്രസ്വവീക്ഷണവും ദുർബല മായ വിശ്വാസവും ഭൗതികവാദിയുടെ വികാസ പരിണാമത്തെ തടസ്സപ്പെടുത്തി ആപേക്ഷിക ശക്തിവലയത്തിനകത്ത് ഒതുക്കിനിർത്തുമ്പോൾ, ദീർഘവീക്ഷണവും ദൃഢവിശ്വാസവും ആധ്യാത്മവാദി യുടെ വികാസപരിണാമത്തെ അനുക്രമം പ്രോത്സാഹി പ്പിച്ച് ശക്തിപരിണാമസീമകളെ എല്ലാമുല്ലംഘിച്ച് അപരിണാമിയും ത്രികാലങ്ങളിലും സത്യവും സർവ്വവ്യാപിയുമായ ഉണ്മയുടെ പൂർണ്ണസ്വരൂപമായ

പരമസത്യത്തിൽ ഏകീഭവിപ്പിക്കുന്നു. ഇതാണ് സനാതന ധർമ്മമെന്ന പേരിൽ അറിയപ്പെടുന്ന ആർഷവിദ്യാഭ്യാസസമ്പ്രദായം വിഭാവനം ചെയ്യുന്ന പൂർണ്ണവികാസം.

ഈ വികാസമാർഗ്ഗങ്ങൾ രണ്ടിലും വിശ്വാസത്തിനു പ്രസക്തിയെന്തെന്നുകൂടി ഒന്നു വിലയിരുത്തി നോക്കാം. അറിയുകയെന്നാൽ വിശ്വസിക്കുകയെന്നു തന്നെയാണർത്ഥം. എന്തെങ്കിലും ഒന്ന് അറിയുകയെന്നതുകൊണ്ടുദ്ദേശിക്കുന്നത് അതിൻെറ ഉണ്മയെപ്പറ്റി ബോധവാനാകുക എന്നാണല്ലോ. ഉണ്മയെ മുൻനിർത്തി മാത്രമേ അറിവിനു പ്രസക്തിയുള്ളു. ഉണ്മ ഇല്ലാത്തതായി യാതൊന്നുമില്ല. അപ്പോൾ അറിവിനു വഴങ്ങാത്തതായിട്ടു യാതൊന്നുമില്ലെന്നർത്ഥം. എന്തെങ്കിലും അറിയുക എന്നു പറഞ്ഞാലർത്ഥം അതിൻെറ ഉണ്മയിൽ വിശ്വസിക്കുക എന്നുതന്നെയാണ് താത്ത്വികമായി ധരിക്കേണ്ടത്. അല്പവസ്തുക്കളായ ജഗദ്ദൃശ്യങ്ങളിൽ പ്രതിഭാസിക്കുന്ന ആംശികമായ ഉണ്മയിൽ പൂർണ്ണസത്യം ആരോപിച്ചു വിശ്വസിക്കുന്നവൻെറ വിശ്വാസത്തിനു അല്പത്വവും പരിണാമദോഷവും അനിവാര്യങ്ങളാണ്. ഉപാധിരഹിതവും അപരിമേയവുമായ ഉണ്മയുടെ പൂർണ്ണഭാവം പൂർണ്ണസത്യമായി വിശ്വസിക്കുന്നവൻെറ വിശ്വാസം ദോഷരഹിതവും സമഗ്രവുമായിരിക്കും. അവൻെറ അറിവും സമ്പൂർണ്ണമായിരിക്കും. ഇന്ദ്രിയങ്ങൾക്കു ഗോചരമല്ലാത്ത ഉണ്മയുടെ രഹസ്യങ്ങൾ ഇന്ദ്രിയാതീതമായ ഭാവപരിശീലനങ്ങളിൽ സിദ്ധി കൈവരുത്തി മാത്രമേ ഗ്രഹിക്കാനാകയുള്ളു.

ഗുരുവാക്യത്തിലും ശാസ്ത്രപ്രമാണത്തിലും ഉറപ്പായ വിശ്വാസം ആർഷവിദ്യയുടെ നാരായവേരുകളാണ്. ഈ വേരുകളത്രേ സനാതനധർമ്മവൃക്ഷത്തെ താങ്ങി നിർത്തി ധർമ്മക്ഷേത്രത്തിൽനിന്ന് പോഷണം സ്വീകരിച്ച് നിലനിർത്തിപ്പോരുന്നത്. വിവേകാനന്ദസ്വാമിയും രാമതീർത്ഥസ്വാമിയും തത്ത്വവിചാരം ചെയ്തു വിശദീകരിച്ചിട്ടുള്ളതും മഹാത്മാഗാന്ധി ജീവിതത്തിൽ പ്രയോഗിച്ചുകാട്ടിയിട്ടുള്ളതുമായ പ്രായോഗിക വേദാന്തത്തിൻെറ സന്ദേശം ചെവിക്കൊണ്ടു അതിൻ പ്രകാരം സ്വന്തം ജീവിതം യഥാശക്തി സനാതനധർമ്മ മാർഗ്ഗത്തിലേക്കു തിരിച്ചുവിടാൻ ഓരോ ഭാരതീയനും സർവ്വാത്മനാ പരിശ്രമിച്ചെങ്കിൽമാത്രമേ ഭാരതത്തിൻെറ ഇന്നത്തെ സർവ്വതോമുഖമായ ദുഃസ്ഥിതിക്ക് ഒരു മാറ്റം പ്രതീക്ഷിക്കാൻ വകയുള്ളൂ. ഈ ദേശീയാ വശ്യത്തിലേക്കു നമ്മുടെ ബുദ്ധിയും ശക്തിയും പ്രയത്നങ്ങളും തിരിയുമാറാകട്ടെ.

## ധർമ്മസംസ്ഥാപനാർത്ഥായ സംഭവാമി യുഗേ യുഗേ

യുക്തിവിചാരംകൊണ്ടു ജ്ഞാനം പ്രകാശിക്കും. ലൗകികവ്യാപാരത്തിലായാലും ആദ്ധ്യാത്മികജീവിത ത്തിലായാലും യുക്തിവിചാരത്തിനു സമർഹമായ സ്ഥാനമുണ്ട്. വ്യാവഹാരികവൃത്തിയിൽ വ്യാപാര വിഷയത്തിൻെറ ശരിയായ അറിവുതന്നെയാണ് പ്രവർ ത്തനങ്ങളിലുള്ള വിജയരഹസ്യം. ആദ്ധ്യാത്മികജീവി

ത്തിൽ യുക്തിവിചാരം ആത്മാനാത്മവിചാരമാണ്. വിചാരംകൊണ്ട് ആത്മാനാത്മവിവേകം ദൃഢപ്പെടുകയും ആത്മസ്വരൂപം വ്യക്തമായി പ്രകാശിക്കുകയും ചെയ്യും. അനാത്മഭാവം സമ്പൂർണ്ണം ഒഴിഞ്ഞ് ആത്മഭാവം സമഗ്രമായി സ്ഫുരിക്കുന്നതുതന്നെ ജ്ഞാനപ്രാപ്തി.

ഭക്തിയാകുന്ന എണ്ണയും അനുഷ്ഠാനകർമ്മങ്ങളാകുന്ന തിരികളും ചേർത്ത് ജീവിതമാകുന്ന നിലവിളക്കിൽ യുക്തിദീപ്രമായ ജ്ഞാനദീപം പ്രോജ്ജ്വലിപ്പിക്കാൻ കഴിഞ്ഞാൽ മനുഷ്യജന്മം അർത്ഥവത്തായിത്തീരും. വ്യാവഹാരികധർമ്മങ്ങളെല്ലാം പിന്നെ ആ ആധ്യാത്മികപ്രകാശത്തിൽ നടക്കുന്ന ഉത്സവംപോലെ നടന്നുകൊള്ളും. പൂർണ്ണനായ ആത്മാവിൻെറ പൂർണ്ണമായ നിഴൽപോലെ. ആത്മാവിനെവിട്ടു ദേഹത്തിനു നിലനില്പില്ലാത്തതിനാൽ എല്ലാ ദേഹധർമ്മങ്ങളും ആത്മാവിനെ മുൻനിർത്തിത്തന്നെ നടക്കുന്നതായി അനുഭവിക്കുന്ന ആത്മജ്ഞാനിയുടെ ആത്മാനന്ദത്തിന് അവ ഒരു പ്രകാരവും തടസ്സമാകുകയില്ല.

യുക്തിവിചാരം ആധ്യാത്മികസാധനയായി അനുഷ്ഠിക്കുന്നവൻ വിചാരംകൊണ്ടു പ്രാപിക്കാനിച്ഛിക്കുന്ന ലക്ഷ്യം ആത്മാനുഭൂതിമാത്രമാണ്. ആത്മാവാകട്ടെ വാക്കിനും മനസ്സിനും അഗോചരമായ അനിർവ്വചനീയ സത്യവസ്തുവുമാകുന്നു. അപ്പോൾ പിന്നെ വിചാരം എന്തിനെ മുൻനിർത്തിയാണെന്നുള്ള പ്രശ്നമായി. അനാത്മവസ്തുക്കൾതന്നെയാകാനല്ലേ വഴിയുള്ളൂ അപ്പോൾ വിചാരത്തിനു വിഷയം ? എങ്കിൽപിന്നെ

എല്ലാവരും ചെയ്യുന്നതും വിഷയവിചാരമാണല്ലോ ? പ്രശ്നത്തിനുത്തരമുണ്ട്. ആത്മനാത്മവിചാരത്തിൽ വിചാര്യവിഷയങ്ങൾ അനാത്മവും വിചാരത്തിൻെറ ലക്ഷ്യം ആത്മാവുമാണന്നത്രെ ഈ സംശയത്തിനുള്ള മറുപടി. ഒരുസാധകൻ നിശ്ചയമായും ആസ്തിക്യബുദ്ധി ഉറപ്പുവന്നവനാണ്. മേലുന്നയിച്ചതുപോലുള്ള സംശയ ങ്ങൾ ആസ്തിക്യബുദ്ധിക്കു നിരക്കാത്തവയാകയാൽ ഒരു സത്യാന്വേഷകനെ സംബന്ധിച്ചിടത്തോളം അപ്രസക്തങ്ങളും അഗണ്യങ്ങളുമാകുന്നു. സരള ചിത്തന്മാരായ സാധകന്മാരെ സഹായിക്കാനാണ് ആധ്യാത്മികശാസ്ത്രങ്ങൾ രചിക്കപ്പെട്ടിട്ടുള്ളതെന്നും വൃഥാവാദങ്ങൾക്കു മറുപടി പറയാനല്ല എന്നും പ്രത്യേകം പ്രസ്താവ്യമാണ്.

ആത്മാവ്, അഥവാ ഈശ്വരൻ എന്ന ഒരു സത്യവസ്തുവുണ്ട്. അതുപ്രാപ്യമാണ്. അതിനെ പ്രാപി ക്കലാണ് മനുഷ്യജീവിതത്തിൻെറ മഹോന്നതലക്ഷ്യം. എല്ലാ വ്യാപാരങ്ങളും ആ ലക്ഷ്യത്തെ മുൻനിർത്തി മാത്രമായിരിക്കണം. സദ്ഗുരുവിൻെറ സദുപദേശം കൊണ്ടും സച്ഛാസ്ത്രശ്രവണംകൊണ്ടും മറ്റും ഇപ്രകാര മെല്ലാമുള്ള അറിവ് ഉണ്ടായാൽ ആത്മാനാത്മവിചാരം ഒരു സാധകൻെറ സ്വാഭാവികധർമ്മമായിത്തീരുന്നു. അയാളെ സംബന്ധിച്ചിടത്തോളം സത്യത്തോട് തന്നെ അടുപ്പിക്കുന്നതെല്ലാം ധർമ്മവും മറ്റുള്ളതെല്ലാം അധർമ്മവുമാണ്. അനാത്മവസ്തുക്കളുമായി നിരന്തരം വ്യാപരിച്ചുകൊണ്ടിരുന്നാലും വിചാരശീലനായ സാധകൻെറ അന്വേഷണബുദ്ധി ആത്മാഭിമുഖമായി ത്തന്നെ ഉണർന്നുവർത്തിക്കും. ലൗകികവിഷയ

ങ്ങളിലെല്ലാം യഥായോഗ്യം എല്ലാവരേയുംപോലെ പെരുമാറുന്നതായി കാണപ്പെട്ടാലും സാധകൻെറ ധർമ്മജാഗ്രത വിഷയാതീതമായ ആത്മസത്യത്തിൽ മാത്രമായിരിക്കും. ലൗകികവിഷയങ്ങളുടെ അറിവിൻെറ സ്വഭാവം മാത്രമാണ് ഈ ഘട്ടത്തിൽ ആത്മസത്യത്തെ സംബന്ധിച്ച് ഒരു സാധകനുള്ള അറിവിൻേറയും സ്വഭാവം. എങ്കിലും ഒരു കേവല ലൗകികനും ഒരു ഉത്തമസാധകനും തമ്മിൽ വലിയ അന്തരമുണ്ട്. സാധകൻെറ ധർമ്മജാഗ്രതയത്രേ ഈ വ്യത്യാസത്തിനു കാരണം. ഈ ധർമ്മജാഗ്രതയാണ് ഒരു സാധകൻെറ ആത്മസംബന്ധിയായ അറിവിന് വളർച്ചയും പുഷ്ടിയും ഫലസിദ്ധിയും സാദ്ധ്യമാക്കിതീർക്കുന്നത്. ഏതു ദേശത്തും ഏതുകാലത്തും ശുദ്ധനാസ്തികന്മാർ കേവലം അംഗുലീപരിമിതരായിരിക്കും. ബാക്കി ബഹുഭൂരിപക്ഷം ആളുകൾക്കും ആത്മാവ്, ഈശ്വരൻ എന്നൊക്കെ പ്പറഞ്ഞാൽ എന്തോ അവ്യക്തമായ ഒരു ധാരണ, ഏതാണ്ടൊരറിവ് ഉണ്ടായിരിക്കും. ആത്മധർമ്മത്തിൽ നിഷ്ഠയുള്ള സാധകൻെറ അവ്യക്തമായ അറിവ് ശാസ്ത്രസമ്മതമുള്ള ആത്മസ്വരൂപത്തെ സംബന്ധിച്ചു ള്ളതും സുവ്യക്തമായ അറിവായി വളരുന്നതുമാകുന്നു. നിരന്തരം ചെയ്യുന്ന ആത്മാനാത്മവിചാരംകൊണ്ട് അറിയപ്പെട്ട ആത്മസ്വരൂപം അയാളുടെ ഭാവനയിൽ ദൃഢപ്രതിഷ്ഠ പ്രാപിക്കുന്നു. ഈ അവസ്ഥയിൽ അയാളുടെ അറിവിനെ പരോക്ഷജ്ഞാനം എന്നാണ് ശാസ്ത്രം വിശേഷിപ്പിക്കുന്നത്. ആത്മസ്വരൂപത്തിൽ ഭാവസുസ്ഥിതി കൈവന്നുകഴിഞ്ഞാൽ പിന്നെ ആ ഭാവപ്രകാശത്തിൻെറ വ്യാപകശക്തിയിൽ സർവ്വത്ര

ആത്മഭാവം മാത്രം ദർശിക്കാൻ കഴിയുന്ന അവസ്ഥ തുടർന്നു സ്വാഭാവികമായി വരുമ്പോൾ അറിവ് അപരോക്ഷമായി അനുഭവവേദ്യമായിക്കഴിഞ്ഞു. അറിയേണ്ടതറിഞ്ഞുകഴിഞ്ഞു. കിട്ടേണ്ടതു കിട്ടിക്കഴിഞ്ഞു. എത്തേണ്ടിടത്തെത്തിക്കഴിഞ്ഞു. 'ആദൗബ്രഹ്മാഹമസ്മീത്യനുഭവ ഉദിതേ ഖല്വിദം ബ്രഹ്മ പശ്ചാത്' എന്ന ശതശ്ലോകീഭാഗംകൊണ്ട് ധരിക്കേണ്ടത് മേൽ വിവരിച്ച അനുഭൂതിക്രമംതന്നെ. സ്വാത്മാവിൽ സുസ്ഥിതി ബോധിച്ചവനാണ് സർവ്വത്ര സ്വാത്മാവിനേയും സ്വാത്മാവിൽത്തന്നെ സർവ്വത്തേയും ആത്മൗപമ്യേന കാണാൻ കഴിയുന്നത്.

സത്യത്തെ, അഥവാ ആത്മാവിനെ, അഥവാ ഈശ്വരനെ മുൻനിർത്തിയുള്ള ജാഗ്രതതന്നെയാണ് ധർമ്മം. എങ്കിൽ ധർമ്മത്തെ മുൻനിർത്തിയുള്ള ജാഗ്രത ജീവിതവൃത്തികളിലുള്ള പ്രത്യേകശ്രദ്ധയുമാണ്. മനസ്സും, വാക്കും, ശരീരവും സത്യവിരുദ്ധമായി പ്രവർത്തിക്കാതിരിപ്പാൻ ശ്രദ്ധിക്കുന്നതു തന്നെ ധർമ്മജാഗ്രത. ഈ ധർമ്മജാഗ്രതയിൽനിന്നാണ് ആത്മഭാവം ഉദ്ദീപ്തമാകുന്നതെന്നു മുൻ സൂചിപ്പിച്ചല്ലോ. അപ്പോൾ ധർമ്മം മാർഗ്ഗവും ആത്മാവ് ലക്ഷ്യവുമാണ്. ലക്ഷ്യവും മാർഗ്ഗവും ഗുണസാമാന്യം ഉള്ളവയായിരിക്കണമെന്നത് ന്യായയുക്തമാണ്; ആര്യധർമ്മാനുരൂപവുമാണ്. അതുകൊണ്ടുതന്നെയത്രേ ആർഷഭാരതത്തിൽ ധർമ്മത്തിനു സർവ്വശ്രേഷ്ഠമായ സ്ഥാനം കല്പിക്കപ്പെട്ടിരുന്നതും. ഉഷസ്സ് എപ്രകാരമാണോ തമസ്സിൽനിന്നു പ്രകാശം പിഴിഞ്ഞെടുത്ത് പകലിനെ ദാനം ചെയ്യുന്നത് അതേപ്രകാരമാണ് ധർമ്മം അനാത്മവിഷയങ്ങ

ളിൽനിന്ന് വേർതിരിച്ച് ആത്മസ്വരൂപത്തെ പ്രദാനം ചെയ്യുന്നത്.

സത്യം (ഈശ്വരൻ) ലക്ഷ്യവും ധർമ്മം ലക്ഷ്യപ്രാപ്തിക്കുള്ള മാർഗ്ഗവുമാണെന്നുറപ്പായാൽ പിന്നെ മാർഗ്ഗം പിന്നിട്ടു ലക്ഷ്യം പ്രാപിക്കുകയാണ് ആവശ്യം. അതിനു പ്രയത്നം അവശ്യമത്രെ. പ്രയത്നം എപ്പോഴും ഉപാധിസംഘാതത്തിന്റെ കാര്യമാണ്. കാര്യമാകയാൽ ആത്മാവിൽനിന്ന് അന്യമാണ്. ആത്മാവ് നിത്യശുദ്ധബുദ്ധമുക്തസ്വരൂപവും തദന്യമായതെല്ലാം അനി ത്യവും അശുദ്ധവും ജഡവും അസ്വതന്ത്രവുമാകുന്നു. നേരത്തെ ആത്മവിചാരത്തിൽ അവശ്യം അന്തർഭൂതമായ അനാത്മസാന്നിദ്ധ്യത്തെ ധർമ്മജാഗ്രത കൊണ്ട് ആത്മവത്കരിക്കുന്ന സാധനാപ്രകാരം സൂചിപ്പിക്കുകയുണ്ടായല്ലോ. അതേപ്രകാരം പ്രയത്നങ്ങളുടെ സന്ദർഭത്തിൽ അനാത്മവിഷയങ്ങളെ അവലംബിച്ചു നിലനിൽക്കുന്ന കർമ്മങ്ങളെയും തക്കരീതിയിൽ ആത്മാവത്കരിക്കേണ്ടതുണ്ട്. കർമ്മങ്ങൾ ആത്മലാഭത്തിന്നായി അനുഷ്ഠിക്കപ്പെടുമ്പോൾ മാത്രമാണ് അവ സാധനയായിത്തീരുന്നത്. സാധനാനുഷ്ഠാനങ്ങൾക്കുള്ള ഉപാധികളെ ആത്മചൈതന്യംകൊണ്ടു സംസ്കരിച്ച് അവയിലെ അനാത്മഭാവദോഷങ്ങൾ അകറ്റി അവയെകൊണ്ട് അനുഷ്ഠാനകർമ്മങ്ങൾ നിർവഹിക്കുന്ന സമ്പ്രദായമാണ് താന്ത്രികസാധനകളുടെ സാമാന്യമായ പദ്ധതി. ഈ പദ്ധതിയിൽ ശക്തി സർവ്വപ്രധാനമാണ്.

ഗുരുമുഖത്തുനിന്നും വേദോക്തസത്യത്തിന്റെ സ്വരൂപം ശ്രവിച്ചുകഴിഞ്ഞാൽ തുടർന്ന് മനനനിദിദ്ധ്യാ

സങ്ങൾ കൊണ്ടു പരോക്ഷജ്ഞാനവും കടന്ന് അപരോക്ഷാനുഭൂതിയിലെത്തുന്ന സാധനാക്രമം ഔപനിഷദസമ്പ്രദായപ്രകാരമുള്ള വൈദികമാർഗ്ഗമായും, മനനിദിദ്ധ്യാസങ്ങളെക്കാൾ പ്രാധാന്യവും പ്രാമാണ്യവും ബാഹ്യകർമ്മങ്ങൾക്കു കല്പിച്ചുകൊണ്ട് കർമ്മോപാധികളെ ആത്മസംസ്കാരം ചെയ്ത് അനുഷ്ഠാന കർമ്മങ്ങളിലൂടെ അപരോക്ഷാനുഭൂതി പ്രാപിക്കുന്ന സാധനാക്രമം താന്ത്രികമാർഗ്ഗമായും വ്യവഹരിക്കപ്പെട്ടു വരുന്നു. സാധനാക്രമങ്ങളുടെ ഇത്തരം വിഭജനം ഔപചാരികം മാത്രമാണെന്നും രണ്ടുപദ്ധതികളിലും സത്താസാമാന്യമായി ഏകവും അദ്വയവുമായ ആത്മസത്യം ഓതപ്രോതമായി വർത്തിക്കുമെന്നും സൂക്ഷ്മദൃക്കുകൾക്ക് വ്യക്തമായി ഗ്രഹിക്കാൻ കഴിയും. രണ്ടിലും ലക്ഷ്യം ആത്മാവാണ്. വൈദികസമ്പ്രദായം വിചാരപ്രധാനമാണെങ്കിൽ താന്ത്രികസമ്പ്രദായം വിചാരശൂന്യമല്ല. താന്ത്രികമാർഗ്ഗം കർമ്മപ്രധാനമെങ്കിൽ വൈദികമാർഗ്ഗം തികച്ചും കർമ്മനിർമ്മുക്തമല്ലെന്നും കാണാം. താന്ത്രികത്തിൽ ബാഹ്യകർമ്മങ്ങൾക്കു കല്പിക്കുന്ന പ്രാധാന്യം വൈദികത്തിൽ ആന്തരകർമ്മത്തിന് കല്പിച്ചിരിക്കുന്നുവെന്നുമാത്രം. ഒരു മാർഗ്ഗത്തിൻെറ സാരാംശം താത്ത്വികദൃഷ്ട്യാ നോക്കിയാൽ മറ്റേ മാർഗ്ഗത്തിലേക്ക് അതിവ്യാപനംചെയ്തു വർത്തിക്കുന്നതിനായി കാണാൻ കഴിയും. ഈ സത്താസാമാന്യദർശനമത്രേ മാനവരാശിയുടെ ആധ്യാത്മിക ജീവിതത്തിലെ അതിപ്രധാനമായ നാഴികകല്ല്. ഈ ദർശനത്തിൻെറ ഫലമായിട്ടാവണം വൈദികതാന്ത്രിക മാർഗ്ഗങ്ങൾക്കു പുറമേ മിശ്രം എന്നു മൂന്നാമതൊരു

മാർഗ്ഗം പ്രചാരത്തിൽ വരാനിടയായിട്ടുള്ളത്. ഏതായാലും കാലത്തിൻെറ മുന്നോട്ടുള്ള ഗതിയിൽ സംഭവിച്ച ഒരമൂല്യസംഭാവനയത്രേ മിശ്രസാധനാമാർഗ്ഗം. കാരണം ഈ മാർഗ്ഗത്തിൽ വഴിയെചൊല്ലി വക്കാണത്തിനു വകയില്ല. ഈശ്വരപ്രാപ്തി അഥവാ ആത്മാനുഭൂതി ലക്ഷ്യമാക്കി ജീവിക്കുകയും പ്രയത്നിക്കുകയും ചെയ്യുന്ന മനുഷ്യനാണ് ഈ മാർഗ്ഗത്തിൽ എല്ലാറ്റിൻേറയും കേന്ദ്രബിന്ദു. ലക്ഷ്യപ്രാപ്തിക്കുവേണ്ടി സത്യസന്ധമായും സദാചാരനിഷ്ഠമായും അനുഷ്ഠിക്കുന്ന എല്ലാകർമ്മങ്ങളും, ആദ്ധ്യാത്മികമെന്നും ഭൗതികമെന്നുമുള്ള വ്യത്യസ്ഥപരിഗണനകൾ പോലുമില്ലാതെ, സാധനയുടെ അംഗങ്ങളായി അംഗീകരിക്കുന്ന ഔദാര്യബുദ്ധിയാണ് ഈ മാർഗ്ഗത്തിൻെറ വിധായകന്മാർ പ്രദർശിപ്പിച്ചിട്ടുള്ളത്. എന്നാൽ അവർ ആവശ്യപ്പെടുന്നതായ ഒരു മുഖ്യവ്യവസ്ഥയുണ്ട് ഈശ്വരനെ സ്നേഹിക്കണം; അത്യുത്കടമായി സ്നേഹിക്കണം. ഇതിനാണ് ഭക്തിയെന്നു പറയുന്നത്. ഭക്തിയുണ്ടായാൽപിന്നെ അനുഷ്ഠാനകർമ്മങ്ങളുടെ വിശദാംശങ്ങൾക്കൊന്നും വലിയ പ്രസക്തിയില്ല. പോരാ, എല്ലാ കർമ്മങ്ങളും (ബാഹ്യാഭ്യന്തര ഭേദമന്യേ) ശുദ്ധഭക്തിയിൽ കുതിർത്തെടുക്കാൻ കഴിഞ്ഞാൽ അവയെല്ലാം ഭക്തനർപ്പിക്കുന്ന വിശേഷപൂജയായിത്തന്നെ ഈശ്വരൻ സ്വീകരിയ്ക്കും. ഇത്തരം ഭക്തന് വൈദികമാർഗ്ഗത്തിൽ നിന്നും യഥാവസരം ആവശ്യമായ പാഠങ്ങൾ സ്വീകരിച്ച് അനുവർത്തിക്കാവുന്നതാണ്. എന്നാൽ ലക്ഷ്യത്തിൻേറയും മാർഗ്ഗത്തിൻേറയും ഔന്നത്യത്തിനു യാതൊരു വിധമായ ബാധയുമുണ്ടാകാതെ സൂക്ഷിക്കേണ്ടതുണ്ട്.

ഈ ദൃശ്യപ്രപഞ്ചമാകമാനം ഈശ്വരൻ എന്ന ഏക സത്യത്തിൽ ഉണ്ടായി നിലനിന്നു മറയുന്ന നാമ രൂപവ്യവഹാരമത്രെ. വസ്തു ഒന്നു മാത്രം. അതു പലതായി കാണപ്പെടുന്നത് ഏകമായ വസ്തു വിൻെറതന്നെ ശക്തി രഹസ്യവും. പ്രപഞ്ചമാകെ സത്യസ്വരൂപമായ ഈശ്വരനുമായുള്ള ബന്ധത്തിൽ ചിന്താവിഷയമാകുമ്പോൾ ശക്തിയും ശക്തനുമെന്ന ഭാവത്തിൽ ധരിക്കപ്പെടേണ്ടതാണ്. പ്രപഞ്ചത്തിലെ ഓരോ ഘടകവും, ഈശ്വരൻ എന്ന ഏകസത്യം തന്നെ സ്വന്തം ശക്തിസ്പന്ദനംകൊണ്ട് സ്വയം അതതു നാമരൂപങ്ങൾ ആയിത്തീർന്നിട്ടുള്ളതാണ്. ഈ വിശ്വദൃശ്യങ്ങൾ ഓരോന്നും ഇന്നിലയിൽ ആ സത്യത്തിൻേറയും അതിൻെറ ശക്തി സ്പന്ദനത്തിൻേറയും പ്രതീകം മാത്രമാണ്. പ്രപഞ്ച ഘടകങ്ങളായ പഞ്ചഭൂതങ്ങൾ സൂര്യചന്ദ്രന്മാർ ജീവന്മാർ ഇവയുടെ ബാഹ്യാന്തരവൃത്തിസ്വരൂപം സർവ്വേശ്വരൻ എന്ന സമഷ്ടിശക്തിസ്വരൂപമാണ്. ഈ സമഷ്ടിസത്യവും സമഷ്ടിശക്തിയും അല്ലാതെ മൂന്നാമത് ഒന്ന് ഈ ജഗത്തിലെങ്ങും ഒരിക്കലും കണ്ടുകിട്ടുകയില്ലതന്നെ. അപ്പോൾ 'ഈശാവാസ്യമിദം സർവ്വം.' ഈ വസ്തുത പറഞ്ഞുകേട്ടും, വിചാരം ചെയ്തും വൈദികതാന്ത്രിക മിശ്രസാധനകൾ ചെയ്തും ബോധിക്കേണ്ടി വന്നതാണ് വിചിത്രങ്ങളിൽ വെച്ചതിവിചിത്രമായ വൈപരീത്യം. അതുകൊണ്ട് കൂടുതൽ ഈ വിഷയത്തെപററി 'ലച്ചറടി' (ഭഗവാൻ ശ്രീരാമകൃഷ്ണദേവൻ കൽക്കട്ടാക്കാരെ ശകാ രിക്കുന്ന ഭാഗം വചനാമൃതത്തിൽനിന്നു നേരിട്ടാസ്വദി ക്കുക) തുടരുന്നത് വൈപരിത്യം തുടർന്നുനില്ക്കാനേ ഉപകരിയ്ക്കു. അതുകൊണ്ട്, അത്യാവശ്യം പറയേണ്ടതു

ചുരുക്കം വാക്കുകളിൽ പറഞ്ഞ് ഈ 'ലച്ചറടി' നിർത്തി 'സൂപ്പ്, സൂപ്പ്' എന്ന് മിണ്ടാതിരുന്ന് 'മധുരത്തൈര്' (ശ്രീരാമകൃഷ്ണ വചനാമൃതം) ആസ്വദിക്കാൻ തയാറാകാം.

പലതായിനിൽക്കുന്നത് ഒരേ ഒരു ശക്തിയുടെ കാര്യം. പലതായി തീർന്നതിന് 'ഒന്നായനിന്നെയിഹ രണ്ടെന്ന്' കണ്ടതുകൊണ്ടുണ്ടായ ഇണ്ടലാണ് കാരണം. ഈ ഇണ്ടൽ പോക്കാൻ 'പണ്ടേക്കണക്കു' വരണം. പണ്ടേക്കണക്കു വരണമെങ്കിലോ 'നിൻകൃപാവലികൾ' ഉണ്ടാകണം. അതുണ്ടാകണമെങ്കിലോ 'ഹരിനാരായണായ നമഃ എന്ന് ഈശ്വരനെ ഉച്ചത്തിൽ വിളിച്ചു കരയുകയും നമസ്കരിക്കുയും ചെയ്യണം. 'ലോകത്തിനുവേണ്ടി കുടം കണക്കിനു കണ്ണീരൊഴുക്കുന്നവർ ഈശ്വരനുവേണ്ടി ഒരു തുള്ളി കണ്ണീർ ഒഴുക്കുന്നില്ലല്ലോ എന്റെ അമ്മേ!' എന്ന് അമ്മയുടെ അടുക്കൽ പരിദേവനം നടത്തിയ ഭഗവാൻ ശ്രീരാമകൃഷ്ണദേവൻ സമഷ്ടിശക്തിസ്വരൂപമായ ജഗദീശ്വരനെ, ഈ യുഗപ്പിറവികളായ നമ്മുടെ ഏവരുടേയും രക്ഷാകർത്തൃത്വം ഏല്പിക്കുകയാണ് ചെയ്തത്. ലോക രക്ഷാർത്ഥം സർവ്വേശ്വരൻ സ്വശക്ത്യാ അവതരിച്ച് അവതാരകാര്യം സാധിച്ച് സ്വധാമത്തിലേക്കു മടങ്ങുന്നു. ലോകരക്ഷ ഒന്നു മാത്രമാണ് ഈശ്വരന് ഈ ലോകവുമായുള്ള ബന്ധത്തിന്റെ ലക്ഷ്യം. മുൻ ഖണ്ഡികയിൽ സൂചിപ്പിച്ച വിധിവൈപരീത്യത്തിൽനിന്നു മനുഷ്യനെ രക്ഷിക്കുകയത്രേ ഈശ്വരൻ ചെയ്യുന്ന ലോകരക്ഷ. ലോകത്തിൽ നടക്കുന്ന മററു കാര്യങ്ങളെല്ലാം അവിടുത്തെ അപരയും പരയുമായ പ്രകൃതി ശക്തി വിശേഷങ്ങളുടെ കാര്യങ്ങളത്രെ. (ഗീത, അധ്യായം 7, ശ്ലോകം 4-5 നോക്കുക) ആവക കാര്യങ്ങളിലൊന്നും

അവിടുന്ന് ഇടപെടുകയില്ല. എന്നാൽ അവിടംവിട്ട് (പരയും അപരയും പമ്പരം കറങ്ങുന്നതിന്റെ മുകളിൽ കയറി നിന്ന്) 'വീണ്ടും ഒന്നായിക്കാണണമെന്നുള്ള ഇച്ഛ ഒരുവനിലുണ്ടായാൽ ഈശ്വരന് അവന്റെ കാര്യത്തിൽ ഇടപെടാൻ അവസരമായി. അവനെ പൊക്കിയെടുത്ത് പഴയസ്ഥാനത്തെത്തിക്കും. ഇതാണ് ലോകരക്ഷ. ഇതു ചെയ്യുന്നത് ഈശ്വരന്റെ സമഷ്ടിശക്തിയുടെ അനുഗ്രഹമാണ്. ഇതൊന്നു മനുഷ്യന് മനസ്സിലാക്കി കൊടുക്കണം. അതിന് ആ സമഷ്ടി അനുഗ്രഹ ശക്തിതന്നെ മനുഷ്യരൂപത്തിലവതരിച്ചതാണീ ഭഗവാൻ ശ്രീരാമകൃഷ്ണദേവൻ. ഇരുപതാം നൂറ്റാണ്ടിന്റെ ചരിത്രം സൃഷ്ടിച്ചുകൊണ്ടിരിക്കുന്ന ഓരോരുവനും അവഗാഢമായി ചിന്തിയ്ക്കട്ടെ: "എനിക്ക് ഈ പരാപരപമ്പരക്കറക്കം കറങ്ങിയാൽ മതിയോ, അതോ അങ്ങ് അപ്പുറത്ത് നമ്മുടെ പഴയ 'ഒന്നി'ലേയ്ക്കു പോകണമോ?" അവനവ-നോടുതന്നെ വീണ്ടും വീണ്ടും ചോദിക്കണം. 'അപ്പുറം പോകണം' എന്ന് ഉത്തരം ലഭിക്കുന്ന ചോദ്യകർത്താക്കൾ, ഭഗവാനെ മടികൂടാതെ, ശാഠ്യക്കാരൻ കുട്ടി വാത്സല്യനിധിയായ അമ്മയെ എന്നപോലെ, നിർബന്ധം കൊണ്ടു സ്വൈരം കെടുത്തട്ടെ! അപ്പോൾ അറിയാറാകും സത്യത്തിലേയ്ക്കുള്ള വഴി ഏത്, ധർമ്മമെന്ത്, ശക്തിസ്വരൂപമെന്ത് ? പുരുഷനാര് ? പ്രകൃതി എത്ര ? തുടങ്ങിയ എല്ലാ ചോദ്യങ്ങളുടെയും പൊരുള്. അപ്പുറം പോകണമെന്നു തോന്നാത്തവർക്കും, എന്തു വേണമെന്നു നിശ്ചയമില്ലാത്തവർക്കും മേൽപ്രകാരം സ്വൈരം കെടുത്താവുന്നതാണ്. അവർക്കും പരമസത്യപ്രാപ്തിക്കുള്ള അനുഗ്രഹം ലഭിക്കും. "മധുരത്തൈര്" എല്ലാവരെയും

വിവേചനം കൂടാതെ ഭുജിപ്പിക്കുന്നതിനുവേണ്ടിയുള്ള അതിവിശിഷ്ട ദിവ്യാവതാരമത്രേ ശ്രീരാമകൃഷ്ണൻ എന്ന് അനുഭവബോദ്ധ്യം വന്നവരുടെ സംഖ്യ ലോകമെമ്പാടും, വർദ്ധിച്ചുകൊണ്ടേയിരിക്കുന്നു.

ഇരുപതാം നൂറ്റാണ്ടിൻെറ അന്ത്യം അടുത്തിരിക്കുന്ന ഈ 1981–ഉം നൂറുവർഷം മുമ്പു കണ്ണടച്ച 1881–ഉം, അടിത്തൂൺപററി നേരം പോകാഞ്ഞ് പ്രഭാത-പ്രദോഷ പദയാത്രാമദ്ധ്യേ കണ്ടുമുട്ടി അവരവരുടെ പിന്നണി പട്ടാളക്കാരായ 100 വർഷങ്ങളുടെ സേവനചരിത്രം താരതമ്യം ചെയ്യുന്നതായി നമുക്കൊന്നു സങ്കല്പിക്കാം. കണിശമായും 1981–ന് മാനവസമുദായത്തിൻെറ ചരിത്രത്തിൽ തങ്കലിപികളിൽ ആലേഖനം ചെയ്യപ്പെട്ടിട്ടുള്ള ശ്രീരാമകൃഷ്ണ-വിവേകാനന്ദ പ്രസ്ഥാനവും തത്ഫലമായുണ്ടായ അപൂർവ്വലബ്ധമായ ആധ്യാത്മിക നവോത്ഥാനവും, ആയിരിക്കും സ്വാഭിമാനം പ്രതിപാദിക്കാനുള്ള സംഭവമെന്നു കരുതേണ്ടതാണ്. ഭൗതികതയുടെ തിരയടിയിൽ അധ്യാത്മികമൂല്യങ്ങളെല്ലാം തല്ലിത്തകർക്കപ്പെടുകയും, തന്മൂലം ഭോഗങ്ങൾ ചമച്ചുസുഖിക്കാൻ വേണ്ടി എല്ലാം മറന്ന് എന്തും ചെയ്യാൻ മടിക്കാത്ത ഒരു ജീവിതസമ്പ്രദായം യൂറോപ്പിൽ ആവിർഭവിച്ച ഭൗതികവിജ്ഞാനവൃദ്ധിയുടെയും സാങ്കേതികവൈദഗ്ദ്ധ്യത്തിൻേറയും ഫലമായി രൂപം പ്രാപിക്കുകയും, ആ സമൂഹത്തിൻെറ ശക്തി പ്രാപിക്കലുമാണ് 18, 19, 20 നൂറ്റാണ്ടുകളിലെ മനുഷ്യചരിത്രത്തിൻെറ കഥ. ഭൗതികതയുടെ ഭീകരഗർത്തത്തിൽനിന്നു മനുഷ്യനെ സംരക്ഷിക്കാൻ 19–ാം നൂറ്റാണ്ടവസാനം വരെ പ്രചുരപ്രചാരമായിരുന്ന ഏതൊരു മതത്തിനും ശക്തി

യില്ലെന്നുള്ള ഒരു സ്ഥിതിവിശേഷമുളവായി. മതങ്ങൾ തമ്മിൽ തമ്മിൽ കലഹം. ഓരോ മതത്തിൻെറയും അകത്തുതന്നെ സിദ്ധാന്തപരവും സമ്പ്രദായപരവുമായ ഉൾപ്പോരുകൾ, മതസ്ഥാപനങ്ങളും സംഘടനകളുമെല്ലാം ഭൗതികതയുടെ ശക്തിക്കടിമപ്പെട്ട് ഭൗതികാർത്ഥ ങ്ങൾക്കുവേണ്ടി മത്സരിക്കുന്ന അവസ്ഥ സംജാതമായി. ഭൗതികശാസ്ത്രം, പരീക്ഷണനിരീക്ഷണങ്ങളെക്കൊണ്ടു തെളിയിച്ച ഭൗതികാനുഭവസത്യത്തെ ഉൾക്കൊള്ളാൻ പര്യാപ്തമായ ആത്മബലമോ, എതിർത്തുതോല്പിക്കാൻ പോന്ന ശക്തിയോ ഇല്ലാതെ മതങ്ങൾ ഭൗതികതയുടെ അത്ഭുതകരമായ വികാസത്തിൽ നിഷ്പ്രഭങ്ങളും പ്രഭാവ ശൂന്യങ്ങളുമായിത്തീർന്നുകൊണ്ടിരിക്കുന്ന ഒരു സവിശേഷ കാലഘട്ടത്തിലാണ് ശ്രീരാമകൃഷ്ണദേവൻെറ ആവിർഭാവം. പരിക്ഷീണമായിക്കൊണ്ടിരിക്കുന്ന ധർമ്മബോധം പ്രബല പ്പെടുത്തുകയായിരുന്നു അവതാരലക്ഷ്യം.

സമഷ്ടിയനുഗ്രഹശക്തിയുടെ അനുഗ്രഹാവതാരമായ ശ്രീരാമകൃഷ്ണൻെറ സന്ദേശം സർവസമന്വയമാണ്. ആദ്യാശക്തിയായി, ഭവതാരിണിയായി, കാളിയായി, കുമാരിയായി, ശിവനായി, വിഷ്ണുവായി, രഘുവീരനായി, നന്ദകിശോരനായി, സീതാരാമനായി, രാധാശ്യാമനായി എല്ലാ രീതിവിശേഷങ്ങളിലും സർവ്വേശ്വരനെ ഉപാസിച്ചു ദർശനം സാധിച്ചു 'ബഹുജനം ബഹുപഥം' എന്ന അർത്ഥംമാത്രമേ സമ്പ്രദായവൈരുദ്ധ്യങ്ങൾകൊണ്ടു ധരിക്കേണ്ടതുള്ളുവെന്ന് ഭാരതീയരായ നമ്മെ പഠിപ്പിച്ച ദിവ്യാവതാരമാണ് ശ്രീരാമകൃഷ്ണൻ. വൈദികതാന്ത്രിക മാർഗ്ഗങ്ങളെല്ലാം സച്ചിദാനന്ദസ്വരൂപിയായ സർവ്വേശ്വര നിൽ എത്തിച്ചേരാനുള്ള മാർഗ്ഗങ്ങളാണെന്ന് യഥാ

വിധി സാധനയനുഷ്ഠിച്ച് സ്വയം ബോദ്ധ്യപ്പെടുകയും ലോകത്തിന് ഉപദേശിക്കുകയും ചെയ്ത ചരിത്രം പൂർവാവതാരകഥകളിലെങ്ങും കാണുന്നില്ല. ഇത്രയുമല്ല: ഭാരതീയരുടെ ഭൗതികജീവിതത്തിൽ വന്നുപ്പെട്ട എല്ലാ ദുരിതങ്ങൾക്കും, വിദേശാധിപത്യത്തിനും, പാരതന്ത്ര്യഫലമായുണ്ടായ ധർമ്മഭ്രംശത്തിനുമെല്ലാം, ആധ്യാത്മികജീവിതത്തിലുണർവുണ്ടാക്കി പരിഹാരം കണ്ടെത്താനുള്ള പ്രേരണയും പ്രായോഗികനിർദ്ദേശങ്ങളും ജാതിമതവർണ്ണശ്രമഭേദമൊന്നുമില്ലാതെ, ദരിദ്രസമ്പന്നവ്യത്യാസമില്ലാതെ, എല്ലാ ഭാരതീയർക്കും പടിവാതിൽക്കൽ എത്തിച്ചുകൊടുക്കാനുതകുന്ന ഒരു ധർമ്മപ്രചാരസംഘം രൂപംപൂണ്ടതും ഭാരതചരിത്രത്തിൽ ഇദംപ്രഥമമായിട്ടാണെന്നു പറയാം. എല്ലാറ്റിനുമുപരിയായി ഭാരതത്തിൽ രൂപംപൂണ്ടതല്ലാത്ത ക്രൈസ്തവ ഐസ്ലാമികമതാനുഷ്ഠാനങ്ങളും ഈശ്വരപ്രാപ്തിക്ക് തുല്യരൂപത്തിൽ സഹായകമാണെന്ന് യേശുക്രിസ്തുവിനേയും, മുഹമ്മദുനബിയെയും ഉപാസിച്ചു സാക്ഷാത്കരിച്ച് ആ മതങ്ങളുടെ സത്യതയും യഥാതഥമായ രീതിയിൽ ലോകരെ മനസ്സിലാക്കി. മതം ഈശ്വരസാക്ഷാത്ക്കാരത്തിനുള്ള മാർഗ്ഗമാണെന്നും എല്ലാ മതങ്ങളും ഈശ്വരനിലേക്കുള്ള മാർഗ്ഗങ്ങളാണെന്നും ഈശ്വരൻ എല്ലാ മതക്കാർക്കും എത്തിച്ചേരാനുള്ള ഏകലക്ഷ്യമാണെന്നും പ്രഖ്യാപിച്ചു. മനുഷ്യനെ മനുഷ്യനിൽനിന്നകറ്റിനിർത്താൻ മതത്തിൻെറ പേരിൽ നടന്നുവന്നിരുന്ന (ഇപ്പോഴും നടന്നുവരുന്നതും) കുത്സിതപ്രവർത്തനങ്ങൾ ശ്രീരാമകൃഷ്ണസന്ദേശത്തിൻെറ മുമ്പിൽ മൃതപ്രായങ്ങളായേ മതിയാകയുള്ളു.

ഭൗതികജീവിതത്തിലായാലും, സാംസ്കാരിക വീക്ഷണത്തിലായാലും ആധ്യാത്മികാനുഭൂതിയുടെ കാര്യത്തിലായാലും ശരി സത്യനിഷ്ഠ, സരളചിത്തത, നിഷ്കപടമായ ഈശ്വരഭക്തി തുടങ്ങിയ സ്വഭാവഗുണങ്ങളുടെ പരിശീലനംകൊണ്ടു പുഷ്ടിപ്പെട്ട ആത്മശക്തിയിൽ വ്യക്തിജീവിതത്തിലെ എല്ലാത്തരം ദ്വന്ദ്വഭാവങ്ങളേയും സമന്വയിപ്പിച്ച് ആത്മാനുഭൂതി കൈവരിക്കാനും, ആത്മനിഷ്ഠനായി ജീവിച്ചുകൊണ്ട് ലോകഹിതം ചെയ്യാനും ഏതൊരു മനുഷ്യനെയും സമർത്ഥനാക്കിതീർക്കാൻ പര്യാപ്തമായ ശ്രീരാമകൃഷ്ണസന്ദേശമത്രേ നവീനയുഗത്തിൻെറ ഏകമായ ആശാകേന്ദ്രം.

# തത്ത്വചിന്തയും ജീവിതരീതിയും
## ആർഷവും ആർഷേതരവും

ഈ വിശ്വപ്രപഞ്ചം, അതിൻെറ ഘടനയിൽ, ആരെ സംബന്ധിച്ചിടത്തോളവും ഒരേപ്രകാരം തന്നെയാണ്. ആകാശം, വായു, അഗ്നി, ജലം, ഭൂമി എന്നീ പഞ്ചഭൂതങ്ങൾ, സൂര്യചന്ദ്രാദികൾ, ദിനരാത്രങ്ങൾ നര–തിര്യക്–സ്ഥാവര–ജംഗമാദി ദൃശ്യപരിണാമങ്ങൾ എന്നീ മുഖ്യഘടകങ്ങൾ ചേർന്നുള്ള പ്രപഞ്ചം അനാദ്യനന്തമായി ഇമ്മട്ടുതന്നെയാണ് നിലനിന്നുവരുന്നത്. വസ്തുസ്വരൂപത്തെ സംബന്ധിച്ച് ആർക്കും വിരുദ്ധാനുഭവത്തിനോ അഭിപ്രായവൈരുദ്ധ്യങ്ങൾക്കോ കാരണമില്ല. പ്രപഞ്ചമെന്ന വസ്തുസ്വരൂപത്തെ വിഷയങ്ങളായി അനുഭവിക്കുന്ന വിഷയത്തിലാകട്ടെ

അനുഭവൈക്യത്തിനോ, അഭിപ്രായൈക്യത്തിനോ വക യില്ലതാനും. ഈ വസ്തുത കണ്ടറിഞ്ഞും നോക്കി കണ്ടും ഏകത്വത്തിൽ നാനാത്വം ദർശിച്ച്, ദർശിച്ച നാനാത്വത്തെ നിരാകരിച്ച്, അറിവിൻേറയും കാഴ്ച കളുടേയും ആദിമൂലമായ ഏകത്വം കണ്ടറിഞ്ഞ മനീഷികളത്രേ ഭാരതീയമഹർഷിമാർ. അവർ മാനവരാശിക്കു സംഭാവന ചെയ്തിട്ടുള്ള ജീവിത ശാസ്ത്രമത്രെ സനാതനധർമ്മമെന്നറിയപ്പെടുന്ന ആർഷ വിജ്ഞാനം. ആർഷവിജ്ഞാനം, അമൂല്യവും അനശ്വര വുമായ ഒരു സംഭാവനയാണ്. അത് ഭാരതത്തിൻെറ സംഭാവനയുമാണ്. ഈ ഭാരതീയസംഭാവനയാൽ സംഭാവിതരാവുകയെന്നത് ഭാരതീയരുടെ ജന്മാവകാശ മാണ്. ഇതു നിഷേധിക്കപ്പെടുന്ന സന്ദർഭങ്ങൾ ഭാരത ചരിത്രത്തിലെ ഇരുൾനിറഞ്ഞ കാലഘട്ടങ്ങളായി രിക്കും. രാഷ്ട്രീയസ്വാതന്ത്ര്യം നേടിയതു വലിയനേട്ടം തന്നെ. എന്നാൽ, പിന്നീട് ഇങ്ങോട്ടുള്ള മൂന്നു ദശാബ്ദ മായി ജനഹൃദയം സ്വതന്ത്രഭാരതത്തിൽ കൂടുതൽ കൂടുതൽ അസ്വസ്ഥമായിക്കൊണ്ടിരിക്കുന്നുവെന്നതു ഒരു വലിയ കോട്ടവുമാണ്. സനാതനധർമ്മം എന്ന ജന്മാവകാശമായ ജീവിതശാസ്ത്രം നിഷേധിക്കപ്പെട്ടതല്ലേ സ്വതന്ത്രഭാരതത്തിൽ ജനജീവിതം അസ്വതന്ത്രവും ജനഹൃദയം അസ്വസ്ഥമാകാനുമുള്ള മുഖ്യകാരണമെന്ന് ഒന്നാരായുന്നത് സർവ്വഥാ പ്രയോജനപ്രദമായിരി ക്കുമല്ലോ.

## തത്ത്വചിന്തയുടെ കാഴ്ചപാടിൽ

ആർഷവിജ്ഞാനം എന്ന ശബ്ദശ്രവണംകൊണ്ടു തന്നെ ശ്രോതാവിൽ സ്ഫുരിക്കുന്ന അർത്ഥം

സാമാന്യേന തത്ത്വചിന്തയെന്നുതന്നെയായിരിക്കും. സനാതനധർമ്മം എന്ന ശബ്ദത്തിൻെറ ശ്രവണമാകട്ടെ, തത്ത്വവിചാരത്തിൻേറയും ദൈനന്ദിനജീവിതചര്യകളുടേയും സമഞ്ജസമായ ഒരു സമ്മേളനത്തെക്കൂടി ഭാവനയിൽക്കൊണ്ടുവരാൻ സമർത്ഥമാണ്. ഭാരതീയൻെറ ജന്മാവകാശമായ സനാതനധർമ്മത്തിന് സുവ്യക്തവും അത്യുന്നതവുമായ ഒരു തത്ത്വചിന്തയുണ്ട്. പ്രകാശപൂർണ്ണമായ ആ തത്ത്വചിന്തയെ ജനതയുടെ ദൈനന്ദിനജീവിതത്തിൽ പ്രതിഫലിപ്പിക്കാൻ സമർത്ഥമായ ഒരു ജീവിതചര്യയും അതിൻെറ അവിഭാജ്യഘടകമായിട്ടുണ്ട്. ഇത് രണ്ടും ഉൾക്കൊള്ളുന്ന വിശിഷ്ടപാരമ്പര്യമാണ് മഹർഷിമാർ നൽകിയിട്ടുള്ളത്. ഈ അവകാശം സ്ഥാപിച്ചുകിട്ടിയാൽ ഭാരതീയർ പൂർണ്ണകാമരാകും. തങ്ങളുടെ അളവറ്റ പൈതൃക സ്വത്ത് വാരി നൽകി സഹായിച്ച് മറ്റുള്ളവരേയും പൂർണ്ണകാമന്മാരാക്കിത്തീർക്കാനും കഴിയും. അങ്ങനെ ജന്മാവകാശലാഭംകൊണ്ട് സംതൃപ്തിയും, സ്വാതന്ത്ര്യവും, സ്വാസ്ഥ്യവും, പാരമ്പര്യാഭിമാനവും കൈവരിക്കാൻ കഴിഞ്ഞ ഭാരതീയൻെറ പ്രതിച്ഛായ അന്തർദ്ദേശീയ വേദികളിൽ എത്ര ജാജ്ജ്വല്യമാനമായി പ്രശോഭിച്ചിട്ടുണ്ട് എന്നതിന് എത്രയോ ദൃഷ്ടാന്തങ്ങളാണ് നമുക്കുള്ളത്. മറിച്ചും ചിന്തിക്കാവുന്നതാണ്: സനാതനധർമ്മത്തിലെ, മർമ്മപ്രധാനമായ തത്ത്വങ്ങളുൾക്കൊള്ളുകയും, ഉൾക്കൊണ്ട തത്ത്വങ്ങൾ സ്വന്തം ജീവിതചര്യയിൽ ആവിഷ്കരിച്ചുബോധിച്ചു സ്വയം ബോധവാനാകുകയും ചെയ്യാത്ത ഒരൊറ്റ ഭാരതീയനുപോലും ഈ പുണ്യഭൂമിയിൽ തൻെറ വ്യക്തിമുദ്ര

പതിപ്പിക്കാൻ കഴിഞ്ഞിട്ടില്ലതന്നെ. വെളിയിലെകാര്യം പിന്നെ പറയേണ്ടതുമില്ല.

സനാതനധർമ്മത്തിൻെറ മർമ്മം ഗ്രഹിച്ച് അനുവർത്തിക്കുന്നവരത്രേ യഥാർത്ഥ ഭാരതീയർ. ധർമ്മമാണവരുടെ യഥാർത്ഥ പൈതൃകം. അതവർക്കു നിഷേധിക്കപ്പെടുമ്പോൾ രാജ്യാന്തരീക്ഷം ഇരുളിനാൽ മൂടപ്പെടുന്നു. ഭാരതീയർക്ക് അവരുടെ ജന്മാവകാശം നിഷേധിച്ച രാത്രിഞ്ചരന്മാരുടെ ശക്തികൾ സംഘടിപ്പിച്ച് കാളരാത്രി നീട്ടികൊണ്ടുപോകാൻ ശ്രമിക്കുന്നു. നഷ്ടപെട്ട പൈതൃകം വീണ്ടുകിട്ടാനായി യഥാർത്ഥ ഭാരതസന്താനങ്ങൾ മർദ്ദനങ്ങളേറ്റുകൊണ്ട് തങ്ങളുടെ രക്ഷാകർത്താക്കളായ ഋഷിമാരോട് സഹായവും സംരക്ഷണവും അർത്ഥിക്കുന്നു. അവരുടെ അർത്ഥന ഒരിക്കലും ആദരിക്കപ്പെടാതെ പോവില്ല. അവർക്കു സംരക്ഷണവും സഹായവും എത്തും അവരുടെ വീര്യം ഉണരും. പകൽ പിറക്കും, ഇരുട്ടകലും. ഇരുട്ടിൻെറ സന്തതികൾ ഓടിയൊളിച്ചു മാളങ്ങൾ പൂകും. ഒരിക്കലും മരവിക്കാത്ത ശുഭാപ്തിവിശ്വാസവും നിരന്തരപ്രയത്നവും സനാതനധർമ്മിയുടെ വിജയരഹസ്യമാണ്.

ആർഷവിജ്ഞാനം അതീന്ദ്രിയവിഷയകവും മറ്റുള്ളവ ഭൗതികപ്രതിപാദകങ്ങളുമാണ്. ഭൗതിക ജീവിയായ മനുഷ്യന് ഭൗതികപ്രതിപാദക വിജ്ഞാനമാണ് പോഷണമർഹിക്കുന്നത് എന്നും മറ്റും ഒരു ചിന്താഗതി ഭാരതീയരുടെയിടയിൽ പ്രബലപ്പെട്ടു വന്നിട്ടുണ്ട്. സനാതനധർമ്മത്തിൻെറതന്നെ പ്രവാചകരിലും പ്രചാരകരിലും ഉൾപ്പെട്ടവർപോലും ഈ പ്രബലനായ

ഭൂതത്തിൻെറ വായിൽപ്പെട്ടു വീർപ്പുമുട്ടുന്ന കാഴ്ച വിരളമല്ലാതായിട്ടുണ്ട്. ആർഷവിജ്ഞാനത്തിനും അനാർഷവിജ്ഞാന ശാഖകൾക്കും തമ്മിൽ സാമാന്യ മായിട്ട് എന്താണ് ഉള്ളത്?

ഭൗതികതയുടെ അടിത്തറയിൽ പടുത്തുയർത്ത പ്പെട്ട സാമൂഹ്യശാസ്ത്രങ്ങളിലേയും തത്ത്വചിന്തയി ലേയും പ്രതിപാദ്യവിഷങ്ങൾ മുമ്പേ പരാമർശിക്കപ്പെട്ട വിശ്വപ്രപഞ്ചം തന്നെയാകുന്നു. പ്രകൃതിയിലെ വിഭവ ങ്ങൾ ചൂഷണം ചെയ്ത് മനുഷ്യൻെറ പ്രപഞ്ചപ്രവാസം ക്ലേശരഹിതവും സുഖപ്രദവും ആക്കിതീർക്കാനുള്ള ചൂഷണ- സംഭരണ-വിതരണ- വിനിയോഗപദ്ധതി കളുടേയും ഈ പദ്ധതികളുടെ ഫലപ്രദമായ നിർവ്വ ഹണത്തിന് അനുകൂലമായ ജീവിതചര്യകളുടേയും സാദ്ധ്യതകളും അസാദ്ധ്യതകളും, വ്യത്യസ്തങ്ങളായ കാഴ്ചപ്പാടുകളിലൂടെ ആരായുകയാണല്ലോ ഭൗതി കാധിഷ്ഠിതങ്ങളായ എല്ലാ സാമൂഹ്യശാസ്ത്രങ്ങളും ചെയ്തുവരുന്നത്. ഭൗതികാതീതപ്രതിപാദകമെന്നു വിചാരിക്കപ്പെട്ടുവരുന്ന സനാതനധർമ്മശാസ്ത്രങ്ങളുടെ പ്രണേതാക്കളായ പ്രാചീനമഹർഷീശ്വരന്മാരും ഈ വിശ്വാസത്തിലല്ലേ ജീവിച്ചിരുന്നിട്ടുള്ളത് ? അവരുടെ അനുഗാമികളും ഇവിടെയല്ലേ ജീവിച്ചുവന്നിട്ടുള്ളതും ഇപ്പോൾ ജീവിച്ചുവരുന്നതും ? അവരുടെയൊക്കെ ശരീരങ്ങൾ പഞ്ചഭൂതങ്ങളുടെ പരിണാമംകൊണ്ടു രൂപംപൂണ്ടവയല്ലേ ? പഞ്ചഭൂതങ്ങളെ ഉപജീവിച്ചു നിൽക്കുന്നവയല്ലേ പഞ്ചഭൂതങ്ങളിൽതന്നെയല്ലെ അവസാനം ലയിക്കുന്നതും ? ഭൗതികവാദികളെന്നു വിശേഷിപ്പിക്കപ്പെടുന്ന അത്യന്താധുനിക പുരോഗമന

വാദികളെപ്പോലെ ഈ പ്രകൃതിയിൽത്തന്നെ ജീവിച്ചു വർത്തിക്കുന്നവരാണ് സനാതനധർമ്മവേദികളും സനാതനധർമ്മവാദികളും.

ഭൗതികവാദികൾ അഭിലഷിക്കുന്ന ഐന്ദ്രിയങ്ങളും ആന്തരികങ്ങളുമായ എല്ലാ സുഖങ്ങളും ഭൗതികാതീത തത്ത്വചിന്താരതർക്കും പ്രസക്തങ്ങൾ തന്നെയാണ്. സനാതനധർമ്മത്തെ സമാശ്രയിച്ച ഏതൊരുവ്യക്തിയുടേയും ഭൗതികവിഷയങ്ങളോടുള്ള സമീപനം, അവ, തൻെറ പരമലക്ഷ്യപ്രാപ്തിക്കു സഹായകമായിരിക്കണം എന്നു വ്യക്തമായ ധർമ്മനിബന്ധനയുണ്ട്. അപ്പോൾ ഒരു സനാതനധർമ്മിക്ക് ഈ പ്രപഞ്ചമാകെ, സ്വലക്ഷ്യ പ്രപ്തിക്കായുള്ള പ്രയാണത്തിൽ മദ്ധ്യേമാർഗ്ഗം വന്നു ചേരുന്ന കാര്യങ്ങളാണ്. ഈ ദൃശ്യങ്ങളുമായി മമതാ ബന്ധത്തിലേർപ്പെട്ടു കാലവും, കഴിവുകളും, സമ്പാദ്യങ്ങളും ദുരുപയോഗപ്പെടുത്തുന്നത് ഒരു സനാതന ധർമ്മിക്കു ഭൂഷണമല്ല. ഇന്ദ്രിയങ്ങളേയും മനസ്സിനേയും നിയന്ത്രിച്ചു വ്യാപരിപ്പിക്കാനുതകുന്ന ബന്ധമാണ് സനാതനധർമ്മിക്കു പ്രപഞ്ചവിഷയങ്ങളോടുള്ളത്. നിയന്ത്രിതങ്ങളായ ഇന്ദ്രിയങ്ങൾ മനസ്സിനെ ഏറെ മഥിക്കുകയില്ല. ഇന്ദ്രിയങ്ങളും ഇന്ദ്രിയാർത്ഥങ്ങളും തമ്മിലുള്ള ബന്ധം പ്രാകൃതഘട്ടത്തിൽ പൊതുവേ ദൃഢമായിരിക്കും. എങ്കിലും മനോനിയന്ത്രണം സാദ്ധ്യമായിക്കഴിഞ്ഞാൽ ആ ബന്ധം തെല്ലൊന്നു ശിഥിലപ്പെടും. അപ്പോൾ മനസ്സ് കൂടുതൽ കൂടുതൽ സ്വസ്ഥമാകുകയും ചെയ്യും. സ്വാസ്ഥ്യമാർന്ന അന്തഃകരണത്തിൽ പരമലക്ഷ്യത്തിൻെറ വ്യക്തമായ പ്രതിച്ഛായ ദർശിക്കാൻ കഴിയുന്ന മനുഷ്യൻെറ ബുദ്ധിവൃത്തികൾ,

പിന്നെ ആ ലക്ഷ്യത്തെവിട്ടു പ്രകൃതിയിലേക്കു വഴുതി വീഴുകയില്ല. പരമപുരുഷാർത്ഥത്തെ മുൻനിർത്തി ജീവിതയാത്ര തുടരുന്ന ജീവിതസമ്പ്രദായമാണ് ഭാരതത്തിൻെറ പാരമ്പര്യമായ സനാതനധർമ്മം. ഇപ്രകാരമൊരു ജീവിതലക്ഷ്യവും പ്രായോഗികസമീപനവും ജനതയുടെ ഭൗതികജീവിതത്തെയും അത്യന്തം ശോഭനമാക്കിതീർക്കാൻ സമർത്ഥമത്രെ. പ്രകൃതിയുടെതാണ് വിഭവങ്ങൾ. ആവശ്യാനുസരണം അവയെ സ്വീകരിച്ചനുഭവിക്കാൻ ആർക്കും തടസ്സമില്ല. ആവശ്യത്തിലധികം ആർക്കുംതന്നെ ആവശ്യവുമില്ല. ഭൗതികജീവിതം എല്ലാവർക്കും ഒരുപോലെ ഭാസ്വരം! ഭൗതികാതീത ലക്ഷ്യത്തിലുണർവ്വേറുന്നവർക്കു ഭൗതികസുഖങ്ങൾക്ക് ഉപരി നിത്യസുഖവും കണ്ടെത്താവുന്നതാണ്.

ആർഷാനുശാസനത്തിൻ കീഴിൽ സ്വധർമ്മം എന്നൊന്നുണ്ട്. അത്യന്തം മനോഹരമായ ഒരാശയം മാത്രമല്ല സ്വധർമ്മം; അതീവസുന്ദരമായ ഒരു ജീവിതമാതൃകയും കൂടിയാണത്. സ്വധർമ്മമില്ലാതായിട്ട് ആരും ഇല്ല. ഭൗതികവും ആധിഭൗതികവുമായ എല്ലാ സുഖങ്ങളുടേയും ഉള്ളറകളിലേക്കു കടന്നു ചെല്ലാനുള്ള താക്കോലാണ് സ്വധർമ്മം. ഭൂമിയിൽ വന്നുപിറന്ന മനുഷ്യന്, അവൻ എവിടെനിന്നു വന്നവനായാലും, പ്രകൃതിയിൽജീവിച്ചുകൊണ്ടുതന്നെ വേണം എന്തെങ്കിലും സാധിക്കാനും അതിനുവേണ്ടി പ്രയത്നിക്കാനും, വിജയമോ, പരാജയമോ വരിക്കാനും. പ്രകൃതിയുമായി സമ്പൂർണ്ണം താദാത്മ്യപ്പെടുന്ന ഒരുവൻെറ ബാഹ്യപ്രകൃതിയും ആന്തരപ്രകൃതിയും പരസ്പരം ഏകീഭവിച്ച് ഒന്നായി അടങ്ങുകയാണ്

യഥാർത്ഥത്തിൽ നടക്കുന്നത്. ഇങ്ങനെ പ്രകൃതി യടങ്ങികഴിഞ്ഞാൽ അവശേഷിക്കുന്ന ഏകവും, അദ്വയവും, നിർദ്വന്ദ്വവും, അഖണ്ഡാനന്ദൈകരസ വുമായ അനുഭവം അനുഭവിക്കുമ്പോൾ മാത്രമാണ് ഒരുവൻ പൂർണ്ണകാമനായിത്തീരുക. ഈ അനുഭവ ത്തിനപ്പുറം അറിയാനോ, അനുഭവിക്കാനോ, മറ്റൊ ന്നില്ല. കാരണം, അറിവും, ഉണ്മയും, ആനന്ദവും ഏകീഭവിച്ചുള്ള അനുഭവമാണിത്.

'സച്ചിദാനന്ദ'മെന്ന ദിവ്യവാണിയാൽ അനുഗൃഹീത മായ മേൽ സൂചിപ്പിച്ച അനുഭൂതിയാണ്, സ്വധർമ്മം ശ്രദ്ധാപൂർവ്വം അനുഷ്ഠിക്കുന്ന ഏതൊരുവനും സനാ തനധർമ്മം പ്രതിജ്ഞചെയ്തിട്ടുള്ള പരമഫലം. ഇത് പ്രാപ്തമാകുംവരെ ഇതിനെ മുൻനിർത്തിയുള്ള പ്രയാ ണത്തിൻെറ പുരോഗതിക്കു തടസ്സം വരുത്താൻ മറ്റൊ ന്നിനേയും അനുവദിച്ചുകൂടാ. ഇതിൻെറ പ്രാപ്തിക്കു സഹായകങ്ങളെന്ന് അനുഭവജ്ഞന്മാരായ ആചാര്യ ന്മാരാൽ നിർദ്ദേശിക്കപ്പെട്ടിട്ടുള്ള കാര്യങ്ങളും കർമ്മ ങ്ങളും കൈകാര്യം ചെയ്തുകൊണ്ട് ശ്രദ്ധാലുവായി, ലക്ഷ്യത്തിലേക്ക് അടിപതറാതെ നടന്നടുക്കുന്ന ധീരോദാത്തമായ പ്രയാണമത്രേ സ്വധർമ്മാനുഷ്ഠാനം. ലക്ഷ്യത്തിന്നിപ്പറമുള്ള യാതൊന്നിലും താദാത്മ്യ ബുദ്ധിയില്ല. അക്കാരണത്താൽതന്നെ യാതൊന്നിലും പ്രത്യേകതയുമില്ല. എല്ലാ പ്രകൃതിദൃശ്യങ്ങളും അതിൻെറ നിലയിൽ അതാതിന്നു നിർദ്ദേശിക്കപ്പെട്ട നിയമവ്യവസ്ഥക്കു വിധേയമായി ഒരേ ഒരു ലക്ഷ്യത്തി ലേക്കു നീങ്ങിക്കൊണ്ടിരിക്കുന്നു. യാതൊന്നിനേയും അതിൻെറ പ്രയാണത്തിൽ തടസ്സപ്പെടുത്തികൂടാ.

യാതൊന്നിനേയും കൈയേറ്റം ചെയ്തുകൂടാ. തന്റെ സ്വധർമ്മാനുഷ്ഠാനപ്രയത്നങ്ങളിൽ തടസ്സങ്ങൾ തനിക്കെത്രമാത്രം ദുഃസഹങ്ങളാണോ അതേപ്രകാരം തന്നെയത്രെ മറ്റുള്ളവർക്കും. ആർഷസംസ്കാരാഭി മാനിയും സനാതനധർമ്മശ്രദ്ധാലുവുമായ ഒരു ഭാര തീയന്റെ ഭൗതികജീവിതത്തിന്റെ രൂപരേഖയാണ് നാം കണ്ടത്. ഇത്തരക്കാരന്റെ സാമൂഹ്യവീക്ഷണം എപ്രകാരമുള്ളതായിരിക്കുമെന്ന് ആധുനികസാമൂഹ്യ-സാമ്പത്തികതത്ത്വചിന്തകന്മാരും അനുയായികളും, പ്രവർത്തകരും ഊഹിച്ചു മനസ്സിലാക്കാൻ ശ്രമിക്കട്ടെ! ഇവിടെ നമുക്കിന്നത്തെ ആവശ്യത്തിനെന്തുണ്ടെന്ന ന്വേഷിക്കാൻ കൂട്ടാക്കാതെ നേരം വെളുക്കുമ്പോഴെ പൊക്കണവുംകെട്ടി അയൽവീടുകളിലേക്കും വിദൂര ദേശങ്ങളിലേക്കും തെണ്ടാനിറങ്ങുന്ന പാരമ്പര്യ ത്തിന്റെ സന്താനങ്ങളായ ഭൗതികവാദതത്ത്വചിന്തക ന്മാരിൽനിന്നും അവരുടെ ചിന്താശൂന്യവും അശാസ്ത്രീ യവുമായ ജീവിതരീതികളിൽനിന്നും സ്വതന്ത്രഭാരത ത്തിലെ ജനജീവിതം എത്രയുംവേഗം മോചിപ്പിക്കു മാറാകട്ടെ ! അങ്ങനെ സ്വതന്ത്രഭാരതത്തിലെ അസ്വ തന്ത്രജനതക്കു പൈതൃകസ്വത്തായ സനാതനധർമ്മം വീണ്ടും പ്രാപിക്കാനും തദ്വാരാ പരമലക്ഷ്യം പൂകി, പൂർണ്ണസ്വാതന്ത്ര്യം നേടാനും, ആർഷവിജ്ഞാന സൂര്യൻ എത്രയും വേഗം ഉദിക്കുമാറാകട്ടെ ! ആദി ത്യോപാസനകൊണ്ട് സംപുഷ്ടമാക്കപ്പെട്ട തപോവീര്യ മാശ്രയിച്ചാണല്ലോ ശ്രീരാമചന്ദ്രൻ രാവണനിഗ്രഹം സാധിച്ചത്. ആർഷവിജ്ഞാനസൂര്യനെ ഉപാസന ചെയ്തുപ്രീതിപ്പെടുത്താൻ, പൈതൃകസ്വത്തു വീണ്ടെടു

ക്കാനിച്ഛിക്കുന്ന എല്ലാ ഭാരതീയരും തയ്യാറാകുമെങ്കിൽ അവരുടെ തപോബലത്തിനെതിരെ നിൽക്കാൻ പോന്ന ബലം ആർഷേതരങ്ങളായ യാതൊരു തത്ത്വ ചിന്തക്കും ഉണ്ടായിരിക്കില്ല. എല്ലാ ഭൗതികവാദതത്ത്വ ചിന്താരാവണന്മാരെയും തലയെണ്ണി താഴെവീഴ്ത്താൻ പോന്ന തപോവീര്യം ആർഷവിജ്ഞാനസൂര്യനെ ഉപാസിച്ചു സമ്പാദിക്കുകയത്രേ ഓരോ ഭാരതീയൻെറയും കർത്തവ്യം. ശ്രീശങ്കരൻെറ പിൻഗാമികളല്ലേ നാം ? ശ്രീരാമകൃഷ്ണൻെറ പുണ്യശ്വാസത്തിൻെറ സുഗന്ധമേറ്റവരല്ലേ നാം ? വിവേകാനന്ദൻെറ സിംഹഗർജ്ജനം ശ്രവിച്ചതല്ലേ നമ്മുടെ കർണ്ണപുടങ്ങൾ? മഹാത്മാഗാന്ധിയുടെ രാമനാമസുധയിൽ കുതിർന്നതല്ലയോ നമ്മുടെ ശരീരംപോലും ? ഈ വിസ്മൃതി, ഈ ആലസ്യം, ഈ നിദ്ര – കുറെ അധികം നീണ്ടുപോയ്ക്കഴിഞ്ഞിരിക്കുന്നു. നമുക്ക് ഉണർന്നെഴുന്നേൽക്കാം. ആർഷവിജ്ഞാനസൂര്യന് സാഷ്ടാംഗപ്രണാമങ്ങൾ, ബുദ്ധിപ്രചോദനപ്രാർത്ഥനാപുരസ്സരം അർപ്പിച്ചു തപഃശക്തി സമ്പാദിക്കാം. സ്വധർമ്മത്തിൻെറ സൗന്ദര്യവും സൗരഭ്യവും പുണ്യഭൂമിയിലെങ്ങും പരക്കുമാറാകട്ടെ !

## ഭൗതികവാദികളോടൊരെളിയ അപേക്ഷ

നിങ്ങളും ഈ പുണ്യഭൂമിയിൽ പിറന്നവരാണ്, അതു നിങ്ങൾ മറക്കരുത്. നിങ്ങളുടെ ധമനികളിലൊഴുകുന്നത് ഭാരതീയരക്തമാണ്. നിങ്ങളിൽ സ്പന്ദിക്കുന്ന പ്രാണൻ ഭാരതത്തിലെ പൂർവ്വപുണ്യാത്മാക്കളായ മഹർഷീശ്വരന്മാരാൽ മന്ത്രപൂതമാക്കപ്പെട്ട

പ്രാണശക്തിയാണ്. ആർഷേതരങ്ങളായ യാതൊന്നിന്റേയും ലബ്ധിയിൽ നിങ്ങൾക്ക് ആത്യന്തികമായ ശാന്തിയോ സുഖമോ കണ്ടെത്താനാകില്ല. ഇതാണ് വസ്തുത. നിങ്ങൾ അതറിയുന്നില്ല. അറിയായ്കയാൽ അംഗീകരിക്കുന്നില്ല. എന്നാൽ വസ്തുസ്ഥിതി ആരുടേയും അറിവോ അംഗീകാരമോ ആവശ്യപ്പെടുന്നില്ല.

നിങ്ങൾ ദയവായി ഒന്നു ചെയ്യാൻ തയ്യാറാകുക. നിങ്ങളുടെ ഭൗതികവിജ്ഞാനോപാസനയോടൊപ്പം ചേർന്നുപൊകാനൊക്കാത്തതാണ്. ആർഷവിജ്ഞാനോപാസനയെന്നതിനാൽ, ഒരു നിശ്ചിതകാലത്തേക്ക്, നിങ്ങളുടേത് മാറ്റിവെച്ചിട്ട് ആർഷവിജ്ഞാനസൂര്യനെ ഒന്നു ഭജിച്ചുനോക്കുക, നിങ്ങളുടേതായ ഉപാസനക്ക് അനുവദിക്കുന്നത്രയെങ്കിലും ശ്രദ്ധ ചെലുത്തണം. ഉപാസന ഏതാണ്ട് അനന്യഭാവത്തിലുമായിരിക്കണം. നിശ്ചിതകാലയളവിലെ ഉപാസനയുടെ സിദ്ധികൾ, സ്വന്തം ഭൗതികവിജ്ഞാനോപാസനയിൽ നേടിയ സിദ്ധികളുമായി താരതമ്യപഠനം നടത്തി വിലയിരുത്തണം. പഠനം, സുസൂക്ഷ്മവും, സശ്രദ്ധവും, വിലയിരുത്തൽ സമ്പൂർണ്ണവും സത്യസന്ധവും ആയിരിക്കാൻ ശ്രദ്ധിക്കുകയും വേണം. ഇത്രയുമായാൽ നിങ്ങൾക്ക് ഒരു കാര്യം സ്വയംബോദ്ധ്യപ്പെടും. മനുഷ്യൻ ശരീരപരിമിതനായ ഒരു മൃഗമല്ലെന്ന്; അവനു ശാശ്വതമായ ഒരു മാനവും തലവും ഉണ്ടെന്ന്.

ഋഷിമാരുടെ കാലത്തുണ്ടായിരുന്ന അതേ ഭാരതീയ ജനതയുടെ പിൻമുറക്കാരാണ് ഇന്നത്തെ ഭാരതീയ ജനത. ഋഷിമാർ, ഋഷിപരമ്പരാഗുരുക്കന്മാർ, അവതാരപുരുഷന്മാർ, ആചാര്യന്മാർ അതതു കാല

ഘട്ടത്തിൽ രാജ്യഭരണം നടത്തിയിരുന്ന രാജാക്കന്മാർ ഇവരായിരുന്നല്ലോ മുൻകാലങ്ങളിൽ ഇവിടുത്തെ സമൂഹപരിഷ്കർത്താക്കൾ. വർത്തമാന ഭാരതത്തിലെ സാമൂഹ്യപരിഷ്ക്കർത്താക്കൾ, ആരൊക്കെയാണെന്നാരും ചിന്തിക്കാറില്ലെന്നുള്ളതും ഒരു വിചിത്രവസ്തുതയാണ്. എങ്കിലും ചിന്തിക്കുന്നവർക്ക് വളരെയധികം കലങ്ങിമറിഞ്ഞതും തികച്ചും അവ്യക്തവുമായ ഒരു ദൃശ്യമാണ് കാണാൻ കഴിയുക. ഈ അവ്യക്തദൃശ്യത്തിൻെറ ഘടകങ്ങൾ എന്തൊക്കെയെന്നു തേടിപിടിക്കാൻ പുറപ്പെട്ടാൽ ആദ്യമായി ഓർമ്മയിൽ വരുന്നത്, അസംഖ്യം രാഷ്ട്രീയപാർട്ടികളും, എണ്ണമറ്റ രാഷ്ട്രീയ പ്രവർത്തകരും അവരുടെ നേതാക്കന്മാരും അനുയായികളും ഉൾക്കൊള്ളുന്ന ഒരു ഉന്മത്തപ്രസ്ഥാനമാണ്. ഇവർക്കു സഹായത്തിനെന്ന പേരിൽ സംഘടിക്കപ്പെട്ട അതീവ വിപുലമായ ഒരു സർക്കാർ സിവിൽ സർവ്വീസുമുണ്ട്. അനാർഷസമ്പ്രദായങ്ങൾ ആവിഷ്ക്കരിച്ചു നടപ്പിലാക്കി പ്രചരിപ്പിച്ച് ആർഷസമ്പ്രദായങ്ങളെ മുഴുവൻ കഴുത്തു ഞെരിച്ചുകൊല്ലാൻ വേണ്ടി ബ്രിട്ടീഷുകാരാൽ സംവിധാനം ചെയ്യപ്പെട്ട്, ബ്രിട്ടീഷ് ഇൻഡ്യയിൽ സർക്കാരിൻെറ പരിശീലനമുറകൾ ശീലിച്ച ഉദ്യോഗസ്ഥന്മാരുടെ സ്വാർത്ഥപൂർത്തീകരണത്തിനായി കേവലം സ്ഥാപിതതാത്പര്യസംരക്ഷണത്തിനുവേണ്ടി പാരമ്പര്യാഭിമാനമില്ലാത്ത ആളുകൾ കാട്ടിക്കൂട്ടുന്ന വിക്രിയകളാണ് വർത്തമാനഭാരതത്തിലെ സാമൂഹ്യപരിഷ്കരണത്തിൻെറ വികൃതദൃശ്യം. ഈ പരിഷ്കർത്താക്കൾ അഭിജ്ഞന്മാരും അഭിവന്ദ്യന്മാരും മനുഷ്യസ്നേഹികളും ആയ

വിവേകാനന്ദൻ, മഹാത്മാഗാന്ധി തുടങ്ങിയ ആർഷ സംസ്കാരാഭിമാനികളുടെ പിൻമുറക്കാരായി സ്വാഭിമാനം, സംശുദ്ധമായ രീതിയിൽ ജനസേവനത്തിന് തയ്യാറായെങ്കിൽ, എന്നു പ്രത്യാശിക്കാം, അതിനുവേണ്ടി പ്രാർത്ഥിക്കാം.

## ഒരു തീർത്ഥയാത്ര

സത്സംഗം സദ്ഗ്രന്ഥപാരായണം, തീർത്ഥാടനം തുടങ്ങിയ സത്കർമ്മങ്ങൾ ജീവിതത്തിൽ ഒരു താത്ത്വികവീക്ഷണം ഉളവാക്കാൻ പര്യാപ്തമാണ്. അതുണ്ടായിക്കഴിഞ്ഞാൽ താത്ത്വികഗ്രന്ഥങ്ങൾ സശ്രദ്ധം പഠിക്കണം. തത്ത്വജ്ഞാനികളുമായി നിരന്തരം സമ്പർക്കം പുലർത്തണം. അവരെഴുതിയിട്ടുള്ള വിശിഷ്ട ഗ്രന്ഥങ്ങൾ വായിച്ചു പഠിക്കുന്നതിലേറെ ഗ്രഹിക്കാൻ കഴിയും അവരുടെ അനൗപചാരികസംഭാഷണങ്ങളിൽ നിന്ന്. ഇപ്രകാരമെല്ലാം തത്ത്വം ഗ്രഹിപ്പതത്രേ ശ്രവണം. ശ്രവിച്ച തത്ത്വം തന്നത്താൻ പലതവണ പലപ്രകാരത്തിൽ വിചാരം ചെയ്തുറപ്പിക്കുന്നതു മനനവും. ദീർഘകാലം മനനം ചെയ്യുമ്പോൾ മന്താവിൻെറ ആന്തരജീവിതത്തിൽ ഒരു താത്ത്വികാന്തരീക്ഷം ഉളവാകും. തത്ത്വവിചാരം ചെയ്യുന്നവർക്ക്, അവരുടെ ആ പുണ്യകർമ്മത്തിന് അനുകൂലമായ ആന്തരികഭാവം നൽകി അവരെ സംരക്ഷിച്ചു പ്രോത്സാഹിപ്പിക്കുന്ന ഒരു തത്ത്വം ലോകനിയാമ

കശക്തിയുടെ അവിഭാജ്യഘടകമാണ്. ഈശ്വരൻ ഭക്തനു നൽകുന്ന അനുഗ്രഹമാണത്; പ്രോത്സാഹന മാണ്; പരിരക്ഷയാണ്. ഈ വിശ്വാസം തത്ത്വവിചാര ത്തിന് (ഈശ്വരഭക്തിക്കും) ദാർഢ്യം ഉളവാക്കുകയും ചെയ്യും.

ഈശ്വരവിശ്വാസവും (ഭക്തി തന്നെയാണീ വിശ്വാസം) തത്ത്വജിജ്ഞാസയും ദൃഢമായി സമന്വ യപ്പെടുന്ന മുറയ്ക്ക് മനുഷ്യജീവിതത്തിൽ വികാര വിചാരങ്ങൾക്ക് സംതുലനം ഉളവാകുന്നു. വികാര ങ്ങൾക്ക് അർഹമായ സ്ഥാനം നൽകാത്ത വിചാര പരത ജീവിതത്തെ ശുഷ്ക്കവും വിരസവുമാക്കിത്തീർ ക്കുന്നു. അപ്രകാരം വിചാരത്തിന് അംഗീകാരം നൽ കാത്ത വൈകാരികത, ജീവിതത്തെ കേവലം പ്രാകൃത വുമാക്കിത്തീർക്കുന്നു. രണ്ടും സമതുലിതമായാൽ ജീവിതം പൂർണ്ണവികാസം പ്രാപിക്കും.

ഈശ്വരനെ അറിയുകയാണ് തത്ത്വവിചാരലക്ഷ്യം. കാരണം ഈശ്വരനെ അറിഞ്ഞാൽപിന്നെ അറിയേ ണ്ടതായി മറ്റൊന്നും അവശേഷിക്കുകയില്ല. അതു കൊണ്ടുതന്നെയാണ് ഹിന്ദുക്കൾ ശ്രവണമനന ങ്ങൾക്കു വിഷയമായി ഈശ്വരനെത്തന്നെ സ്വീകരിച്ചിട്ടുള്ളതും. (അങ്ങനെയല്ലാതുള്ള ചില ചിന്താസരണികൾ ഭാരതത്തിലുണ്ടായിട്ടുണ്ടെന്ന വസ്തുത മറക്കുകയോ മറച്ചുവയ്ക്കുകയോ ചെയ്യാൻ ഇവിടെ ഉദ്ദേശമില്ല. അത്തരം ചിന്ത ഇവിടെ പ്രായേണ പരിമിതമണ്ഡലങ്ങളിലൊതുങ്ങി നിൽക്കുകയാണ് ഇവിടെ ഉണ്ടായിട്ടുള്ളത്.) പ്രപഞ്ചമാകെ ഈശ്വരൻെറ വിരാഡ്രൂപമായിക്കാണാനത്രേ അധ്യാത്മശാസ്ത്രം

പ്രാഥമികമായി ആവശ്യപ്പെടുന്നത്. അപ്രകാരം കാണാൻ ശ്രമിക്കുന്ന ഒരുവൻ പ്രപഞ്ചത്തിലെ എല്ലാറ്റിനേയും രണ്ടുകാഴ്ചപ്പാടിൽ കാണാൻ ബാദ്ധ്യസ്ഥനാകുന്നു. പഞ്ചഭൂതങ്ങൾ, സൂര്യചന്ദ്രന്മാർ, ജീവന്മാർ തുടങ്ങിയ എല്ലാ ജഗദ്ദൃശ്യങ്ങളെയും ഈശ്വര സൃഷ്ടമായി ഓരോന്നും അതതിൻെറ നിലയിൽ മറ്റുള്ളവകളുമായി ചേർന്നുവർത്തിക്കുന്ന ഒരു കാഴ്ചയും, എല്ലാറ്റിനും ഏകാധിഷ്ഠാനവും എല്ലാറ്റിനുമുള്ള പ്രവർത്തനശക്തിയുമായി വർത്തിച്ചരുളുന്ന ഈശ്വരൻ എന്ന രണ്ടാമത്തെ കാഴ്ചയുമത്രേ ആ രണ്ടു കാഴ്ചപ്പാടുകൾ. പ്രപഞ്ചമാകെ ഈശ്വരൻെറ സ്ഥൂലശരീരം. സ്ഥൂലശരീരം ധരിക്കുന്നത് അവിടുത്തെ സൂക്ഷ്മതത്ത്വവും. നാനാപ്രകാരേണയുള്ള നാമരൂപദൃശ്യങ്ങളെല്ലാംആ സൂക്ഷ്മതത്ത്വത്തിൻെറ ദൃശ്യങ്ങളായ ആവിഷ്കരണങ്ങൾ മാത്രമാണ്. രൂപം സ്ഥൂലത്തേയും, നാമം സൂക്ഷ്മത്തേയും പ്രതിനിധാനം ചെയ്യുന്നു. പ്രപഞ്ചം കേവലം നാമരൂപങ്ങൾമാത്രം. അതിൻെറ സത്ത സർവ്വേശ്വരൻ മാത്രവും.

സദ്സംഗംകൊണ്ടോ സദ്ഗ്രന്ഥപഠനംകൊണ്ടോ പ്രപഞ്ചതത്ത്വം മേൽ സൂചിപ്പിച്ചപ്രകാരം ബുദ്ധിയിൽ ഗ്രഹിക്കുന്നത്തന്നെ ശ്രവണമനനങ്ങളുടെ ലക്ഷ്യം. ബുദ്ധി ലക്ഷ്യത്തിലുറച്ചുകഴിഞ്ഞാൽ, തത്ത്വചിന്തയുടെ തുടർന്നുള്ള പ്രക്രിയ, ഈശ്വരൻ, ജീവൻ, ജഗത്ത് എന്നീ മൂന്നുബിന്ദുക്കളെ ചുറ്റിയുള്ളതായിരിക്കും. മൂന്നിനെയും മൂന്നായ്ക്കാണുന്ന കാഴ്ചയിൽനിന്ന് മൂന്നായിക്കാണപ്പെടുന്ന (തത്ത്വങ്ങൾ) ഒരുതത്ത്വത്തിൻേറതന്നെ മൂന്നു വ്യത്യസ്ത വീക്ഷണ വിശേഷങ്ങൾ

മാത്രമാണെന്ന കാഴ്ചയിലെത്തി, ആ കാഴ്ചകൊണ്ടു തൃപ്തിപ്പെടാതെ, മൂന്നും ഈശ്വരൻ എന്ന ഒരേ സത്യവസ്തുമാത്രമാണെന്നും അല്ലാതെ അണുമാത്രം മറ്റൊരുവസ്തുവില്ലെന്നും ബോധ്യം വരികയത്രെ മേൽ സൂചിപ്പിച്ച ത്രികോണപ്രക്രിയയുടെ ലക്ഷ്യം. ഈ പ്രക്രിയ നിദിദ്ധ്യാസനം എന്ന പേരിനാൽ പ്രഖ്യാത മത്രേ. ശ്രവണമനനങ്ങളാണ് ഒരുവനെ നിദിദ്ധ്യാസനത്തിനു സമർത്ഥനാക്കിത്തീർക്കുന്നത്. നിദിദ്ധ്യാസനമാകട്ടെ അവനെ ഈശ്വരസാക്ഷാത്ക്കാരത്തിലെത്തിക്കുകയും ചെയ്യുന്നു. ആർഷസമ്പ്രദായപ്രകാരമുള്ള തത്ത്വവിചാരമാണ് ഒരുവനെ ശ്രവണ–മനന–നിദിദ്ധ്യാസനങ്ങളിലൂടെ ഈശ്വരാനുഭൂതിയിലെത്തിക്കുന്നത്. ഒരു ഹിന്ദുവിൻെറ മതത്തിൻെറ ലക്ഷ്യവും അതാണല്ലോ. ആകയാൽ തത്ത്വചിന്ത ഭാരതത്തിൽ സർവ്വസാധാരണമായ ജീവിതലക്ഷ്യമായിരുന്നുവെന്നു പറഞ്ഞാൽ അതിൽ അതിശയോക്തിയില്ല.

പ്രപഞ്ചഘടകങ്ങളെല്ലാം ഈശ്വരവിഭൂതികളാണ്. ഓരോന്നും തന്നിലയിൽ വർത്തിക്കുന്നത് ഈശ്വര സത്തയുടെ അധിഷ്ഠാനത്തിലാണ്. പോരാ ആ പരമസത്യമായിതന്നെയാണ്. വിഭിന്നഗുണങ്ങളും വ്യത്യസ്തകർമ്മങ്ങളും അതതിൻെറ സ്വധർമ്മമാണ്. സ്വധർമ്മാചരണത്തിലൂടെ ഓരോ പ്രപഞ്ചഘടകവും അതതിൻെറ മൂലഭൂതവസ്തുവായ ഈശ്വരനെ ആരാധിച്ച് ആരായുകയാണ്. ഗുണവൈരുദ്ധ്യങ്ങളും കർമ്മവ്യത്യാസങ്ങളും ഈശ്വരൻെറ കാന്തിയും വൈഭവവും വിളിച്ചറിയിക്കുകയത്രേ ചെയ്യുന്നത്. എല്ലാ വൈരുദ്ധ്യ

ങ്ങളുടേയും സമ്പൂർണ്ണസമന്വയമാണ് പൂർണ്ണസത്യമായ സർവ്വേശ്വരൻെറ സ്വരൂപം. പൂർണ്ണനായ അവിടുന്ന്, തൻെറ പൂർണ്ണത്വത്തിനു ലോപം ഭവിക്കാതെതന്നെ എല്ലാ പ്രപഞ്ചദൃശ്യങ്ങളേയും പ്രകാശിപ്പിക്കുന്നത് തൻെറ അചിന്ത്യവും അവാച്യവുമായ വൈഭവം കൊണ്ടുമാത്രമാകുന്നു. അവിടുന്ന് സർവ്വശക്തനാണ്, സർവ്വജ്ഞനാണ്, സച്ചിദാനന്ദമാണ്. ജഗത്തിൻെറ ഉത്പത്തിസ്ഥിതിലയങ്ങൾ പൂർണ്ണസത്യത്തിൻെറ സ്വയം സ്പന്ദനമാണ്. ജീവൻ ഇതെല്ലാം അറിയുന്നതു സ്വന്തം ബോധത്തിലാകുന്നു. ജീവൻ–ജഗത്ത്–ഈശ്വരൻ എന്ന മൂന്നിലും ഏകമായി വർത്തിക്കുന്നതുബോധം. ഏകാത്മ തത്ത്വമായ ബോധത്തെ ഉൾക്കൊള്ളാൻ വെമ്പൽ കാട്ടുന്ന ജീവൻ, അതിൽനിന്ന് അന്യമല്ല എന്നുവരു മ്പോൾനിദിദ്ധ്യാസനത്തിൻെറ ഘട്ടത്തിലുണ്ടായിരുന്ന മൂന്നുബിന്ദുക്കളിൽ ഒന്ന് എങ്ങോ പോയിമറഞ്ഞു കഴിഞ്ഞു. ഈശ്വരാനുഭൂതിയുടെ തുടക്കം കുറിക്കുന്ന ഘട്ടമാണിവിടം. ത്രികോണം ഋജുരേഖയായിക്കഴിഞ്ഞി രിക്കുന്നു.

തത്ത്വവിചാരത്തിൻെറ തുടർന്നുള്ള ഗതിക്ക് നിദി ദ്ധ്യാസനമെന്നു പറയുന്നതു പൂർണ്ണമായും ശരി യാകുകയില്ല. നിദിദ്ധ്യാസനത്തിൽ കർത്തൃത്വമുണ്ട്. സ്വന്തം അന്തഃകരണത്തെ വിചാരജന്യമായ ജ്ഞാനാ ഗ്നിയിൽ സ്ഫുടംചെയ്തു ശുദ്ധമാക്കി, നല്ല ഭാവപരി ശീലനം നൽകി അതിസമർത്ഥമായ ഒരുപകരണമാക്കി ച്ചെയ്ത്, ആ ഉപകരണമെടുത്ത് വിദഗ്ദമായി പ്രയോ ഗിക്കുന്ന കർമ്മമാണ് നിദിദ്ധ്യാസനം. എന്നാൽ

ത്രികോണം ഋജുരേഖയായിക്കഴിഞ്ഞപ്പോൾ പിന്നെ പ്രകടമായ ഒരു അന്തഃകരണം (ഉപകരണം) ഇല്ല തന്നെ. ഏകവും സർവ്വാത്മകവും അദ്വയവുമായ ബോധത്തിൽനിന്ന് അന്യമെന്നോ, അനന്യമെന്നോ തീർപ്പുകല്പിക്കാനാകാത്ത ഒരവസ്ഥയാണ് നിദിദ്ധ്യാസ കൻെറ ഈ ഘട്ടത്തിലെ അന്തഃകരണാവസ്ഥ. ഉപ കരണത്തിൻേറയും, ഉപയോക്താവിൻേറയും, ഉപയോ ഗിക്കലിൻേറയും, മൂന്നും ഒന്നു ചേർന്നുള്ള അല്പ മാത്രമായ കൊച്ചലകൾ മാത്രമാണ് ഈ ഘട്ട ത്തിലെത്തിയ സാധകൻെറ വ്യഷ്ടിബോധം. 'സാധ കൻെറ ബോധം' എന്നതിനേക്കാൾ, 'ബോധത്തിൽ സാധകൻെറ ഒറ്റപ്പെട്ട നിലനില്പിൻെറ ഭാവം' എന്നു പറയുന്നതായിരിക്കാം ഉചിതമായ പ്രസ്താവന. സമഷ്ടിബോധവും (പരമസത്യം, ഈശ്വരൻ) അതിൽ ഏതാണ്ട് സംപൂർണ്ണം ഏകീഭവിച്ചുകഴിഞ്ഞ വ്യഷ്ടി ബോധവും, എന്ന രണ്ടു ബിന്ദുക്കൾ എന്നു കഷ്ടിച്ചു പറയാമെന്നു തോന്നുന്നു. ഈ രണ്ടു ബിന്ദുക്കൾ എവിടെ നിൽക്കുന്നു ? ബോധത്തിൽതന്നെ നിൽക്കു ന്നുവെന്നതു വ്യക്തം. അപ്പോൾ ആ ബോധം തന്നെ എല്ലാം. എല്ലാം ബോധം മാത്രം. അണുമാത്രം മറ്റൊന്നില്ലതന്നെ.

സമഷ്ടിസത്യം, തത്ത്വപ്രായത്തിൽ, അലയടങ്ങിയ നീലാർണ്ണവത്തിൽ, നീലാകാശത്തിൻെറ നിഴലെന്ന പോലെ, വ്യഷ്ടിബോധത്തിൽ പ്രതിബിംബിച്ചു വർത്തി ക്കുന്ന ഈ അവസ്ഥയിലെ അല്പമാത്രമായ അന്യത്വ

പ്രതീതി അവാച്യവും ആനന്ദൈകരസസംപൂർണ്ണവുമായ അതീന്ദ്രിയ സുഖമായി അനുമാനിക്കാവുന്നതാണ്. ഈ സുഖം അനുഭവിച്ചാനന്ദിച്ച മഹാത്മാക്കളുടെ അനുഭവപ്രമാണമാണ് അഭ്യാസം ചെയ്യുന്നവർക്കുള്ള ഏകാവലംബം. ഹിന്ദുവിൻെറ ആധ്യാത്മികശാസ്ത്രം ഇത്തരം അനുഭവപ്രമാണങ്ങളുടെ അസ്തിവാരത്തിലാണ് ഉറപ്പിക്കപ്പെട്ടിട്ടുള്ളത്. ഹിന്ദുമതത്തിൻെറ പാരമ്പര്യവും ആധ്യാത്മികാനുഭൂതിപരവുമായ മഹത്ത്വത്തിൻെറ രഹസ്യവും ഈ പ്രാമാണികതയല്ലാതെ മറ്റൊന്നുമല്ല. വിചാരവികാരങ്ങളുടെ അതിസുന്ദരമായ സമന്വയവും തുടർന്ന് ഭക്തിജ്ഞാനങ്ങൾ ബോധത്തിൽ കുതിർന്ന് ബോധാനന്ദമായിത്തീരുന്നതുമത്രേ ഈശ്വരദർശനം.

ദ്വന്ദ്വഭാവങ്ങളകന്നും എന്നാൽ വളരെ നേരിയ ദ്വന്ദ്വപ്രതീതി നിലനിർത്തിയും ഭക്തന്മാരെ ആത്മാനന്ദത്തിൽ, അഥവാ ഭക്ത്യുന്മാദത്തിൽ ആഴ്ത്തിവെച്ചുകൊണ്ട്, ഉത്തമസാധകന്മാരെ ആത്മാനന്ദത്തിലേക്കു നയിക്കാനുള്ള ഉപകരണങ്ങളാക്കി ഭഗവാൻ ഭക്തരുമൊത്തു ലീല ചെയ്യുന്ന രംഗങ്ങൾ ഒരു ഹിന്ദുവിൻെറ മനസ്സിന് അളവറ്റ ആനന്ദം നൽകുന്ന സങ്കല്പങ്ങളാണ്. ഈശ്വരഹിതം അനുവർത്തിക്കുന്നതു തന്നെ പരമധർമ്മം. പ്രപഞ്ചമാകെ ഈശ്വരഹിതം അനുവർത്തിക്കുന്നു. പ്രപഞ്ചവും താനും ഈശ്വരസ്വരൂപം. ഇപ്രകാരം നിരന്തരം ഈശ്വരഭാവത്തിൽ വർത്തിക്കുന്ന പരമഭക്തൻെറ, അഥവാ, മഹാ

ജ്ഞാനിയുടെ, മേൽ സൂചിപ്പിച്ച അല്പമാത്രമായ ദ്വന്ദ്വ പ്രതീതിതന്നെയാണ് ഈശ്വരന്റെ പൂർണ്ണദർശനം. ഈ ദ്വന്ദ്വപ്രതീതി ഇരിക്കുന്നതായിട്ടൊരു തോന്നലോ, നീക്കാനുള്ള പരിശ്രമമോ ഇല്ല. ഈ ദ്വന്ദ്വപ്രതീതിയുമവസാനിച്ചുകഴിഞ്ഞിട്ടുള്ള അവസ്ഥയെപ്പറ്റി ഭഗവാൻ ശ്രീരാമകൃഷ്ണദേവൻ പറയുന്നത്, 'ഉപ്പുപാവ സമുദ്രത്തിന്റെ ആഴമളക്കാൻപോയതുപോലെ' എന്നാണ്.

ഈശ്വരനെ കേന്ദ്രബിന്ദുവാക്കിക്കൊണ്ടുള്ള തത്ത്വവിചാരത്തിന്റെ, പരാനുഭൂതിപര്യന്തമുള്ള ക്രമാനുഗതമായ മാർഗ്ഗമാണ് മേൽ വിവരിച്ചത്. അങ്ങനെയല്ലാതെയുള്ള തത്ത്വവിചാരത്തെപ്പറ്റി, ശരിക്കു പറഞ്ഞാൽ, വിവരിക്കത്തക്കതായി ഒന്നുംതന്നെയില്ല. 'ശബ്ദജാലം മഹാരണ്യം ചിത്തഭ്രമണകാരണം' എന്നാണ് ശ്രീമച്ഛങ്കരഭഗവത്പാദർ അത്തരം തത്ത്വചിന്തയെപ്പറ്റി അരുളിയിട്ടുള്ളത്. സ്ഥൂലപ്രപഞ്ചത്തിലെ നാനാദൃശ്യങ്ങളുടെ പിന്നിൽ പ്രവർത്തിക്കുന്ന ഏതോ ഒരു നിയാമകശക്തിയെപ്പറ്റിയുള്ള അവ്യക്തമായ ചില ധാരണകളെ മുൻനിർത്തി ചുറ്റിത്തിരിയാൻ മാത്രമേ അത്തരം വിചാരക്കാർക്കു കഴികയുള്ളു. വിഷയങ്ങൾ അസംഖ്യം. വിചാരം ചെയ്യുന്നവനോ ഏകനും, അല്പായുസ്സും. ഒരു വിഷയത്തെപ്പറ്റിത്തന്നെ സമഗ്രപഠനം നടത്താൻ ഒരു പുരുഷായുസ്സ് അപര്യാപ്തമെന്നിരിക്കെ എണ്ണമറ്റ ഇനങ്ങൾ ആർക്കാണ് പഠിച്ചുതീർക്കാൻ കഴിയുക ? സ്ഥൂലദൃശ്യങ്ങൾക്കുപരി സൂക്ഷ്മവും

സുന്ദരതരങ്ങളുമായ അനുഭവമണ്ഡലങ്ങളിലേയ്ക്കു യർന്നുചെല്ലാൻ അത്തരക്കാർക്ക് ഒക്കെയും സാദ്ധ്യ മാവില്ല. ആസ്തിക്യബുദ്ധി ദൃഢപ്പെടുത്തുന്ന ക്രമത്തിനു മാത്രമാണ് സത്യത്തിൻെറ അനുഭൂതിയുൾക്കൊണ്ട് ചിന്തകൻ ആനന്ദപുളകിതനാകുന്നത്. ആദ്യത്തെ അക്കമായ 'ഒന്നി'നെ പിൻതുടർന്നാൽമാത്രമേ 'പൂജ്യ' ങ്ങൾക്കു വിലയുള്ളുവെന്നും, വെറുതെ പൂജ്യങ്ങൾ കൂട്ടിച്ചേർത്തുകൊണ്ടിരുന്നാൽ സംഖ്യപോലുമില്ലാ ത്തിടത്തു മൂല്യവർദ്ധനയുടെ പ്രശ്നമേ ഇല്ലെന്നും ഭഗവാൻ ശ്രീരാമകൃഷ്ണദേവൻ അനുസ്മരിപ്പിക്കുന്നതും ഓർമ്മിക്കേണ്ടതുണ്ട്. ആദ്യം ഈശ്വരവിജ്ഞാനം, ഭൗതികവിജ്ഞാനങ്ങളും ഈശ്വരേതരചിന്തകളും എല്ലാം അതിനുശേഷം മാത്രം. എങ്കിൽ അവയ്ക്കും മൂല്യമുണ്ടാകും. മറിച്ചായാൽ പാഴ്വേലയും. ആകയാൽ എല്ലാ മനുഷ്യരുടേയും മനസ്സ് ഈശ്വരൻെറ നേരേ തന്നെ തിരിയുമാറാകട്ടെ ! ഈശ്വരനിലെത്തുകയല്ലോ തീർത്ഥയാത്രയുടെ ലക്ഷ്യം.

## കസ്മൈദേവായ ഹവിഷാവിധേമ

ഭാരതം അനാദിയാണ്, എന്നുവെച്ചാൽ എന്നുണ്ടാ യതെന്ന് പാശ്ചാത്യ-പൗരസ്ത്യ, മത-മതേതര ഗവേഷകന്മാർക്ക് നിർണ്ണയിക്കാൻ കഴിഞ്ഞിട്ടില്ല. എന്നിരുന്നാലും അതിൻെറ അസ്തിത്വം അവർക്കാർക്കും നിഷേധിക്കാനാകുന്നില്ല. എന്തെന്നാൽ അനിഷേധ്യമായ തെളിവുകളുണ്ട് അതിൻെറ മങ്ങലേൽക്കാത്ത അസ്തിത്വം

സമർത്ഥിക്കുന്നവയായി. ഊഹാപോഹങ്ങളോ യുക്തി വാദങ്ങളോകൊണ്ടു സമർത്ഥിക്കേണ്ട അവശ്യമില്ലാത്ത തെളിവുണ്ട്. സജീവമായ തെളിവാണുള്ളത്. എന്താണാ തെളിവ് ? അതാണ് സനാതനധർമ്മം, അനാദികാലം തുടങ്ങി ഇതഃപര്യന്തം കണ്ണിമുറിയാതെ ഈ പുണ്യ ഭൂമിയിൽ തുടർന്നു നിലനിന്നുവരുന്ന ഋഷിപ്രണീതമായ ധർമ്മം ! അതാണ് മതിയായ തെളിവ്.

പ്രസ്തുത സജീവ തെളിവ് (living evidence) ആർഷദർശിതവേദമാണ്. വേദത്തിൻെറ പഴമ അന്വേഷിച്ച പാശ്ചാത്യഗവേഷകന്മാർ തല കുലുക്കി സമ്മതിക്കുന്ന ഒരു വസ്തുതയുണ്ട്. മനുഷ്യലോകത്ത് ഇന്നു കിട്ടാവുന്ന വാങ്മയങ്ങളിൽ ഏറ്റവും പുരാതനം ഋഗ്വേദമാണ്. ഇത് സർവസമ്മതമായ വസ്തുതയാണ്, അന്വേഷിച്ചറിഞ്ഞ ഈ സത്യം, ഈ ചരിത്രസത്യം സത്യബുദ്ധിയോടെ അംഗീകരിക്കാൻ പാശ്ചാത്യമനുഷ്യ ലോകത്തിന് ബുദ്ധിമുട്ടുണ്ട്. പാശ്ചാത്യരീതി–നീതികൾ അഭ്യസിച്ചു നിഷ്ണാതരായ ഭാരത ജനവിഭാഗങ്ങൾക്കും പ്രസ്തുത അനിഷേധ്യ ചരിത്രസത്യം അംഗീകരിക്കാൻ ബുദ്ധിമുട്ടുണ്ട്. എന്തുകൊണ്ട് ബുദ്ധി മുട്ടുണ്ടായി ? ഉത്തരം അതിലളിതമാണ്. അംഗീകരിക്കുക എന്നതിനർത്ഥം അവരുടെ സ്വാർത്ഥതാൽപര്യ പരിരക്ഷക്കുവേണ്ടി ലോകമെമ്പാടും പ്രചരിപ്പിച്ചുവരുന്ന വാദമുഖങ്ങൾ മണ്ണടിയുമെന്നതുകൊണ്ടുതന്നെ !

സത്യം അംഗീകരിക്കാൻ കൂട്ടാക്കാത്തവർക്ക്, അവർ ആരുതന്നെ ആയിക്കൊള്ളട്ടെ, അസത്യത്തിൻെറ വഴികൾ എത്ര വേണമെങ്കിലും സുലഭം ! സത്യം പലതുണ്ടാകാനാകില്ല. അതുകൈവിട്ടാൽ അസത്യ

ത്തിന്റെ വഴികൾ എത്രയെന്നോ, എങ്ങനെയെല്ലാമെന്നോ ആർക്കും ഒരിക്കലും അറിയാനാകില്ല, സത്യം ആരാഞ്ഞറിയത്തക്കതാണ്. സത്യമറിയാനുള്ള പ്രയത്നം അതറിയുന്നതോടുകൂടെ അവസാനിക്കുകയും ചെയ്യും. അസത്യത്തിന്റെ കാര്യം അങ്ങനെയല്ല, ആരാഞ്ഞറിയാവതല്ല; പ്രയത്നത്തിനൊട്ടവസാനവുമില്ല. സത്യം സ്വയം പ്രമാണരൂപമാണ്. അസത്യമങ്ങനെയല്ല, അതിനു സത്യത്തിന്റെ പരിവേഷം നൽകി അവതരിപ്പിക്കേണ്ടതുണ്ട്. സത്യബുദ്ധി ഇല്ലാത്തവരുടെ ബാധ്യതയാണ് അസത്യത്തിന് സത്യത്തിന്റെ പരിവേഷം നൽകി പുതിയ പുതിയ വാദമുഖങ്ങളുന്നയിച്ചു സമർത്ഥിക്കുക എന്നത്. ഈ ബാധ്യത നിറവേറ്റാൻ സനാതനധർമ്മവിദ്വേഷികൾ എന്തെന്തു വാദമുഖങ്ങളാണ് ഉന്നയിച്ചു പാടുപെടുന്നതെന്നു കാണുമ്പോൾ ഭഗവാൻ യേശുദേവന്റെ തണലിൽ പറ്റിനിന്നുകൊണ്ട് "കർത്താവേ ഇവർ ചെയ്യുന്നതെന്തെന്ന് ഇവർ അറിയുന്നില്ല. ഇവർക്കു മാപ്പു നൽകേണമേ" എന്നു പറയുകയല്ലാതെ മറ്റെന്തു ചെയ്യാൻ കഴിയും ? മറ്റു യാതൊന്നും ആർക്കും കഴിയുകയില്ലതന്നെ.

സത്യം ദുർവാദശീലന്മാർക്കു സമീപിക്കാവതല്ല. അവർക്കു സത്യം എന്നും അതിവിദൂരത്തുതന്നെ വർത്തിക്കും. അതാണ് സത്യം അവർക്കു നൽകുന്ന അനുഗ്രഹം. അവർക്ക് അതൊരു പ്രശ്നവുമല്ല. കാരണം അവർ സത്യം ആഗ്രഹിക്കുന്നില്ല. അതുകൊണ്ട് അവരുടെ കാര്യം വിടാം. സത്യം ആഗ്രഹിക്കുന്നവരുടെ സ്ഥിതി അല്പം ഒന്നു വിലയിരുത്താൻ ശ്രമിക്കാം.

അനാദിയായ ഋഗ്വേദകാലം തുടങ്ങി അനുസ്യൂതം

പ്രവഹിച്ചുകൊണ്ടിരിക്കുന്ന അച്ഛസ്വച്ഛമായ ഗംഗാപ്രവാഹം അതിൻെറ ഗതിയിൽ പലയിടങ്ങളിലും കലങ്ങിമറിഞ്ഞ് ഒഴുകുന്നതു കാണുന്നുണ്ടല്ലോ. ആ പുണ്യജലം കുറെ ഒരു സ്ഫടികകുപ്പിയിൽ പകർന്ന് ഒരു സ്ഥലത്ത് വെയ്ക്കുക. കുറച്ചു സമയം കഴിഞ്ഞ് ചെന്നു നോക്കുക. കുപ്പിയിൽ തെളിഞ്ഞ ഗംഗാതീർത്ഥം കാണാം. സനാതനധർമ്മത്തിൻെറ, ആർഷ സംസ്കൃതിയുടെ, ഭാരതത്തിൻെറ അനാദിപാരമ്പര്യ സംസ്കാരത്തിൻെറ പുണ്യപ്രതീകമാണ് ഗംഗാനദി. "പാരം" അതിർത്തി (boundry)യെ പരാമർശിക്കുന്ന ശബ്ദമാണ്, 'പരം" അതിർത്തിക്കപ്പുറം സൂചിപ്പിക്കുന്ന (beyound boundry) ശബ്ദവും. പ്രപഞ്ചസീമകൾക്കപ്പുറം കടന്നുനിന്നു വർത്തിക്കുന്ന സത്യം (transcendental truth)! പൂർണ്ണസത്യം പൂർണ്ണരൂപത്തിൽ ഭൗമജീവിത വേളയിൽത്തന്നെ സാക്ഷാൽക്കരിച്ചനുഭവിക്കുന്ന ജീവിതമാതൃക ഭാരതജനത, ഋഗ്വേദകാലം മുതൽ ഇടമുറിയാതെ തലമുറകളായി പരിപാലിച്ചുവരുന്നു ! ജ്ഞാനഗംഗ അതിൻെറ പ്രതീകമാണ്. പ്രപഞ്ചം നിറഞ്ഞ്, പ്രപഞ്ചാതിർത്തികൾ കടന്നുനിൽക്കുന്ന ശാശ്വതസത്യത്തിൻെറ പ്രതീകം !! ഇവിടെ പരമാണു മുതൽ ഹിമാലയപർവ്വതം വരെയുള്ള അല്പവും ബൃഹത്തുമായ സർവവസ്തുക്കളും, ഉറുമ്പു മുതൽ പ്രപഞ്ചത്തിൻെറ സൃഷ്ടി–സ്ഥിതി–സംഹാരകാരകന്മാരായ ബ്രഹ്മാ–വിഷ്ണു–മഹേശ്വരന്മാരും പ്രസ്തുതപരമസത്യത്തിൽ സർവത്ര സദാ സർവഥാ അനന്യമായി വർത്തിക്കുന്നു. ഈ അനന്യത്വസത്യമാണ് ഒരു സനാതനധർമ്മിക്ക് സാക്ഷാൽക്കരിക്കാനുള്ള സത്യം. അതിന് അവനെ സർവപ്രകാരങ്ങളിലും പ്രോത്സാഹി

പ്പിക്കാൻ സത്യദർശികളായ അനാദി ഋഷിമാർ എല്ലാ സംവിധാനങ്ങളും ഇവിടെ ചെയ്യുന്നു; ചെയ്തിട്ടുണ്ട്, ചെയ്തുകൊണ്ടിരിക്കുന്നു. "അന്നേപ്പോലെ ഇന്നും, ഇന്നേപ്പോലെ എന്നും" ചെയ്തുകൊണ്ടിരിക്കുന്നു, അവർ കാത്തുസൂക്ഷിക്കുന്ന ധർമ്മദീപം സത്യം പ്രകാശിപ്പിക്കുന്നു. അസത്യം അസത്യമാണ്. സത്യം ഒന്നേ സത്യം. "സത്യമേവ ജയതേ".

ഇന്ത്യ 1947 ആഗസ്റ്റ് 15–ാം തീയതി പിറന്ന ശിശുവല്ല. 1950 ജനുവരി 26–ാം തീയതി പിറന്നതുമല്ല. ഈ വസ്തുത സ്വാതന്ത്രഭാരതഭരണഘടനയുടെ പ്രാരംഭത്തിൽ പ്രസ്താവിക്കുന്നുണ്ട്. India, that is Bharat. ഋഷിമാർ ചെയ്യുന്ന ധർമ്മപ്രബോധനം "സ്മൃതി" എന്നു പറയപ്പെടുന്നു. സ്മൃതിയാണ് ഭാരതത്തിൽ ധർമ്മാനുശാസനപത്രിക. സ്വാതന്ത്രഭാരത ഭരണ ഘടനാപിതാക്കന്മാർ പ്രശസ്തരായ ധർമ്മനിഷ്ണാതന്മാരായിരുന്നു. പലരും ഋഷിതുല്യരായിരുന്നു. അവർ രൂപം നൽകിയ ഭരണഘടനയാണ് ഭാരതത്തിൻെറ ആനുകാലികസ്മൃതി. ഭരണഘടനയിലെ ഓരോ വകുപ്പും വിശദമായ ചർച്ചക്കു വിധേയമാക്കി ധർമ്മാനുശാസനത്തിനു വ്യവസ്ഥ ചെയ്ത ഉന്നതന്മാരായ ഭരണഘടനാ പിതാക്കന്മാരുടെ ദൃഷ്ടിയിൽ അനാദിയായ ആർഷഭാരതം തെളിഞ്ഞുനിന്നിരുന്നു. (ഭരണഘടനാനിർമ്മാണസഭ (Constituent Assembly) യുടെ രേഖ പരിശോധിച്ചു തെളിവു ശേഖരിക്കാവുന്നതാണ്.) "ഭാരതം മതങ്ങളുടെ മാതാവാണ്" (India is the Mother of religions) എന്നു വിവേകാനന്ദസ്വാമികൾ മറുനാട്ടിൽ പ്രഖ്യാപിച്ച വസ്തുത അംഗീകരിച്ച ഭരണഘടനാ പിതാക്കന്മാർക്ക് മതഭേദം അവരുടെ ബുദ്ധിയിൽ

തോന്നിയതേയില്ല. മതഭേദഭ്രാന്തന്മാർ വീതംവാങ്ങി തങ്ങൾക്കു പ്രത്യേകം പുണ്യഭൂമി സൃഷ്ടിച്ചുകഴിഞ്ഞ പ്പോൾ ഇന്ത്യയിൽ ഭിന്നമതക്കാർ സഹോദരഭാവത്തിൽ, മാതൃഭൂമി പെറ്റമ്മയെക്കാൾ; പോരാ സ്വർഗ്ഗത്തെക്കാൾ ശ്രേഷ്ഠമായിക്കണ്ടുകഴിയുമെന്നവർ പ്രതീക്ഷിച്ചു. അവർ ക്കുശേഷം അവരുടെ പിൻഗാമികൾ അധികാര ത്തിനുവേണ്ടി നടത്തിവരുന്ന രാഷ്ട്രീയ കോഴിപ്പോരിൽ നേട്ടങ്ങൾ നേടുന്നതിനു ഭരണഘടനാവ്യവ സ്ഥകൾ(ഏതാണ്ട്) തൊണ്ണൂറു പ്രകാരങ്ങളിൽ പരിഷ്ക രിച്ചു. എല്ലാം അപ്പപ്പോൾ അതതു രാഷ്ട്രീയ പ്പാർട്ടികളുടെ അധികാരം നിലനിർത്താനായിരുന്നു എന്ന് അടച്ചുകെട്ടി പറയാനാകില്ലെങ്കിലും ഏറിയകൂറും അങ്ങനെ തന്നെയാണ് സംഭവിച്ചത്. രണ്ടു ശതാബ്ദം പഴക്കമുള്ള അമേരിക്കൻ ഐക്യനാടുകളിലെ ഭരണഘടനക്ക് (ഏതാണ്ട്) പത്തു തവണ മാത്രമാണ് മാറ്റം സംഭവിച്ചത്. ഇവിടെ അരനൂറ്റാണ്ടിനകം തൊണ്ണൂറ്! ഇതെല്ലാം ജനക്ഷേമത്തിനായിരുന്നോ ? ജനാവലികളിൽ ദേശീയബോധം വളർത്താനായിരുന്നോ? ആർക്കറിയാം? ജനമുണ്ടോ ഇതുവല്ലതും അന്വേഷിക്കുന്നു ! ജനപ്രതി നിധികൾ രാഷ്ട്രീയപ്പാർട്ടി താൽപര്യങ്ങളുടെയും വ്യക്തിതാൽപര്യങ്ങളുടെയും രക്ഷാകർത്താക്കന്മാരായി ചുമതല ഏറ്റുകഴിഞ്ഞപ്പോൾ ഭരണഘടനാ വ്യവസ്ഥകൾക്കു മാറ്റം വരുത്തേണ്ട പരിഗണനക്കും പല ന്യായീകരണങ്ങൾ കണ്ടെത്തേണ്ടതായിവന്നു. കണ്ടെത്താൻവേണ്ട സാമർത്ഥ്യം ദുർവാദശീലന്മാർക്ക് അനായാസം നേടാനാകും. ഈദൃശരാഷ്ട്രീയ സംസ്കാരം, ഭരണഘടനയിലെ മൂലവ്യവസ്ഥയിൽ "മതേതരത്വ"

ലക്ഷ്യം കൂട്ടിച്ചേർക്കുക വഴി, രാജ്യത്തെ കലാപ കലുഷിതമാക്കിമാറ്റി. അരാജകത്വത്തിൻെറ വക്കിൽ എത്തിച്ചു.

ഭരണഘടനയിലെ മതേതരത്വവ്യവസ്ഥ സനാതന ധർമ്മം ഭാരതപുണ്യഭൂമിയിൽനിന്ന് ഉൻമൂലനം ചെയ്യപ്പെടാൻ കൊണ്ടുവന്നതാണോ എന്നു സംശയിക്കേണ്ട സ്ഥിതിയാണ് ഈ പുതിയ സഹസ്രാബ്ദത്തിൻെറ ചരിത്രത്തിലെ പ്രഥമ അധ്യായത്തിനു വിഷയമായി ഭവിച്ചത്. അനാദിയായ ആർഷസംസ്കാരവും, അതിൻെറ പണിപ്പുരയായ സനാതനധർമ്മാനുശാസനങ്ങളും ഇവിടത്തെ ഭരണാധിപൻമാരും ഭരണീയരും ഉൾപ്പെട്ട സർവ്വജനങ്ങളും ആചരിച്ച് ആദരിച്ചിരിക്കുന്ന കാലഘട്ടത്തിൽ മറുനാട്ടിൽനിന്നു വന്ന മുഹമ്മദീയ, ക്രസ്തീയ മതപ്രവർത്തകർക്കും പ്രചാരകർക്കും മാന്യമായ നിലയിൽ ആതിഥ്യമരുളിയ പൂർവികന്മാരുടെ സന്തതി പരമ്പരയിലെ ആനുകാലിക കണ്ണികൾക്കു നേരെയാണല്ലോ ഈ ഉന്മൂലനാട്ടഹാസങ്ങൾക്കു വഴിമരുന്നിട്ട സെക്യുലറിസം! മതവും രാഷ്ട്രീയമദവും കൂട്ടിച്ചേർത്താൽ അത് വിഷമദ്യത്തെക്കാൾ മാരകമാണെന്നു തെളിയിച്ച സെക്യൂലറിസം!! അമ്പമ്പേ! അസത്യത്തിൻെറ കുൽസിത മാർഗ്ഗങ്ങൾ അത്യതിശയകരം!!!

അളമുട്ടിയാൽ കടിക്കാത്ത പാമ്പ്! അതാണ് ഭാരതത്തിലെ സനാതനധർമ്മി എന്ന് സെക്യുലറി സവാദക്കാർ ധരിച്ചിരിക്കുന്നതുപോലെ തോന്നിപ്പോകുന്നു. മതപരിവർത്തനം നിയമാനുസൃതമായ അവകാശമാണു പോലും ക്രിസ്ഥീയബിഷപ്പുമാർക്ക്. അനിഷേധ്യമായ ഭരണഘടനാവകാശം! പോരാ, മതംമാറ്റം ഐക്യരാഷ്ട്ര

സഭയും അനുവദിക്കുന്ന മൗലികാവകാശമാണ് ! ജനാബ് ഷഹാബുദീൻ അവർകളുടെ ദൃഷ്ടിയിൽ പ്രശ്നം വളരെ സരളമാണ്. അദ്ദേഹം പറയുന്നു.

India is a secular state and it should have no stake in the rise or fall in the number of followers of one religion or the other.(New Indian express Daily Dt.8.10.02)

എന്താ പോരേ ? ഭരണഘടനയുടെ ശ്രീകോവിലിൽ പ്രതിഷ്ഠിക്കപ്പെട്ട സെക്യൂലർ(ദുർ)ദേവതക്ക്, ലോകത്തിലെ 600 കോടിയിലധികം വരുന്ന ജനസംഖ്യയിൽ 500ലധികം കോടിയുടെ (അതായത് ഇന്ത്യയിലെ 100കോടിയിലധികം ജനസംഖ്യയിലെ തൽക്കാല ഭൂരിപക്ഷവും അനുദിനം ന്യൂനപക്ഷപദവിയിലേക്കു ഗമിച്ചുകൊണ്ടിരിക്കുന്നതുമായ സനാതനധർമ്മാനുയായികൾ ഒഴിച്ചുള്ള ലക്ഷങ്ങളുൾപ്പെട്ട 500 ലധികം കോടിയുടെ) മൗലികാവകാശമാണത്രേ, ഇന്ത്യൻ ഭരണഘടനയുടെയും ഐക്യരാഷ്ട്രസഭയുടെയും നിയമ പരിരക്ഷയുള്ള മതംമാറ്റം ! ഇന്ത്യയിൽ ഭരണഘടനയാകട്ടെ, സനാതനധർമ്മാനുയായികളുടെ കാലിക സ്മൃതിയാണ്. ഐക്യരാഷ്ട്രസഭയാണെങ്കിൽ ലോകത്തിന്റെ മുഴുവൻ സ്മൃതിയുമാണ്. ഇനി എന്തു പറയാൻ? ആരോടു പറയാൻ? എവിടെ പോകാൻ ? എവിടെയെങ്കിലും പോയി രക്ഷപ്പെട്ടുകൊള്ളട്ടെ എന്നാണ് ബിഷപ്പുമാരുടെ ഭരണകൂടവും ജനാബിന്റെ ഭരണകൂടവും കരുതുന്നതെന്നു വിചാരിച്ചാൽ മതിയെന്നാണോ ? എങ്കിൽ അങ്ങനെ വിചാരിക്കുക. പക്ഷേ ഒന്ന് ഓർമ്മിക്കണം, എണ്ണം കുറച്ചുകളയുമെന്ന ഒരു ഭീഷണിയോ, മുന്നറിയിപ്പോ കൂടെയുണ്ട് നമ്മുടെ

ജനാബിൻെറ വാക്കുകളിൽ ! ബഹുമാനപ്പെട്ട, അല്ല, പരിശുദ്ധപിതാക്കന്മാർ അത്ര അങ്ങു പോയിട്ടില്ല. അത്രത്തോളം ഒരു സാന്ത്വനം! രണ്ടു കൂട്ടരുടെയും കടന്നുവരവും വളർച്ചയും വ്യത്യസ്തരീതിയിലാണല്ലോ!

ഭരണഘടയിൽ പ്രത്യേകം ശ്രീകോവിൽ പണിത് സെക്യുലർ(ദുർ)ദേവതയെ പ്രതിഷ്ഠിച്ചവരുടെ അനുയായികൾക്കെന്താണാവോ പറയാനുണ്ടാകുക ! "ഡെമോക്രസിക്കുവേണ്ടിയല്ല ജനം; ജനത്തിനു വേണ്ടി യാണ് ഡെമോക്രസി" എന്നു നമ്മുടെ ഒരു മുൻ പ്രധാനമന്ത്രി പറഞ്ഞത് ഓർമ്മയുള്ളവരോർമ്മിക്കുമോ? അതായത് മറച്ചുവെക്കാതിരിക്കുമോ എന്ന ചോദ്യം. മറക്കാൻ കഴിയാത്ത പലതും മറയ്ക്കാൻ കഴിയുന്നത് സെക്യൂലർ രാഷ്ട്രീയത്തിൻെറ ഒരു സംഭാവനയാണ്. മദ്യദോഷത്തിൻെറ കെടുതി ഏറ്റവും കൂടുതൽ അനുഭവിക്കേണ്ടിവരുന്നത് വീട്ടിൽ കഴിയുന്ന അബലകൾക്കാണ്. അവർതന്നെ പരിഹാരം നേടി യെടുക്കേണ്ട സ്ഥിതി മനസ്സിലാക്കി ഗിരിവർഗ്ഗാബലകൾ ഉണർന്ന് പ്രവൃത്തി തുടങ്ങിയ വാർത്ത അറിഞ്ഞി രിക്കുമല്ലോ. സെക്യുലറിസവും രാഷ്ട്രീയവും കൂട്ടിച്ചേർത്ത വിഷമദ്യത്തിൻെറ കെടുതിക്കു പരിഹാരം തേടി പുറപ്പെട്ട അബലാമുഖ്യമന്ത്രിക്കു പ്രണാമമർപ്പിച്ച് ഈ ചിന്താസരണി ഇവിടെ സമർപ്പിക്കുകയും, പരിശുദ്ധ പിതാക്കന്മാരുടെയും ജനാബിൻെറയും സങ്കടത്തിന് ബഹു. സുപ്രീംകോടതി എങ്ങനെയാണ് നിവൃത്തി വരുത്താൻ പോകുന്നതെന്നു കാണാൻ കാത്തിരി ക്കുകയും ചെയ്യാം ? അവസാനമായി ഒരു വസ്തുത ഒന്നു ചൂണ്ടിക്കാട്ടട്ടെ. ഏകദൈവ വിശ്വാസികൾക്കു

കേട്ടറിഞ്ഞ വിശ്വാസസത്യമാണുള്ളത്. സനാതന ധർമ്മിക്കു നേരിട്ടനുഭവിച്ച സത്യമാണ് വിശ്വാസത്തിനാശ്രയം. അവൻ ഏകദൈവത്തെ അന്വേഷിച്ചു കണ്ടെത്തും. അന്വേഷിക്കുന്നവൻ കണ്ടെത്തും. അന്വേഷണത്തിൽ അവനെ സഹായിക്കാൻ ഋഷിമാർ വേണ്ട ഉപദേശവും മാർഗ്ഗനിർദ്ദേശവും നൽകുന്നുണ്ട്. എന്നുവെച്ച് എല്ലാവരും അന്വേഷിച്ചുകൊള്ളണമെന്നു ശാഠ്യമില്ല. അന്വേഷിക്കുന്ന ബഹുജനങ്ങളിൽ വല്ലവരുംമാത്രമെ അന്വേഷ്യസത്യമായ ഏകദൈവത്തെ കാണുകയുള്ളു. പക്ഷേ കണ്ടെത്തുന്നതുവരെ സർവമനുഷ്യർക്കും അവസരം ലഭിച്ചുകൊണ്ടേയിരിക്കും. ഋഷി പറയുന്നു "ഏകം സത്" സത്യം ഒന്നേയുള്ളു. "ബഹുധാ വദന്തി" ആ സത്യം പല പേരിൽ പറയപ്പെടുന്നു. അഥവാ പല പ്രകാരത്തിൽ വ്യവഹാര വിഷയമാകുന്നു.

*സത്യവ്രതം സത്യപരം ത്രിസത്യം*
*സത്യസ്യയോനിം നിഹിതം ച സത്യേ*
*സത്യസ്യസത്യം ഋതസത്യനേത്രം*
*സത്യാത്മകം ത്വാം ശരണം പ്രപന്നാഃ*

*(ഭഗവാൻ വ്യാസൻ)*

*സത്യമേവേശ്വരോ ലോകേ*
*സത്യേധർമ്മസ്സദാശ്രിതഃ*
*സത്യമൂലാനി സർവാണി*
*സത്യാന്നാസ്തിപരംപദം (വാല്മീകി മുനി)*

TRUTH IS GOD സത്യമാണ് ഈശ്വരൻ

(മഹാത്മാഗാന്ധി)

ആർഷധർമ്മാനുയായിക്ക് സത്യം സത്യാനുഭവരൂപത്തിൽ മാത്രമേ തൃപ്തിനൽകൂ. പ്രപഞ്ചപരിധി കടന്നുനിൽക്കുന്ന ആ ഏക സത്യം അവൻെറ സത്യാന്വേഷണത്തിൻെറ മംഗളപരിസമാപ്തിയാണ്. സ്വന്തം ഹൃദയത്തിൽ ആ സത്യസ്ഫുലിംഗം സ്വയംഭൂവായി സ്ഥിതിചെയ്യുന്നു. അവസ്ഥാത്രയാതീതമായ ആ സത്യത്തിന് പൂജയർപ്പിക്കൂ എന്ന് ഋഷി സത്യാന്വേഷകനെ പ്രതിശ്വാസം ഓർമ്മപ്പെടുത്തുന്നു. ആ സത്യസ്ഫുലിംഗത്തിൽനിന്ന് അവൻ സത്യാന്വേഷണത്തിന് ആവേശം തേടുന്നു. സമയവും സമ്പത്തും, സ്വഭാവവും എല്ലാം സത്യാന്വേഷണത്തിലെ പാഥേയമായി അവൻ കാണുന്നു. അവനെ മേയ്ക്കാൻ ഒരു ബാഹ്യശക്തിയില്ല. അവന് അതു പൊറുക്കാനാകാത്ത പ്രതിബന്ധവുമാണ്. സത്യാനുഭൂതിസമ്പന്നരായ ഋഷികൾ ബാഹ്യവ്യവഹാരജീവിത വിഷയങ്ങളിൽ തലയിടുന്നവരല്ല. വ്യക്തിക്കു മനുഷ്യേതരപ്രാണിവർഗ്ഗങ്ങൾക്കൊപ്പം പ്രകൃത്യാ ലബ്ധമായ സ്വാതന്ത്ര്യം പണയം വാങ്ങിയല്ല സനാതനധർമ്മഋഷികളും ഋഷിതുല്യമായ ഗുരുക്കന്മാരും ആചാര്യന്മാരും അനുയായികളെ സത്യാന്വേഷണമാർഗ്ഗത്തിൽ മുന്നേറാൻ സഹായിക്കുന്നത്. സത്യദർശനം ഈശ്വരാനുഭൂതിയാണ്, മോക്ഷമാണ്, പൂർണ്ണസ്വാതന്ത്ര്യമാണ്. തൽക്കാലം ഉള്ള സ്വാതന്ത്ര്യം ക്രയം ചെയ്താൽ പൂർണ്ണസ്വാതന്ത്ര്യം തുലോം അപ്രാപ്യമാണെന്ന് സത്യദർശികളായ ഋഷീശ്വരന്മാർ ബോധിപ്പിക്കുന്നു. ''കുരുടൻ മുമ്പിൽ വിളക്കു''പോലെ രാഷ്ട്രീയ സെക്യൂലറിസ്റ്റ് മദോൻമത്തന്മാരുടെയും അനുയായികളുടേയും മുമ്പിൽ സനാതനധർമ്മദീപം ഇളക്കമറ്റു

ശോഭിക്കുന്നത് "അമൃതസ്യപുത്രന്മാർ"ക്കു കാണാൻ പോലെ അവരുടെ കണ്ണ് തെളിയുമാറാകട്ടെ എന്ന് വേദമാതാവിൻ പാദകമലങ്ങളിൽ പ്രാർത്ഥനാ പൂർവ്വം നമിച്ച് ആശംസിക്കുന്നു. വന്ദേമാതരം.

## സംസ്കാരവും സമ്പദ്വ്യവസ്ഥയും ആർഷവും അർവാചീനവും

നീതിയുക്തമായ സാമൂഹികവ്യവസ്ഥിതി നല്ല സംസ്കാരത്തിൻെറ നിദർശനമാണ്. അത് സമൂഹത്തിൻെറ നീതിബോധത്തിൻെറ ബഹിഃസ്ഫുരണമാണ്. ജീവചൈതന്യപ്രസരണമാണ്. നീതിയുക്തമായ സാമൂഹ്യവ്യവസ്ഥിതിക്ക് മുഖ്യമായ അടിസ്ഥാനം നീതിയുക്തമായ സമ്പദ്വ്യവസ്ഥയുമാണ്. സമ്പത്താകട്ടെ ഭൂപ്രകൃതിയും മനുഷ്യൻെറ ആന്തരപ്രകൃതിയും ഒത്തു പ്രവർത്തിച്ച് ഉല്പാദിപ്പിക്കപ്പെടുന്ന വിഭവസമാഹാരമാണ്. അതിൻെറ ഉല്പാദനം, വിതരണം, വിനിയോഗം എല്ലാം നീതിയുക്തമായിരിക്കുന്ന സമൂഹത്തിനേ ഉന്നതമാനവികത കൈവരിക്കാനാകുകയുള്ളൂ. നീതിയുക്തമായ സമ്പദ്ഘടനയ്ക്ക് രൂപം നൽകുന്നത് ജീവിതദർശനത്തിന് അനുഗണമായിരിക്കണം. ഭൗതിക ദർശനങ്ങളും ആദ്ധ്യാത്മികദർശനങ്ങളും മനുഷ്യ ലോകത്തിൽ ഓരോരോ ദേശങ്ങളിൽ ഓരോരോ കാലങ്ങളിൽ രൂപംകൊണ്ട് നിലനിന്നു തിരോഭവിച്ചതിൻെറ സംഭവഗതികളാണ് ഓരോ ദേശവാസികളുടെ സാംസ്കാരികചരിത്ര സത്യം. ജീവിതദർശനത്തിന് മുഖ്യ

പരിഗണനാ കല്പിക്കാതെ കേവലം സാമ്പത്തിക പരിഗ ണന സമാശ്രയിച്ച് സമ്പദ്‌വ്യവസ്ഥ സ്ഥാപിക്കുന്നത് മനുഷ്യവർഗ്ഗത്തിന്റെ സാംസ്കാരിക പുരോഗതിക്കു പ്രതിബന്ധമായേ ഭവിക്കുകയുള്ളു. വ്യക്തിജീവിത ത്തിലായാലും സാമൂഹികജീവിതത്തിലായാലും മനഃസ്ഥിതിയും ധനസ്ഥിതിയും തമ്മിൽ ഒരു സാമഞ്ജസ്യം ഉണ്ടായിരുന്നാൽ മാത്രമേ സാംസ്കാരിക വളർച്ച കൈവരിക്കാനാകൂ. ഇവയുടെ പൊരുത്തക്കേടാണ് പ്രായേണ സാംസ്കാരിക പ്രതിസന്ധികൾക്കു കാരണമായി ഭവിക്കുന്നത്. ചരിത്രം സാക്ഷ്യം വഹിക്കുന്ന വസ്തുതയാണിത്. ഇന്ന് അരനൂറ്റാണ്ടു പിന്നിട്ട സ്വതന്ത്രഭാരതം അഭിമുഖീകരിക്കുന്നത് ഈദൃശമായ ഒരു സാംസ്കാരിക പ്രതിസന്ധിയാണെന്നു നിഷ്പക്ഷമതികൾ സമ്മതിക്കാതിരിക്കില്ല.

ആദ്ധ്യാത്മികവും അനാദ്ധ്യാത്മികവുമായ സംസ്കാരവിശേഷണങ്ങളുടെ ഒരു വേദിയാണ് ഭാരതം. ഹിന്ദു, ഇസ്ലാം, ക്രിസ്ത്യൻ എന്ന മൂന്നു മതങ്ങൾ ആദ്ധ്യാത്മികാധിഷ്ഠാനമുള്ളവയാണ്. എന്നാൽ ഭിന്ന സംസ്കാരങ്ങളുമാണ്. ജീവിത വീക്ഷണവിഷയകമായി ദൈവവിശ്വാസം സമാനാധിഷ്ഠാനമാണെങ്കിലും ദർശന-സമീപനങ്ങൾ വ്യത്യസ്തമാണ്. ദൈവവിശ്വാസം അധിഷ്ഠാനമല്ലാത്ത രാഷ്ട്രീയസംസ്കാരവിശേഷങ്ങളും നിലവിലുണ്ട്. ഈ ഭിന്നദർശനങ്ങൾക്കും വീക്ഷണ വിശേഷങ്ങൾക്കും അതതിന്റേതായ സമ്പദ്‌വ്യവസ്ഥാ സങ്കല്പങ്ങളുമുണ്ട്. സമൂഹനീതിബോധം സമ്പത്വ്യവസ്ഥാ സങ്കല്പവും വിഭിന്നമാണ്. ജനശക്തിയും ധനശക്തിയും ഉപയോഗപ്പെടുത്തി അന്യോന്യം മത്സരിച്ച്

സ്വസ്വസങ്കല്പാനുസാരം ജനജീവിതം പുനഃസംവിധാനം ചെയ്യാൻ ഓരോ വിഭാഗവും ഉറ്റു ശ്രമിക്കുന്ന കാഴ്ചയാണ് ഇന്നത്തെ ഭാരതം. പ്രജായത്ത ഭരണ സംവിധാനവും പൊതുതെരഞ്ഞെടുപ്പുകളും ഭൂരിപക്ഷം നേടാനുള്ള രാഷ്ട്രീയപാർട്ടികളുടെ കുതന്ത്രങ്ങളും എല്ലാം മത്സരത്തിന് ആക്കം കൂട്ടുന്നു. രാജ്യം ആകെ ചൂഷണസംസ്കാരത്തിൻെറ വളർച്ചയിൽ തളർച്ച ബാധച്ചുകൊണ്ടിരിക്കുന്നു. ആരാണ് ചൂഷിതർ? വ്യക്തമായ മറുപടി അസാധ്യം. ഒരു കാര്യം വ്യക്തമാണ്. ചൂഷണം ചൂഷകനെയും ചൂഷിതനെയും ഒപ്പം അധഃപതിപ്പിക്കുമെന്നത്. ഈ ദുഃസ്ഥിതിയുടെ സാധ്യത മുൻകൂട്ടിക്കണ്ടിട്ടെന്നപോലെ ഭരണഘടനയിൽ പിൽക്കാലത്ത് എഴുതിച്ചേർത്ത സെക്യുലറിസ്റ്റുവ്യവസ്ഥ ചൂഷണസംസ്കാരത്തിന് അഭൂതപൂർവ്വമായ വളർച്ചയാണ് സാധ്യമാക്കിയത്. വെളുക്കാൻ തേച്ചതു പാണ്ടായി.

സൂചിപ്പിച്ച ദുഃസ്ഥിതിയിലാണ് ഇന്ന് ഭാരതം. എല്ലാ ജനവിഭാഗങ്ങളും മത്സരത്തിൽ സജീവ പങ്കാളികളാണ്. ഓരോ വിഭാഗത്തിനും മറ്റു വിഭാഗങ്ങളുടെ മേൽ സാമ്പത്തിക സാംസ്കാരികാധിപത്യം വേണം. മത്സര ത്തിൽ ആർ ജയിച്ചാലും ആ വിജയം രാഷ്ട്രത്തിൻെറ പരാജയമേ ആകൂ. സാമ്പത്തിക നേട്ടങ്ങൾ സാംസ്കാരികാപചയത്തിനാണ് വകയൊരുക്കുന്നതെന്നു വന്നാൽ ഭാരതത്തിന് ലോകരാഷ്ട്രങ്ങളുടെ മദ്ധ്യത്തിൽ എന്ത് മഹത്ത്വമാണ് പിന്നെ ഉണ്ടാകുക ? ലോക ത്തിൻെറ ഇതരഭാഗങ്ങളിൽ സംസ്കാരസൂര്യൻെറ ആദികിരണങ്ങൾ എത്തിനോക്കിയിട്ടില്ലാതിരുന്ന അതിപുരാതനകാലം തുടങ്ങി കണ്ണിമുറിയാതെ

നിലനിന്നു വരുന്ന ജാജ്വല്യമാനമായ ഭാരതസംസ്കാരം ദേശീയവും അന്തർദ്ദേശീയവുമായ മത–മതേതര രാഷ്ട്രീയഭീഷണികളിൽനിന്നു രക്ഷപ്പെടേണ്ടതല്ലേ ? അത്, ആ സാംസ്കാരിക പരിരക്ഷ ഓരോ ഭാരത പൗരൻെറയും ഉത്തരവാദിത്വമായിരിക്കേണ്ടതല്ലേ ? അതിന് അവനെ ആ സാംസ്കാരിക തനിമ എന്തെന്ന് ഉദ്ബോധിപ്പിച്ച് സമർത്ഥനാക്കേണ്ടതില്ലേ ? ധനസ്ഥിതിയും മനഃസ്ഥിതിയും സമന്വയിച്ച് സർവ്വജന വിഭാഗങ്ങളും ഐകമത്യത്തിൽ വ്യക്തിജീവിതം ധന്യ ധന്യമായി നയിച്ച് ഉദ്ദിഷ്ടജീവിതലക്ഷ്യം പ്രാപിക്കാൻ ഭാരതത്തിലെ പൂർവ്വമനീഷികൾ നിർദ്ദേശിച്ച ധർമ്മമാർഗ്ഗം അതിൻെറ അന്തഃസത്തയിൽ സർവ്വലോകസുഖാവ ഹമാണ്. അതിൻെറ അന്തഃസത്ത ഏറിയോ കുറഞ്ഞോ ലോകം ഇതഃപര്യന്തം കണ്ട എല്ലാ മത–മതേതരമാനവ സംസ്കൃതികളിലും ഉൾപ്പെടുന്നതായി കാണാവുന്നതാണ്. ആ ധർമ്മം ഒരു മതമല്ല. സർവ്വമത സാരമാണത്. ശ്രീമദ് വിവേകാനന്ദസ്വാമികൾ ആ ധർമ്മത്തിന് ഉറവിടമായ ഭാരതത്തെ മതങ്ങളുടെ മാതാവെന്നു പ്രഖ്യാപിച്ചത് ഓർമ്മിക്കുകയും ആ പ്രഖ്യാപനത്തിൻെറ സത്യത്വം ആരാഞ്ഞറിയുകയും ചെയ്യാൻ സ്വതന്ത്രഭാരത ജനത തയ്യാറാകണം. അവരെ അതിനു തയ്യാറാക്കാൻ ഇന്നു മത്സരിക്കുന്ന ജനവിഭാഗങ്ങളുടെ നേതൃസ്ഥാനീയർ തയ്യാറാകണം. അങ്ങനെമാത്രമെ ഇന്നത്തെ ദുഃസ്ഥിതിക്ക് പരിഹാരം കാണാനാകു.

ഭാരതം ഒരു സമ്പന്നരാഷ്ട്രമാണ്. മനുഷ്യ സമ്പത്തും ദ്രവ്യസമ്പത്തും ഇവിടെ കുറവല്ല. ഭൂപ്രകൃതിയും ജലസമ്പത്തും കാലാവസ്ഥയും എല്ലാം

സുഖപ്രദമാണ്. ഐശ്വര്യപൂർണ്ണമാണ് ഭാരതം. ഭൂമിയിൽ അത്യന്തസുന്ദരമാണ് ഭാരതഭൂമി. അനാദി ആർഷ സംസ്കൃതി ഇവിടെ രൂപം പൂണ്ടത് ഈദൃശാ നുഗ്രഹ ങ്ങളുടെ ഫലവത്തായ ഉപയോഗപ്പെടുത്തലിൻെറ ഫലമായിട്ടാണ്. ആധുനികശാസ്ത്രയുഗത്തിൽ പഠനത്തിന് വിഷയമായിക്കൊണ്ടിരിക്കുന്ന സർവ്വവിഷയങ്ങളും ഇവിടെ അതിപുരാതനകാലത്തു പഠനപരീക്ഷണ നിരീക്ഷണങ്ങൾക്ക് വിധേയമായിട്ടുണ്ട്. അതിൻെറ അനുകൂലഫലമായിട്ടാണ് പ്രകൃത്യുപഭോഗവിഷ യകമായും ഭോഗനിരപേക്ഷ ധ്യാനാത്മകജീവിത വിഷയകമായും സാർവ്വജനീനമായ ഒരു നീതിവ്യവസ്ഥയും സമ്പദ്ഘടനയും ഇവിടെ പണ്ടു പണ്ടേ നിലവിൽ വന്നത്. സുനിർവചിതമായ ജീവിതലക്ഷ്യങ്ങൾ കൈവരിക്കാൻ സർവ്വജനത്തിനും സഹായകമായ വ്യവസ്ഥകളാണവ. ഋഷിപ്രണീതമായ പ്രസ്തുത ജീവിത പദ്ധതിയാണ് ആർഷസംസ്കൃതി. അതാണ് ഭാരതത്തനിമ. അത് ഇവിടെ അന്യംനിന്നാൽ പിന്നെ ഭാരതം എന്തു ഭാരതം ? പുളിയില്ലാത്ത ഉപ്പ് (Salt without savour) പോലെ നാമമാത്രം.

ധർമ്മം, അർത്ഥം, കാമം, മോക്ഷം എന്ന നാലുവിധ ലക്ഷ്യങ്ങളാണ് ഒരു മനുഷ്യജീവിക്കു പ്രാപ്യമെന്ന് ആർഷദർശനം വെളിവാക്കുന്നു. ഈ നാലു ലക്ഷ്യങ്ങൾ പ്രാപിക്കാനുള്ള പ്രയത്നമാണ് ജീവിതം. കാമാർത്ഥ പ്രാപ്തിക്കുള്ള പ്രയത്നങ്ങൾ ധർമ്മത്തിൻെറ പരിധിക്കുള്ളിൽ ഒതുങ്ങി വേണമെന്നത് നിഷ്കൃഷ്ടമാണ്. ധർമ്മം അതിവിശിഷ്ടമായ ശബ്ദമാണ്. ജീവിതം സമഗ്രമായി കണക്കിലെടുത്ത് അർത്ഥകല്പന ചെയ്യേണ്ട

ശബ്ദമാണ്. അർത്ഥാസക്തിക്കു കാരണം ആഗ്രഹങ്ങൾ അഥവാ കാമനകളാണ്. അതുതന്നെ മൂന്നാമതു പുരുഷാർത്ഥമായ കാമം. കാമപൂർത്തിക്കാണ് രണ്ടാമതു പുരുഷാർത്ഥമായ അർത്ഥത്തിന്റെ ആവശ്യകത. ആഗ്രഹപൂർത്തിക്ക് എത്രമാത്രം അർത്ഥം ആവശ്യമുണ്ടോ അത്രകൊണ്ടു തൃപ്തിപ്പെടുന്നതാണ് അർത്ഥസംബന്ധമായി 'ധർമ്മ'ത്തിന്റെ അർത്ഥം. കാമപൂർത്തിക്കപ്പുറം അർത്ഥം നിരർത്ഥകമാണ്. അർത്ഥകാമങ്ങൾ നേടുന്നതും വിനിയോഗിക്കുന്നതും ധർമ്മബോധത്തിന്റെ പശ്ചാത്തലത്തിലായിരിക്കണം. അർത്ഥകാമങ്ങൾ അന്യോന്യം പ്രമുക്തമായി തിരോഭവിക്കുമ്പോൾ ധർമ്മം മോക്ഷലക്ഷിതമാകുന്നു. മോക്ഷമെന്താണ്? സർവ്വവിധപരിമിതികളും മറികടന്നുള്ള സർവ്വസ്വതന്ത്രനിത്യജീവിതമാണ് മോക്ഷസങ്കല്പം. ദേഹപ്രകൃതിയുടേയും ബാഹ്യപ്രകൃതിയുടെയും ചട്ടക്കൂട്ടിൽനിന്നുള്ള മോചനമാണ് യഥാർത്ഥസ്വാതന്ത്ര്യം. നശ്വരമാണ് ദേഹലോകജീവിതം. അവയുടെ പിടിയിൽനിന്നു മോചനം നേടിയ ജീവൻ അനശ്വര സത്യസ്വരൂപിയായി സ്വയം അറിഞ്ഞു നിത്യജീവിതം പ്രാപിക്കുന്ന മനുഷ്യജീവിതത്തിന്റെ പൂർത്തീകരണമാണ് ധർമ്മത്തിന്റെ ലക്ഷ്യം. ജനനം മുതൽ മോക്ഷപ്രാപ്തിവരെ ഒരുവന്റെ ജീവിതഗതി നിർണ്ണയിക്കുന്ന സർവ്വാതീത സങ്കല്പശക്തി വിശേഷമത്രേ ധർമ്മം ! മോക്ഷപര്യന്ത്യം എത്തിച്ചേരാൻ കഴിയാത്തവർക്കും മരണപര്യന്തം ജീവിതം നയിക്കുക, ധർമ്മത്തിന്റെ മാർഗ്ഗത്തിലാണ്. ജീവിതവൃത്തികൾക്കും ജീവിതാനുഭവങ്ങൾക്കും സർവ്വാശ്രയമായ ജീവചൈതന്യംതന്നെ

ആർഷസംസ്കൃതിയിൽ "ധർമ്മം. "ധർമ്മസ്യ തത്ത്വം നിഹിതം ഗുഹായാം" എന്നു പ്രമാണവാക്യം.

കേവലഭൗതികഭോഗങ്ങൾക്കുപരി ഒരു ആത്യന്തിക ലക്ഷ്യവും ആ ലക്ഷ്യപ്രാപ്തിക്കു സുഗമമാർഗ്ഗ നിർദ്ദേശങ്ങളും ഉൾക്കൊള്ളുന്ന ഒരു സാമൂഹിക വ്യവസ്ഥിതിയാണ് ആർഷസംസ്കൃതിയുടെ അധിഷ്ഠാനമായ സനാതനധർമ്മം. രണ്ടിന്റേയും പ്രഭവസ്ഥാനം അനാദിവേദമാണ്. യജ്ഞ-ദാന-തപോമയമായ മനുഷ്യജീവിതമാണ് വേദം വിഭാവനം ചെയ്യുന്ന ജീവിത പദ്ധതി. വ്യക്തിയും സമൂഹവും ഭിന്നസത്തയല്ല. രണ്ടിന്റേയും സത്ത ഒന്നായ ജീവചൈതന്യമാണ്. അത് ഏകമാണ്, അദ്വയമാണ്, നിർദ്വന്ദ്വമാണ്. യജ്ഞ-ദാന-തപോനിഷ്ഠമായ വ്യക്തിജീവിതം സമൂഹ സേവനാനിരതമാണ് സ്വഭാവേന. സമൂഹസേവ വ്യക്തിജീവിതം പരിശുദ്ധമാക്കുന്നു. തപസ്സ് ഭോഗാസക്തി ശോഷിപ്പിക്കുന്നു. ഭോഗമുക്തിയും യജ്ഞകർമ്മ (സമൂഹസേവ) ഫലമായുണ്ടാകുന്ന ജീവിതപരിശുദ്ധിയും സമൂഹത്തിന്റെ സുസ്ഥിതിക്ക് ഉറപ്പേകുന്നു. വ്യക്തിയുടെ ധാർമ്മികജീവിതം സമൂഹത്തിന്റെ അഭ്യുന്നതിക്ക് സഹായകമായിരിക്കണം എന്നതാണ് യജ്ഞസങ്കല്പത്തിന്റെ മർമ്മം. വ്യക്തിയും സമൂഹവും അന്യോന്യാശ്രയത്വത്തിൽ ചരിതാർത്ഥമാകുമ്പോൾ വ്യക്തിജീവൻ രണ്ടിനുമുപരി പാരമാർത്ഥികസത്യത്തിലേക്ക് തന്റെ സത്ത ഉയർത്തി മോക്ഷം പ്രാപിക്കുന്നു. പാരമാർത്ഥിക സത്യാശ്രിതമാണ് പ്രപഞ്ചം. ജീവ-ജഡജഗദ്ദൃശ്യങ്ങൾക്ക് ഏകമാത്രസത്യം. 'ഏകം സത് വിപ്രാ ബഹുധാ വദന്തി' എന്ന ശ്രുതിപ്രമാണമാണ്

ആർഷസംസ്കൃതിയുടെ 'വസുധൈവ കുടുംബകം' 'ഏകനീഡം' തുടങ്ങിയ ഋഷിവാക്യങ്ങളുടെ സാർഥകത്വം. ജീവികളുടെ സർവ്വാശ്രയമായ സർവ്വാത്മകജീവചൈതന്യം പോലെ തുല്യവ്യാപ്തിയുള്ള ധർമ്മകിരണങ്ങൾ ഏകമാത്രസത്യ ത്തിൽ – ആ പാരമാർത്ഥിക സത്യത്തെ എന്തുപേർ വിളിച്ചാലും അതിൽ – അധിഷ്ഠിതമാണെന്ന് ആർഷ ധർമ്മം ഉദ്ബോധിപ്പിക്കുന്നു.

വ്യക്തിയുടെ ധാർമ്മികപ്രതിബദ്ധതയിൽ അന്തർ ഭൂതമാണ് അവന്റെ സാമൂഹികപ്രതിബദ്ധത എന്ന താണത്രേ ആർഷധർമ്മത്തിന്റെ അനന്യസാധാരണത്വം. ജീവ–ലോകപ്രക്രിയകൾക്ക് ആശ്രയമായ ആപേക്ഷിക സത്യസങ്കല്പങ്ങൾക്ക് സർവ്വാശ്രയമായ നിരപേക്ഷസത്യ മാണ് ഒരു സനാതനധർമ്മിയുടെ ആത്യന്തികജീവിത ലക്ഷ്യം. അത് കേവലാനുഭവാനന്ദസ്വരൂപമാണ്. എന്തു പേർ പറഞ്ഞാലും എങ്ങനെയെല്ലാം വ്യാഖ്യാനിച്ചാലും ആ ലക്ഷ്യത്തിനപ്പുറം ഒരു ജീവിതലക്ഷ്യം ഒരു അന്യ സംസ്ക്കാരവിശേഷലക്ഷ്യത്തിനും ഉണ്ടാവുക കേവലം അസാധ്യമത്രേ. ഋഷിമാർ കാട്ടിത്തരുന്ന ആത്യന്തിക ജീവിതലക്ഷ്യം പാരമാർത്ഥികസത്യമാണ്. അതിനപ്പുറ മുള്ളതെല്ലാം താൽക്കാലികം. ലോകജീവിതാനുഭവ ങ്ങൾ 'ഇതല്ല', 'ഇതല്ല' എന്നുകണ്ട് എല്ലാം പിൻതള്ളി ജീവിതയാത്ര മുന്നേറി എത്തിച്ചേരേണ്ട അന്തിമവിശ്രാന്തി പദം ഏതൊരു പാരമാർത്ഥിക സത്യമാണോ അത് പലപേരിൽ പരാമർശിക്കപ്പെടുന്നു. പാത്രഭേദം വസ്തു സത്യം നിഷേധിക്കുന്നില്ല. സംസ്ക്കാരവിശേഷങ്ങളെല്ലാം ഭിന്നപാത്രങ്ങളാണ്. എല്ലാറ്റിലും വസ്തുസത്യം ഒരേയൊരു പാരമാർത്ഥികസത്യമായ ഈശ്വരൻ. ലോകേശ്വരനായ

ഹൃദയേശ്വരനായും സർവ്വേശ്വരനായും സർവ്വജനത്തിനും സർവ്വാനുഭവപൊരുളായ സത്യസ്വരൂപനെച്ചൊല്ലി ഭേദകല്പനകളും മത്സരങ്ങളും അത്യന്തം അപലപനീയ മെന്നേ പറയാനാവൂ.

ലോകം നശ്വരമാണ്, അനൃതമാണ്, ജഡമാണ്, ദുഃഖമാണ്. ലോകവ്യവഹാരം സത്-ചിത്ത്-ആനന്ദ സ്വരൂപിയായ സർവ്വേശ്വരസത്യം സാക്ഷാത്ക്കരിക്കാൻ, മനുഷ്യനിലുള്ള സാധ്യത സാക്ഷാത്ക്കരിക്കാൻ സഹായകമായി നിറവേറ്റുന്ന കർമ്മസംസ്ക്കാരമാണ് ആർഷധർമ്മം അനുശാസിക്കുന്നത്. ഓരോ വ്യക്തിക്കും അപ്രകാരം തന്റെ കർമ്മരംഗം പ്രസ്തുത ആത്യന്തിക ലക്ഷ്യം മുൻനിർത്തിയുള്ള സ്വധർമ്മപരിശീലനവേദി യാണ്. സ്വധർമ്മനിഷ്ഠ സത്യസാക്ഷാത്ക്കാരത്തിന്റെ രാജപാതയാണ്. ധർമ്മത്തിന്റെ പരിധിമറികടന്നു ചെയ്യുന്ന പ്രവൃത്തി വികർമ്മമാണ്, അധർമ്മമാണ്. അനൃത-ജഡ-ദുഃഖമയമായ ലോകജീവിതത്തിൽനിന്ന് അധർമ്മിക്കുമേൽ ഗതിയില്ല. ഈദൃശവിശ്വാസസത്യവും അനുഷ്ഠാനനിഷ്ഠയും ഒരുവന് നശ്വരാനുഭവങ്ങളിൽ നിന്ന് ശാശ്വതസുഖത്തിലേക്ക് അഭിനിവേശമുളവാ ക്കുന്ന വിവേകദൃഷ്ടി തുറക്കുന്നു. നശ്വരസുഖഭോഗ ങ്ങളിൽ അവന് വിരക്തി സ്വാഭാവികമായി സംഭവി ക്കുന്നു. അവന്റെ സ്വധർമ്മാനുഷ്ഠാനരൂപമായ കർമ്മം- അത് ബാഹ്യദൃഷ്ട്യാ എന്തായാലും - അവശ്യം സമൂഹ സേവയായി പരിണമിക്കും. ലോകോപ കാരാർത്ഥം സ്വധർമ്മാചാരണത്തിനുപരി പ്രത്യേകാൽ ഒന്നും ചെയ്യേണ്ട ആവശ്യം വരുന്നില്ല. ഓരോ വ്യക്തിയും സമൂഹത്തിന്റെ അഭ്യുന്നതിക്കുവേണ്ടി കർമ്മംചെയ്യുന്ന

സ്വയംസേവകനായി പ്രവർത്തിക്കുന്ന വ്യക്തി - സമൂഹ സാമഞ്ജസ്യം സനാതനധർമ്മത്തിന്റേയും തദനുഷ്ഠാന രൂപമായ ആർഷ സംസ്കൃതിയുടേയും മഹത്വമാണ്. ആദിയിലും അന്ത്യത്തിലും ഇല്ലാത്ത ദേഹ-ലോകവ്യവ ഹാരരൂപമായ ജീവിതയാത്ര അനാദിയും അനന്തവു മായ ശാശ്വതസത്യത്തിനഭിമുഖം ഒരു തീർത്ഥയാത്ര യായി കാട്ടിത്തരുന്ന ആർഷധർമ്മം മാനവലോകത്തിന്റെ ശാശ്വതധർമ്മദീപമാണ്. രാഗദ്വേഷവിയുക്തമായ ബുദ്ധി ഈശ്വരസത്യം ഗ്രഹിച്ച് തന്മയീഭവിക്കുന്ന ബുദ്ധിയോഗം യുക്തിയുക്തം തത്ത്വവിചാരം ചെയ്ത് ആർഷദർശന യുക്തമായി ഭാരതത്തിൽ ഇന്നുനിലവിലുള്ളവയും അന്യ ദേശങ്ങളിൽനിന്നു വന്നവയുമായ സംസ്ക്കാരവിശേഷ ങ്ങളും സാമ്പത്തികദർശനങ്ങളും വ്യവസ്ഥകളും, അവ യുടെ മൂലഭൂതസത്ത നിലനിർത്തിക്കൊണ്ടുതന്നെ ഭാരത ത്തനിമയ്ക്കുള്ള ഏകമാത്ര നിദർശനമായ ആർഷ സംസ്കൃതിയിൽ സമഭാവനിഷ്ഠായുക്തമായ സമന്വയം സാധിക്കാൻ സത്യസന്ധമായി പരിശ്രമിക്കേണ്ടതുണ്ട്. അതിനു തയ്യാറാകാതെ, ഹിന്ദുമതമെന്ന പേര് എന്നോ എങ്ങനേയോ വഹിക്കാനിടയായ ആർഷസംസ്കൃതി യേയും ധർമ്മവ്യവസ്ഥയേയും ദുർവാദങ്ങളും ദൂഷണവുംകൊണ്ട് ദുർബലപ്പെടുത്താൻ ശ്രമിക്കുന്നത് പൊറുക്കാനാകാത്ത ദേശീയ വിരുദ്ധ പ്രവൃത്തിയായി മാത്രമേ കാണാനാകൂ. ആർഷ ദൃഷ്ട്യാ നോക്കുമ്പോൾ എല്ലാ വ്യവഹാരങ്ങളും എല്ലാ അനുഭവങ്ങളും വ്യക്തിയുടെ സ്വധർമ്മത്തിന്റെ പരിധിക്കുള്ളിൽ ഒതുങ്ങുന്ന കാര്യങ്ങളാണ്. ജീവിതബാഹ്യമായി ഒന്നുമില്ല. ധർമ്മബാഹ്യമായും ഒന്നുമില്ല. രാഷ്ട്രീയവും മതവും

സമ്പദ്‌വ്യവസ്ഥയുമെല്ലാം ധർമ്മത്തിന്റെ പരിധിയിൽ ഒതുങ്ങണം. അല്ലാതായാൽ അധർമ്മമാണ്. ധർമ്മത്തെ രക്ഷിക്കുന്നവനെ ധർമ്മം രക്ഷിക്കും. മറിച്ചും ധർമ്മത്തെ ദുഷിപ്പിച്ചവനെ ധർമ്മം ശിക്ഷിക്കുകയും ചെയ്യും. ധർമ്മമാണ് ഭാരതത്തിന്റെ മുഖമുദ്ര. ഭാരതം ധർമ്മക്ഷേത്രവും സ്വധർമ്മം സത്യപൂജയുമാണ്.

ഭാരതീയരായ നാം ഏകമനസ്സായി മഹത്വപൂർണ്ണമായ ഭാരതസംസ്കൃതിയുടെ പ്രകാശത്തിൽ ശാന്തസുന്ദരമായ ജീവിതയാത്രയ്ക്ക് തയ്യാറാകാം. സർവ്വേശ്വരൻ സർവ്വജനത്തിനും സദ്ബുദ്ധി നൽകി നയിക്കുമാറാകട്ടെ.

# തീർത്ഥയാത്രയിൽനിന്ന് ഉല്ലാസയാത്രയിലേക്കുള്ള സാംസ്കാരികമുന്നേറ്റം

ധർമ്മം : ആർഷവും ആധുനികവും

**ആർഷം** : സ്വതന്ത്രഭാരതത്തിൻെറ അരനൂറ്റാണ്ടിലെ സർവ്വതോമുഖമായ വികസനപ്രവർത്തനങ്ങളുടെ സമന്വിതഫലമായി അനാദി ആർഷസംസ്കൃതിക്കു സംഭവിച്ച ഗതിഭേദം, ദേശീയ പാരമ്പര്യ സംസ്ക്കാരത്തിൻെറ അവിഭാജ്യഘടകമായിരുന്ന തീർത്ഥയാത്രയ്ക്കു വന്ന ഗതിഭേദം വിലയിരുത്തി അനുമാനിക്കാവുന്നതാണ്. ആർഷസംസ്കൃതിയിൽ സർവ്വജനത്തിനും പാഠ്യവിഷയം ധർമ്മം ഒന്നുമാത്രമാണ്. അനാദി ഋഷീശ്വരന്മാർ, പിൻഗാമികൾക്കു ധർമ്മാനുഷ്ഠാനം

സുഗമമാക്കിത്തീർക്കാൻവേണ്ടി രചിച്ച ധർമ്മശാസ്ത്ര ഗ്രന്ഥങ്ങളാണ് കരിക്കുലം. ജീവിതാവശ്യങ്ങൾ, സുഖ സൗകര്യങ്ങൾ, മാനസോല്ലാസത്തിനു വേണ്ട വകകൾ എല്ലാം എല്ലാവർക്കും താന്താങ്ങളുടെ നിലക്കും വിലക്കും നിരക്കുംപടി സജ്ജീകരിക്കാനാവശ്യമായ ദ്രവ്യസമ്പത്ത് ആർജ്ജിക്കുകയും ഉപയോഗിക്കുകയും ചെയ്യുന്ന കാര്യത്തിലാണ് ധർമ്മശാസ്ത്രങ്ങൾ മുഖ്യമായി ഊന്നൽ നൽകുന്നത്. ധർമ്മാനുഷ്ഠാനവിഷയത്തിൽ മുഖ്യസ്ഥാനം അർഹിക്കുന്ന പ്രവൃത്തിഘടകമാണ് ധനം. പ്രവൃത്തിയുടെ കാര്യക്ഷമതയാകട്ടെ, ധനത്തെ അപേക്ഷിച്ച്, വ്യക്തി ഗുണങ്ങളെയാണ് ഏറിയ തോതിൽ സമാശ്രയിക്കുന്നത്. വ്യക്തിഗുണങ്ങളാകട്ടെ സ്വഭാവത്തേയും പെരുമാറ്റത്തെ യുമാണ് മുഖ്യമായി ആശ്രയിക്കുന്നത്. വ്യക്തിക്കും (വ്യക്തിവ്യതിരിക്തമായി അസ്തിത്വമില്ലാത്ത) സമൂഹത്തിനും സന്തോഷവും സർവ്വൈശ്വര്യങ്ങളും പ്രാപിക്കാൻ സഹായ കമായ പ്രവർത്തികളിലേർപ്പെട്ട് ശാന്തസുന്ദരമായ സ്വജീവിതം സമൂഹസുസ്ഥിതിയിൽ സമന്വിയിപ്പിക്കുക യെന്നതത്രേ ആർഷസംസ്കൃതിലെ പൗരത്വാവകാശ ത്തിൻെറയും കർത്തവ്യത്തിൻെറയും സാരം ഉൾക്കൊ ള്ളുന്ന സ്വധർമ്മം. ഇവിടെ വ്യക്തിയും സമൂഹവും ഏകമാത്രമാനുഷികചേതനയുടെ ദ്വിമുഖ സമീപന വിശേഷങ്ങൾ മാത്രമാണ്. സമൂഹത്തിലെ സർവ്വ വ്യക്തികളെ സംബന്ധിച്ചും അവിതർക്കിതമായ സാമാന്യസത്യമാണ് മാനവചേതന. അതാകട്ടെ മനുഷ്യ വർഗ്ഗത്തിൻെറ സർവ്വാധിഷ്ഠാനവുമാണ്. ഏതുകാലത്തും ഏതുദേശത്തും എല്ലാ പ്രകാരങ്ങളിൽ ജീവിതയാത്ര നിർവ്വഹിക്കുന്നവരുമായ സർവ്വമനുഷ്യരുടേയും സർവ്വവിധ

പ്രവൃത്തികൾക്കും അനുഭവങ്ങൾക്കും സർവ്വാശ്രയമായ മാനവചേതന ഒരു ഏകത്വമായി കാണുന്ന സാമാന്യ ധർമ്മം ആർഷസംസ്കാരത്തിൻെറ സർവ്വസാരമാണ്. പ്രപഞ്ചസ്രഷ്ടാവായ ബ്രഹ്മാവു തുടങ്ങി ഇന്ന് ഏറ്റവും താഴ്ന്ന പടവിൽ ഒരു പുൽക്കൊടി, അഥവാ ഒരു കൃമിവരെ, സർവ്വജീവികളുടെ ശരീരങ്ങളിലും സ്ഫുരിക്കുന്ന ജീവചൈതന്യം ഒരു ഏകകം (A Single Unit) ആയി സ്വാനുഭൂതിയിൽ അനുഭവിച്ചറിഞ്ഞ പുരാതനഭാരതമഹർഷീശ്വരന്മാർ മനുഷ്യവർഗ്ഗത്തിന് എക്കാലത്തേക്കുമായി നൽകിയിട്ടുള്ള പാരമ്പര്യ സ്വത്താണ് അവരുടെ ഏകമാത്രചൈതന്യദർശനത്തിലധിഷ്ഠിതമായി രചിക്കപ്പെട്ട ധർമ്മശാസ്ത്രങ്ങൾ.

ഭാരതം ഭാരതീയർക്കു പുണ്യഭൂമിയാണ്. ഭാരതീയർ എന്നാൽ സാമാന്യമായി ഭാരതത്തിൽ ജനിച്ചവർ. സവിശേഷമായി ചിന്തിച്ചാൽ മേൽസൂചിപ്പിച്ച ധർമ്മശാസ്ത്രങ്ങളിൽ മതിപ്പും ആകർഷണവുമുള്ള സർവ്വമനുഷ്യരും ഭാരതീയർ എന്നു ഗണിക്കപ്പെടാൻ യോഗ്യരാണ്. അന്യദേശങ്ങളിൽ ജനിച്ച താദൃശ ഭാരതീയർ പണ്ടുണ്ടായിട്ടുണ്ട്. ഈ പുതുയുഗത്തിലുമുണ്ട്. അവരുടെ സംഖ്യ ഏറിവരുന്നുണ്ട്. ആ ധർമ്മത്തിൻെറ സർവ്വാത്മകത്വം, ബുദ്ധിവൈഭവവും ശീലഗുണങ്ങളുമുള്ള മനുഷ്യരെ സംബന്ധിച്ചിടത്തോളം അത്യന്തം ആകർഷകമാണ്. അതിൻെറ വശ്യത നല്ല മനുഷ്യർക്ക്, അവർ എവിടെ ജനിച്ചവരാകട്ടെ, എന്നോ എങ്ങനെയോ ജീവിക്കുന്നവരാകട്ടെ, ചെറുത്തു നിൽക്കാനാകാത്തത്ര സുഖപ്രദമാണ്. അതാണ് ആർഷധർമ്മമഹിമ. പ്രസ്തുത ധർമ്മത്തിൻെറ അനുഷ്ഠാനഫലം സമ്പൂർണ്ണം പ്രാപ്ത

മാകുന്നത് വ്യക്തിക്കും, പ്രാപ്തമാക്കാൻ വ്യക്തികൾ നിർവഹിക്കുന്ന അനുഷ്ഠാനക്രമങ്ങളുൾക്കൊള്ളുന്ന കർമ്മപദ്ധതികളുടെ ആനുഷികഫലം പ്രാപ്തമാകുന്നത് സമൂഹത്തിന് ആകമാനം പൊതുവായിട്ടുമാണ്. ഇതാണതിൻെറ സർവ്വാതിശായിയായ ആകർഷണീയതക്കു കാരണം. "ആത്മനോ മോക്ഷാർത്ഥം ജഗദ്ധിതായ ച" എന്നാണ്, ഭാരതത്തിൻെറ ആനുകാലിക നവോത്ഥാന പ്രസ്ഥാനങ്ങളുടെ പ്രണേതാവായ ശ്രീമദ് വിവേകാനന്ദസ്വാമികൾ ആ ധർമ്മത്തിൻെറ വ്യക്തിഗതസാമൂഹിക പ്രയോജനങ്ങൾ, സൂത്രപ്രായത്തിൽ പ്രകാശിപ്പിച്ചിട്ടുള്ളത്. ശ്രീമദ് ഭഗവദ്ഗീത വേദ (ആർഷ) ധർമ്മസാരപ്രതിപാദകമാണ്. ധർമ്മാനുഷ്ഠാനത്തിന് ഗീത യജ്ഞം, ദാനം, തപസ്സ് എന്ന മൂന്നു കർമ്മപദ്ധതികൾ നിർദ്ദേശിക്കുന്നത് പ്രസ്തുത വ്യക്തിഗതവും സാമൂഹികവുമായ പ്രയോജനങ്ങൾ നേടാൻ ഉദ്ദേശിച്ചുള്ളവയാണ്. സർവ്വചൈതന്യസ്വരൂപനും ഏകനുമാണ് സർവ്വേശ്വരൻ. സമൂഹസഹകാരിത്വത്തോടെ, ലോകനന്മക്കായി (ഈശ്വര പ്രീതിക്കായി എന്നർത്ഥം) നിസ്വാർത്ഥം സൽക്കർമ്മങ്ങൾ ചെയ്യുന്നതുതന്നെ യജ്ഞകർമ്മം. സമൂഹത്തിൽ തനിക്കു ലബ്ധമായ ഉപജീവനവൃത്തികൾ സമ്യക്കായി നിർവ്വഹിച്ച് തന്നിമിത്തം ലഭിക്കുന്ന പരിശുദ്ധമായ ധനസമ്പത്ത്, തനിക്ക് (ചുമതലപ്പെട്ട കുടുംബാഗങ്ങളും ബന്ധുക്കളും അടക്കം) ലളിതജീവിതം നയിക്കാൻ ആവശ്യമുള്ളത്ര കഴിച്ച് ശേഷം ധനം ഈശ്വരബുദ്ധ്യാ, അർഹമായ പാത്രങ്ങളിൽ അർപ്പിക്കുന്ന ത്യാഗശീലമാണ് ദാനം കൊണ്ടുദ്ദേശിക്കപ്പെടുന്ന, (ഉഭയകക്ഷികൾക്കും ഉപകാരരൂപമായ)പ്രയോജനം. തപസ്സാകട്ടെ, കരണത്രയങ്ങൾ

(ദേഹേന്ദ്രിയങ്ങൾ, വാക്ക്, മനസ്സ്) നിയന്ത്രിച്ച് (സത്പ്രവൃത്തി, മിതവും സാരവത്തുമായ സംഭാഷണം, സദ്വിചാരം) മൂന്നുതരം പ്രവൃത്തികളും പരമാവധി പ്രയോജനപ്രദമാക്കിതീർക്കാൻ ഓരോ വ്യക്തിയും അനുസ്യൂതം ജീവിതകാലമത്രയും അത്യന്തശ്രദ്ധാലുവായി ചെയ്യേണ്ട ആത്മപരിശീലനത്തെയാണ് സൂചിപ്പിക്കുന്നത്. കായ-വാങ്-മനോവൃത്തികൾ സുസമന്വിതവും സർവ്വാത്മക സത്യലക്ഷിതവുമായി പ്രവൃത്തിചെയ്യാൻ സമർത്ഥമാക്കിത്തീർക്കുക, ആർഷധർമ്മവ്യവസ്ഥയിൽ ഓരോ വ്യക്തിയുടേയും ആദ്യവും ആത്യന്തികവുമായ കർത്തവ്യമാണ്. അരോഗദൃഢഗാത്രനും മധുരഭാഷിയും തെളിവുറ്റ പ്രജ്ഞക്കുടമയുമായ വ്യക്തികളുടെ സമൂഹങ്ങളാണ് ആർഷധർമ്മം വിഭാവനം ചെയ്യുന്ന ഭാരതജനത. ധർമ്മം സർവ്വകർമ്മങ്ങളേയും ആവേശിക്കുന്ന ചൈതന്യമാണ്. സർവ്വാധിഷ്ഠാനമായ ധർമ്മം, സർവ്വാത്മകചൈതന്യത്തിൽ പ്രപഞ്ചസത്തയെ ചേർത്തുനിർത്തുന്ന ഗുരുത്വാകർഷണമാണ്. ഭൂതങ്ങളിലെ ജഡശക്തിയെ പ്രപഞ്ചശക്തിയിലും പ്രപഞ്ചശക്തിയെ പ്രപഞ്ചസത്തയിലും പ്രപഞ്ചസത്തയെ ഈശ്വരസത്യത്തിലും ചേർത്തുനിർത്തി, പ്രപഞ്ചഘടകങ്ങളെ (ജീവ-ജഗത്തുകൾ) അതതിൻെറ നിലയിൽ പ്രവർത്തിപ്പിക്കുന്നതും ധർമ്മം തന്നെ. തപസ്സനുഷ്ഠിച്ച തീവ്രതാപസരായ ഋഷീശ്വരന്മാർ, ഭോഗത്യാഗത്തിലൂടെ (അഹന്താ-മമതാ ത്യാഗം) ലളിതജീവിതവും ഉന്നതചിന്തയും സാരഗർഭമായ വാഗ്വൈഭവവും സർവ്വാത്മകത്വദർശനവും സർവ്വത്ര സമദർശിത്വവും സ്വന്തം ജീവിതത്തിൽ സാക്ഷാത്കരിച്ച അമാനുഷപ്രതിഭകളാണ്. അവർ സാക്ഷാത്കരിച്ച

സത്യവും അതിനവർ കൈക്കൊണ്ട മാർഗ്ഗങ്ങളും ഭാരതത്തിൻെറ അനാദിധാർമ്മികപാരമ്പര്യസംസ്കാരത്തിൽ ജീവിതലക്ഷ്യവും മാർഗ്ഗവുമാണ്. ആദികവി വാല്മീകിമുനി രാമായണമഹാകാവ്യത്തിൽ അതെല്ലാം സാധാരണ മനുഷ്യപ്രജ്ഞക്കു ഗ്രാഹ്യമാകുംവണ്ണം മധുരവാണിയിൽ വർണ്ണിച്ചിരിക്കുന്നത്, ഇക്ഷ്വാകുവംശപ്രഭവനായ ശ്രീരാമചന്ദ്രൻെറ വേഷത്തിൽ സർവ്വേശ്വരൻ അവതരിച്ച് ഇവിടെ ഈ ഭാരതപുണ്യഭൂമിയിൽ ധർമ്മരക്ഷ ചെയ്ത സംഭവം മുൻനിർത്തി, ഭാരതഭൂമിയിലും അന്യദേശങ്ങളിലുമുള്ള സജ്ജനങ്ങൾക്ക് ധർമ്മോദ്ബോധനം ചെയ്യാനാണ്. ഭൂമിയിലെ അനശ്വരധർമ്മപ്രദേശമാണ് ഭാരതം. ഇവിടെ മാനുഷിക കർമ്മങ്ങൾ ഈശ്വരീയ ധർമ്മാചരണമാണ്. ജന്മോദ്ദേശം ഈശ്വരസത്യ സാക്ഷാത്ക്കാരം, അഥവാ മോക്ഷവും.

**ആധുനികം:**

രാഷ്ട്രീയസ്വാതന്ത്ര്യലബ്ധിക്കുശേഷം അരനൂറ്റാണ്ടു കാലത്തെ പ്രജായത്തഭരണം – ഭാരതത്തിൽ സൃഷ്ടിച്ച പുതിയ ചരിത്രം, ആർഷധർമ്മത്തിന്റെ അനാദിചരിത്ര പശ്ചാത്തലത്തിൽ നോക്കിക്കണ്ട് വിലയിരുത്തുന്ന ചരിത്രവിദ്യാർത്ഥിക്ക്, ഒരു ഇരുണ്ട അദ്ധ്യായമായി മാത്രമേ കാണാനാവുകയുള്ളൂ. ബ്രിട്ടീഷ് ചക്രവർത്തിയുടെ മേൽക്കോയ്മയിൽ ബ്രിട്ടീഷിന്ത്യക്ക് പുറത്ത് ഇന്ത്യൻരാജാക്കന്മാർ ഭരിച്ചിരുന്ന അഞ്ഞൂറിലേറെ രാജ്യങ്ങളും ബ്രിട്ടീഷിന്ത്യയും ചേർന്ന ഇന്ത്യാമഹാരാജ്യമാണ് 15.08.1947ൽ (ഇന്ത്യയിലെ മുസ്ലീം സമുദായത്തിന്റെ ഭൂരിപക്ഷക്കാർ തങ്ങളുടെ വീതമായി വീതിച്ചുവാങ്ങിയ പാക്കിസ്ഥാൻ പ്രദേശം കുറവുചെയ്ത

തിന്റെ ബാക്കി ഭാഗം ഭൂമി) സ്വാതന്ത്ര്യഭാരതപദവി നേടി 1950 ജനുവരി 26-ാം തിയ്യതിമുതൽ പ്രജായത്ത റിപ്പബ്ലിക്കായി സ്വതന്ത്രഭരണം തുടങ്ങിയത്. ബ്രിട്ടീഷ് സാമ്രാജ്യത്തിൽനിന്ന് ഇന്ത്യ സ്വാതന്ത്ര്യം നേടിയത്, ഒരു തലമുറയുടെ ത്യാഗോജ്ജ്വലമായ ജീവിതത്തിന്റേയും പറഞ്ഞാൽ തീരാത്ത കഷ്ടപ്പാടുകളുടേയും ഫല മായിട്ടാണ്. ബ്രിട്ടീഷുകാർക്കുവേണ്ടി ബ്രിട്ടീഷുകാരും, അവരുടെ അടിത്തറ രാഷ്ട്രമായ ഇന്ത്യയിലും ബ്രിട്ടീഷ് സന്തതികളും ബ്രിട്ടീഷ് ചക്രവർത്തിക്ക് കപ്പം കൊടു ക്കുന്ന ഇന്ത്യൻ രാജാക്കന്മാരും ചേർന്ന് ഭരിക്കുന്ന ഭാരതത്തിൽ, അനാദി ആർഷസംസ്കൃതിക്കും സനാ തനധർമ്മത്തിനും പ്രഭാവം നഷ്ടപ്പെട്ട ദയനീയ ദൃശ്യ മാണ് ആ സംസ്കൃതിയിൽ അഭിമാനമുള്ള ഭാരതീ യരെ സ്വാതന്ത്ര്യസമരോത്സുകരാക്കിയത്. ആർഷധർമ്മ ത്തിന്റെ നവീകരണത്തിനും പുനഃപ്രതിഷ്ഠക്കും വേണ്ടി പയറ്റിയ ധീരോദാത്ത സ്വാതന്ത്ര്യസമരത്തിന്റെ നേട്ടം പ്രജായത്തഭരണവും ആ ഭരണം കൊണ്ടുണ്ടായ നേട്ടം അര നൂറ്റാണ്ടുകാലത്തെ ചരിത്രസംഭവങ്ങളുടെ സമ നിതഫലമായി ഇന്നു നമുക്കുവേണ്ടി നമ്മുടെ സ്വതന്ത്ര പ്രജായത്തഭരണം സൃഷ്ടിച്ച ധർമ്മവ്യവസ്ഥയുമാണ്. കഴിഞ്ഞ സഹസ്രാബ്ദത്തിന്റെ അന്തിമ ശതാബ്ദത്തിന്റെ ഉത്തരാർദ്ധം സ്വതന്ത്രഭാരതചരിത്രകാലമാണ്. ഭാരത ത്തിന്റെ രാഷ്ട്രീയസ്വാതന്ത്ര്യത്തിന്റേയും ബ്രിട്ടീഷ് മാതൃ കയിലുള്ള പാർലമെന്ററി പ്രജായത്ത സമ്പ്രദായഭര ണത്തിന്റേയും ചരിത്രകാലമാണ്. അത് പോരാ, സെക്യു ലറിസവും സോഷ്യലിസവും ചേർത്ത് ഉരുക്കി വാർ ത്തെടുത്ത അത്യന്താധുനികഭരണത്തിന്റെ ചരിത്ര

കാലമാണ്. അങ്ങനെയുള്ള അര നൂറ്റാണ്ടുകാലത്തിന്റെ ചരിത്രമാണ് അനാദിയായ ആർഷസംസ്ക്കാര ചരിത്രത്തിന്റെ പശ്ചാത്തലത്തിൽ വിലയിരുത്തി പഠിക്കേണ്ടത്. അത് തൊട്ടുമുമ്പത്തെ ബ്രിട്ടീഷ് ഭരണകാലത്തിന്റേയോ, അതിനുമുമ്പുള്ള മുഹമ്മദീയ ഭരണകാലത്തിന്റേയോ ഒന്നും പശ്ചാത്തലത്തിൽ, വിലയിരുത്തിയാൽ, ആ വിലയിരുത്തൽ സംസ്ക്കാരങ്ങളുടേയും ധർമ്മവ്യവസ്ഥകളുടേയും മാനുഷികമൂല്യങ്ങളുടേയും താരതമ്യപഠനത്തിന് തികച്ചും അപര്യാപ്തമാണ്. ഭാരതത്തിൽത്തന്നെ ഉണ്ടായവയും അന്യദേശങ്ങളിൽ നിന്ന് കുടിയേറിയവയും അന്യദേശങ്ങളിൽ ഉണ്ടായി നില നിന്ന് തിരോഭവിച്ചയും അന്യദേശങ്ങളിൽ ഇന്ന് നില നിൽക്കുന്നതുമായ സർവ്വചരിത്രസംസ്ക്കാരങ്ങൾക്കും ധർമ്മവ്യവസ്ഥകൾക്കും പൂർവ്വമാണ് ഭാരതത്തിന്റെ ആർഷസംസ്കൃതിയും ധർമ്മവ്യവസ്ഥയും സാഹിത്യ ഗവേഷണങ്ങളും പുരാവസ്തുഗവേഷണങ്ങളും ഭാഷാ ശാസ്ത്രപഠനങ്ങളും. ഈ അനാദിത്വം ഭാരതസംസ്കൃതിക്ക് അവകാശപ്പെട്ട മാന്യതയാണെന്ന് സമർത്ഥിക്കാൻ പര്യാപ്തമായ തെളിവുകൾ നൽകുന്നു. നൽകിയിട്ടുണ്ട്. കൂടുതൽ നൽകിക്കൊണ്ടിരിക്കുന്നു.

**സെക്യുലറിസവും സോഷ്യലിസവും**

**ആർഷധർമ്മ വ്യവസ്ഥയും :**

1950-ൽ നിലവിൽ വന്ന പ്രജായത്ത ഭരണവ്യവസ്ഥയ്ക്ക് അധിഷ്ഠാനമായ ഇന്ത്യൻഭരണഘടന ഭാരതത്തിന്റെ അനാദി ആർഷധർമ്മാനുയായികൾക്കൊപ്പം മറ്റുമതാനുയായികൾക്കും തുല്യ പൗരത്വാവകാശങ്ങൾ

അനുശാസിക്കുന്നത് ആർഷധർമ്മത്തിന്റേയും ദർശനങ്ങളുടേയും തത്വദീക്ഷയ്ക്ക് നിരക്കാത്ത വ്യവസ്ഥയല്ല. ആർഷധർമ്മാനുയായികൾക്കൊപ്പം പൗരത്വാവകാശങ്ങൾക്കുപരി വിദേശ മതസ്ഥരായ മുഹമ്മദീയ കൃസ്തീയ മതാനുയായികൾക്ക് അവരുടെ അഥവാ അവർക്കുണ്ടെന്ന് കരുതിയ പിന്നോക്കാവസ്ഥ കണക്കിലെടുത്ത് ന്യൂനപക്ഷക്കാരെന്നനിലക്ക് സംസ്ക്കാരിക-സാമ്പത്തിക കാര്യങ്ങളിൽ പ്രത്യേകാവ കാശങ്ങളും പരിരക്ഷകളും, നിശ്ചിതകാലയളവിലേക്ക് (20 വർഷക്കാലം), വ്യവസ്ഥ ചെയ്തത് പ്രസ്തുതകാര്യങ്ങളിൽ അവർ ഭൂരിപക്ഷക്കാരായ തദ്ദേശധർമ്മാനുയായികൾക്കൊപ്പം മുന്നേറ്റം നേടുമെന്ന പ്രതീക്ഷയിലാണ്. അങ്ങനെ 1950-ലെ ഭരണഘടനാനുസാരം സ്വതന്ത്ര ഭരണം, (ബ്രിട്ടീഷ് വെസ്റ്റ് മിനിസ്റ്റർ മാതൃകാ പർലമെന്ററി പ്രജായത്ത ഭരണം) ഭാരതത്തിൽ നിലവിൽവന്നു. ഹിന്ദുക്കളെന്നറിയപ്പെടുന്ന അനാദി ആർഷധർമ്മാനുയായികൾ പ്രത്യേക പരിരക്ഷയും ആനുകൂല്യങ്ങളും ലഭിക്കാത്ത ഭൂരിപക്ഷവും അവ ലഭിക്കുന്ന മുഹമ്മദീയ ക്രിസ്തീയ മതാനുയായികളായ ന്യൂനപക്ഷങ്ങളും ഉൾപ്പെടുന്ന ഭാരതജനതയുടെ അരനൂറ്റാണ്ടു കാലയളവിലെ ചരിത്രമാണ് സ്വതന്ത്ര ഭാരതചരിത്രം. ഈ അരനൂറ്റാണ്ടുകാലത്ത് ഭരണഘടനക്ക് എൺപതിലേറെ മാറ്റങ്ങൾ അന്നന്ന് അധികാരത്തിൽ വന്ന പ്രജായത്ത സർക്കാരുകൾ വരുത്തി. സോഷ്യലിസവും സെക്യുലറിസവും അനായാസം പ്രാവർത്തികമാക്കാനെന്ന വ്യാജേനയാണ് ഈ മാറ്റങ്ങളിലൊട്ടല്ലനേകം എണ്ണം വരുത്തിയിട്ടുള്ളത്. ഭരണാധികാരികളുടെ മൂലനിയമം പ്രാവർത്തികമാക്കാൻ

വേണ്ട കഴിവുകേടിന്റേയും പുതുക്കിയ നിയമം അവരുടെ രാഷ്ട്രീയ കക്ഷിതാല്പര്യങ്ങൾക്കു നൽകിയ പരിരക്ഷ യുടെയും കാരണത്താലുണ്ടായവയാണ്.

## സെക്യുലറിസം എന്ത് ? സോഷ്യലിസം എന്ത് ?

ആർഷധർമ്മത്തിന്റെ സ്വരൂപം മുൻഖണ്ഡികക ളിൽ വ്യക്തമാക്കി. സെക്യുലറിസവും സോഷ്യലിസവും എന്തെന്ന് ചിന്തിക്കാം.

'സെക്യുലർ' ആംഗല ഭാഷാശബ്ദമാണ് അതിന്റെ യഥാർത്ഥമായ അർത്ഥം 'മതപരമല്ലാത്ത' എന്നും (കേവലം) 'വ്യാവഹാരികം' എന്നും മറ്റുമാണ്. ധർമ്മവു മായി ബന്ധമില്ലാത്ത ആശയം വെളിവാക്കുന്ന വിദേശ ഭാഷാശബ്ദമാണ് സെക്യുലറിസം. 'സോഷ്യലിസ'മാകട്ടെ സമ്പദ്‌വ്യവസ്ഥയും സമ്പത്തുല്പാദിപ്പിക്കുന്ന തൊഴിൽ, വിഭവങ്ങളുടെ ഉത്പാദനം, വ്യാപാരം, ഉപഭോഗം, തുടങ്ങിയ സാമ്പത്തികകാര്യങ്ങൾ മുൻനിർത്തി സമൂഹ സ്ഥിതിയുടെ പുനരാവിഷ്ക്കരണം വിഭാവനം ചെയ്യുന്ന 'മതപരമല്ലാത്ത' ആശയങ്ങൾ കൊണ്ടാവിഷ്ക്കരിക്കപ്പെട്ട ഭൗതികസംസ്ക്കാരത്തെത്തന്നെ പരാമർശിക്കുന്നു. കേവലം ഭൗതിക സമ്പദ്‌വ്യവസ്ഥയിലധിഷ്ഠിതമായ സമൂഹികവ്യവസ്ഥിതി വിഭാവനം ചെയ്യുന്ന പ്രസ്തുത ആംഗലഭാഷാ ശബ്ദങ്ങളുടെ തുരുപ്പ്ചീട്ടിറക്കി രാഷ്ട്രീയ പാർട്ടികൾ വാതുവെച്ച് അരനൂറ്റാണ്ടുകാലം തമ്മിൽ തമ്മിൽ മത്സരിച്ചു. ജനം ആ ചീട്ടുകളിയിൽ നമ്പരുക ളായി മാറി. മത്സരക്കളിക്ക് കാലഗതിയിൽ വീറേറി ക്കൊണ്ടിരുന്നു. ന്യൂനപക്ഷമതങ്ങൾ (മുഹമ്മദീയ, ക്രിസ്തീയ

മതങ്ങൾ) ആഗോള മതസംഘടനകളുടെ അവിഭാജ്യ ഘടകങ്ങളാണ്. സെക്യുലർ-സോഷ്യലിസവും ആദർശങ്ങളോട് നിയമാനുസൃതം പ്രതിപത്തി പുലർത്താൻ ബാദ്ധ്യതയുള്ളതുമായ പ്രജായത്തഭരണം അവർക്കും സഹായസഹകരണങ്ങളും ആശീർവാദങ്ങളും അനുസ്യൂതം നൽകിവരികയാൽ അവരവരുടെ ധർമ്മവ്യവസ്ഥകൾ സ്വതന്ത്രഭാരതത്തിൽ സർവ്വസ്വാതന്ത്ര്യത്തോടെ പാലിച്ചു പ്രചരിപ്പിച്ചും ദേശീയജീവിതത്തിന്റെ എല്ലാ രംഗങ്ങളിലും ശക്തിയാർജ്ജിക്കുന്നു. ഭൂരിപക്ഷക്കാരായ സനാതനധർമ്മാനുയായികൾക്ക്, മതപരമല്ലാത്ത (ഭൗതിക) സ്ഥിതിസമത്വാദർശം ഒഴിയാനാകാത്ത ഭരണഘടനാ ബാധ്യതയുമായി ഭവിച്ചു. അവരുടെ പാരമ്പര്യധർമ്മം അഗണ്യ കോടിയിൽ തള്ളിനീക്കപ്പെടുന്നു.

മേൽസൂചിപ്പിച്ച സാമ്പത്തിക-സാമൂഹികവ്യവസ്ഥ സൃഷ്ടിക്കാനുള്ള ബാധ്യത, നിയമാനുസൃതം സ്വധർമ്മമായി സ്വീകരിച്ചവരാണ് ഭൂരിപക്ഷക്കാരായ ഹിന്ദുക്കൾ. എന്നാൽ അവർക്ക് ആർഷധർമ്മാനുശാസനങ്ങളും അനാദികാലം മുതൽ പാരമ്പര്യലബ്ധമായ ഈശ്വര സങ്കല്പവും ആരാധനാക്രമങ്ങളുമല്ലാതെ ധർമ്മാനുഷ്ഠാന വിഷയകമായി മാർഗ്ഗദർശനത്തിനോ ശക്തി പകർന്നു നൽകാനോ, വിദേശമതാനുയായികൾക്കുള്ളതുപോലെ ഭാരതസർക്കാരിൽനിന്നോ അന്യരാജ്യങ്ങളിൽനിന്നോ, ആഗോളമതസംഘടനകളിൽനിന്നോ ഒന്നും യാതൊരു വിധ പിന്തുണയും കിട്ടാനില്ല. മാത്രമല്ല, അവരുടെ ധാർമ്മികാദർശങ്ങളും ആരാധനാരീതികളും ആചാര മര്യാദകളും ആഹാരരീതികളും എല്ലാം അപരിഷ്കൃത

ങ്ങളും സെക്യുലറിസ്റ്റ്-സോഷ്യലിസ്റ്റ് ആശയങ്ങൾ ക്കനുസൃതമായ പരിഷ്കൃതസമൂഹസൃഷ്ടിയിലൂടെ പ്രജായത്തസർക്കാർ ലക്ഷ്യം വെക്കുന്ന സാംസ്ക്കാരിക പുരോഗതിക്ക് തടസ്സവുമായി വ്യാഖ്യാനിക്കപ്പെടുന്നു, ഭർത്സിക്കപ്പെടുന്നു. വിദ്യാഭ്യാസം, സാഹിത്യം, കല തുടങ്ങിയ സാംസ്ക്കാരികപ്രസ്ഥാനങ്ങളും പ്രവർ ത്തനങ്ങളും സോഷ്യലിസത്തിന്റേയും സെക്യുലറി സത്തിന്റേയും മൂശകളിൽ ഉരുക്കി വാർക്കപ്പെടുന്നു. ഇങ്ങനെ ശീഘ്രഗതിയിൽ പുരോഗമിച്ച് ശക്തിയാർജ്ജിച്ചുവരുന്ന 'സ്വതന്ത്ര ഭാരത'ത്തിന്റെ പുത്തൻ സംസ്ക്കാരത്തിന്റെ മുന്നേറ്റത്തിൽ അനാദി ആർഷസംസ്ക്കാരത്തിന്റെ പ്രഭാവം അസ്തപ്രായ മാകാനൊന്നും പോകുന്നില്ല. നാഴിക്കുള്ളിൽ ചങ്ങഴി ഒതുങ്ങുകയില്ല. അരനൂറ്റാണ്ടിനുള്ളിൽ അന ന്തത ഒതുങ്ങുകയില്ല. അനാദി ആർഷസംസ്കൃതിയും അതിന്നാശ്രയമായ സനാതനധർമ്മവും ഭാരതത്തിന്റെ അനശ്വരചൈതന്യവുമാണ്. ആ ചൈതന്യം ഉൾക്കൊണ്ട് ചൈതന്യവത്താക്കാൻ കഴിയാത്ത, തയ്യാറാകാത്ത, സർവ്വവിധ സംരംഭങ്ങളും നശ്വരപ്രതിഭാസങ്ങളായി സ്വയം അസ്തപ്രായമാകും. അർത്ഥകാമങ്ങൾ അത്യന്താ സക്തിയോടെ പിൻതുടരുന്ന ഒരു മനുഷ്യസമൂഹത്തിനും ഉന്നതസംസ്ക്കാരത്തിന്റെ മാതൃകയാകാനാകില്ല. ഇതഃപര്യന്തം ചരിത്രം കണ്ടിട്ടുള്ള അത്യുന്നത മാനവസംസ്കൃതിയാണ് ഭാരതത്തിന്റെ അനാദി ആർഷ ധർമ്മം. അതിന്റെ ചരിത്രാതീതകാലം തുടങ്ങി ഇന്നോള മുള്ള ഗതിക്ക് ഒരിക്കലും വിച്ഛിത്തി ഉണ്ടായിട്ടില്ല. അത്രകണ്ട് ബലിഷ്ഠമാണിതിന്റെ വൈദികാധിഷ്ഠാനം.

ആ അധിഷ്ഠാനം ഭൗതികമല്ല; ആദ്ധ്യാത്മികമാണ്. ഭൗതികവും ദൈവികവുമായ സർവ്വതും ആ ആദ്ധ്യാത്മികാധിഷ്ഠാനത്തിൽ ആശ്രിതമാണ്. എല്ലാം ഈശ്വരചൈതന്യവും ഈശ്വരശക്തി കാര്യങ്ങളുമായി കാണുന്ന സനാതനധർമ്മിക്ക് 'ഹിന്ദു'വെന്നും അവന്റെ ധർമ്മത്തിന് 'ഹിന്ദുമതം' എന്നും ആരോ എന്നോ നൽകിയ പേര് ഒരു പരിഹാസനാമം (Sobriquet) എന്നുകണ്ടു ഭാരതത്തിലെ സർവ്വജനങ്ങളും യജ്ഞ-ദാന-തപോ-ധർമ്മങ്ങളിൽ അനുഷ്ഠാനനിഷ്ഠ കൈവരിക്കണം. ബാല്യ-കൗമാരപ്രായത്തിൽത്തന്നെ 'തപഃസ്വാധ്യായേശ്വരപ്രണിധാന'രൂപത്തിൽ നിത്യകർമ്മാനുഷ്ഠാനം ശീലിക്കണം. ദോഷനിവൃത്തിയും ഗുണാദാനവും സംസ്ക്കാരക്രിയകൾകൊണ്ട് ആജീവനാന്തം സാധ്യമാക്കാൻ ആർഷധർമ്മം അനുശാസിക്കുന്നുണ്ട്. സ്വഭാവം ശീലംകൊണ്ട് സംസ്ക്കരിക്കുകയും സ്വഭാവഗുണം കൊണ്ട് ചിത്തശുദ്ധിയും സദ്ഭാവനയും കർമ്മശുദ്ധിയും കൃത്യശ്രദ്ധയും ബുദ്ധിവൈഭവവും സ്വായത്തമാക്കി പ്രാരംഭത്തിൽ സൂചിപ്പിച്ച പ്രകാരം ധർമ്മാശ്രയത്വവും സത്യാഭിമുഖ്യവും ജീവിതശൈലിയാക്കി സ്വാർത്ഥവും പരാർത്ഥവും (സ്വന്തസുഖവും സമൂഹനന്മയും) സമന്വയിപ്പിച്ച് പരമാർത്ഥം (ഈശ്വരസാക്ഷാത്ക്കാരം) തേടുന്ന മാനവ സംസ്കൃതിയാണ് ഹിന്ദുവിന്റെ ആർഷധർമ്മം. ഈ ജീവിതപദ്ധതിക്ക് കാലപരമോ ദേശപരമോ (Time and Space) ആയ പരിമിതി ഇല്ല. ഇതിൽ ഇണങ്ങിച്ചേരാനാകാത്ത ഒരു മതവുമില്ല. ഈ ധർമ്മത്തിനു സംഭവിക്കുന്ന ഗ്ലാനി മനുഷ്യവർഗ്ഗത്തിന്നാകെ ദോഷമാണ്. മതപരവും മതപരമല്ലാത്തതുമെന്ന് രണ്ടു

വ്യവഹാരമാർഗ്ഗങ്ങൾ ആർഷധർമ്മത്തിലില്ലതന്നെ. അനുഷ്ഠാനമായ എല്ലാ പ്രവൃത്തികളും ധർമ്മമാണ്. ധർമ്മമല്ലാത്തതൊന്നും അനുഷ്ഠേയമല്ല. ധർമ്മം മനുഷ്യനെ സത്യ(അഥവാ ഈശ്വര)സാക്ഷാത്ക്കാരത്തിന് അർഹതയുളവനാക്കി രക്ഷിക്കുന്നു. ഭോഗതൃഷ്ണയകറ്റി ഈശ്വരനിൽ തൃഷ്ണ വളർത്തി ശോകമോഹങ്ങളിൽനിന്നു രക്ഷിച്ച്, മനുഷ്യനെ മുക്തിപദം പ്രാപിപ്പിക്കുന്ന സനാതനധർമ്മം, ചരിത്രമതങ്ങളുടെ തിരോഭാവാനന്തരം ആ മതാനുയായികൾക്കുപോലുമുള്ള ഏകമാത്ര സൻമാർഗ്ഗജീവിത മാതൃകയാണെന്ന വസ്തുത മനസ്സിലാക്കി, മനുഷ്യ വർഗ്ഗത്തിൻെറ വർത്തമാനഭാവികാല താൽപര്യരക്ഷയ്ക്കായി, എല്ലാവരാലും ആദരിക്കപ്പെടേണ്ടതാണ്, ആചരിക്കപ്പെടേണ്ടതാണ്, സാഭിമാനം പ്രചരിപ്പിക്കപ്പെടേണ്ടതുമാണ്.

## സ്വാതന്ത്ര്യവും മൂല്യബോധവും

സ്വതന്ത്രഭാരതത്തിൽ അതിവേഗം സംഭവിച്ചുകൊണ്ടിരിക്കുന്ന മൂല്യച്യുതി ഇന്ന് അതിനു കാരണഭൂതരായ രാഷ്ട്രീയാധികാരക്കൊതിയന്മാരെപ്പോലും അമ്പരിപ്പിക്കുന്ന തുടർപ്രക്രിയയാണ്. മൂല്യത്തകർച്ച നാണയത്തിൻേറതിലധികം വേഗത്തിൽ മനുഷ്യജീവിതത്തിനും മനുഷ്യനും സംഭവിച്ചുകൊണ്ടിരിക്കുന്നു. സത്യത്തിലും അക്രമരാഹിത്യത്തിലും ഊന്നി പരോപകാരനിഷ്ഠിതമായ ധർമ്മാചരണത്തിന് ഭിന്നമതാനുയായികളായ ഭാരതജനത തയ്യാറായാൽ മതി ജാതി

ഭേദവും മതദ്വേഷവുമില്ലാതെ സർവ്വരും സോദരത്വേന വാഴുന്ന വാഗ്ദത്തഭൂമിയായി ആർഷഭാരതം വീണ്ടും ഉദയം ചെയ്യും. അരനൂറ്റാണ്ടുകാലംകൊണ്ടുണ്ടായ അധർമ്മത്തിന്, ഇന്നു ജീവിച്ചിരിക്കുന്നവരിൽ, സ്വാതന്ത്ര്യലബ്ധിക്കുമുമ്പും പിമ്പും കണ്ട, വൃദ്ധതലമുറ ഉത്തരവാദികളാണ്. സത്യധർമ്മങ്ങൾ വേറിട്ട് ഒരു മൂല്യബോധത്തിനോ മൂല്യവ്യവസ്ഥയ്ക്കോ സാധ്യതയില്ല. സത്യം ഈശ്വരനാണ്. ഈശ്വരസത്യത്തിലേക്കുള്ള മാർഗ്ഗമാണ് ധർമ്മം. സത്യധർമ്മങ്ങൾ വേറിട്ടു കേവല ഭൗതിക ഭോഗപൂർണ്ണ ജീവിതത്തിൽ മൂല്യങ്ങൾ ഭോഗതുല്യം നശ്വരമായേ പറ്റുകയുള്ളു. മതപരമല്ലാത്ത(Seculer)സാമ്പത്തിക-സാമൂഹികവ്യവസ്ഥ അധാർമ്മികമാണ്. ഭാരതത്തിനത് വിഷമാണ്, സ്വീകാര്യമല്ല. നശ്വരമൂല്യങ്ങൾ ജീവിതത്തിൽ പകർത്തി ശാശ്വതമൂല്യങ്ങൾ നിഷ്കാസനം ചെയ്യാനാകില്ല. മറിച്ച് ശാശ്വതമൂല്യങ്ങൾ ശീലിച്ചു സ്വായത്തമാക്കി-ഭോഗാധിഷ്ഠിത നശ്വരമൂല്യങ്ങൾ നിരാകരിക്കാനാകും. അതാണ് മനുഷ്യന് നല്ലവനാകാനുള്ള മാർഗ്ഗം. 'മതമേതായാലും മനുഷ്യൻ നന്നായാൽ മതി' എന്നു ശ്രീനാരായണഗുരു അരുളിയത് സത്യധർമ്മാചരണം എല്ലാ ജാതിക്കാരും മതക്കാരും ശീലിക്കേണ്ട ഗുണാദാനമാണെന്നും അങ്ങനെ എല്ലാമനുഷ്യർക്കും നല്ലവരാകാമെന്നുമാണ്. അല്ലാതെ ശാശ്വതമൂല്യങ്ങളും മതങ്ങളും ത്യാജ്യമാണെന്നല്ല. ശാശ്വതമൂല്യങ്ങളിൽനിന്നു വ്യതിചലിച്ചാൽ മറ്റു മൂല്യങ്ങളെല്ലാം വേരു വരണ്ട വൃക്ഷംപോലെ നിർജ്ജീവമാകുമെന്ന വസ്തുത നന്നായി ഓർമ്മിക്കേണ്ടതുണ്ട്. മൂല്യബോധം നഷ്ടപ്പെട്ട മനുഷ്യൻ

മൃതപ്രായനാണ്. അവൻെറ ജീവിതവും പ്രവൃത്തികളും പിശാചിൻേറതിനു സമമായിരിക്കും. അരനൂറ്റാണ്ടുകൊണ്ട് സ്വാതന്ത്ര്യഭാരതം അത്തരം പിശാചുക്കളെയാണ് സൃഷ്ടിച്ചതെന്നും പ്രേതങ്ങളുടെയും പിശാചുക്കളുടെയും ഉപദ്രവങ്ങളിൽനിന്നു രക്ഷനേടുവാൻ, സ്വാതന്ത്ര്യത്തിൻെറ പൂർവ്വാർദ്ധത്തിലും ഉത്തരാർദ്ധത്തിലും പങ്കാളിത്തമുള്ള വൃദ്ധന്മാരുടെ തലമുറയിൽ ശേഷിക്കുന്നവർക്ക് ഭൂരിപക്ഷക്കാരായ ഉത്തരാർദ്ധമൂല്യബോധക്കാർക്കുവേണ്ടി സജ്ജീകരിക്കുന്ന ഭോഗങ്ങളിൽ അവരോടൊപ്പം ആഴ്ന്നുമുങ്ങി മോഹിച്ച ആത്മവിസ്മൃതി പ്രാപിക്കാൻ നിർദ്ദേശിക്കുകയുമാണ് സ്വതന്ത്രഭരണം ചെയ്തുവരുന്നതെന്നു ആരാനും പരാതി പറഞ്ഞാലതു പരിഗണനാർഹമല്ല. കാരണം അവർ ന്യൂനപക്ഷമാണെങ്കിലും മതന്യൂനപക്ഷങ്ങളെപ്പോലെ സ്വാതന്ത്ര്യത്തിൻെറയും പുരോഗമനത്തിൻേറയും സഹായികളല്ല. അവരുടെ താല്പര്യങ്ങൾക്കു സംരക്ഷണവും പ്രോത്സാഹനവും ആവശ്യമില്ല. അവയൊന്നും അർഹിക്കാത്ത ഹിന്ദുഭൂരിപക്ഷക്കാരുടെ ചേരിയിൽ, വർഗ്ഗീയവാദികളും മതമൗലികവാദികളുമായ ഭൂരിപക്ഷക്കാരുടെ ചേരിയിൽ വൃദ്ധതലമുറയുടെ അവശിഷ്ടന്യൂനപക്ഷവുംകൂടി കഴിയട്ടെ. സോഷ്യലിസവും സെക്യുലറിസവും ഇതു രണ്ടിൻേറയും സഹായികളായ ന്യൂനപക്ഷങ്ങളും ഭൂരിപക്ഷക്കാരിലെ പുരോഗമനവാദികളും ഒത്തുനിന്ന് സ്വാതന്ത്ര്യവും പുരോഗതിയും കൈവരിച്ചു കഴിയുമ്പോൾ, ആ ഭൂരിപക്ഷത്തിൻെറ കഥ ഒരു പൂർവ്വകാലചരിത്രമായിക്കൊള്ളും. സ്വതന്ത്രഭാരതവും ഭരണഘടനാമാറ്റങ്ങളും പുരോഗമനപ്രസ്ഥാനങ്ങളും അവയ്ക്കെല്ലാം

രൂപം നൽകിയ നൂറ്റാണ്ടുകൊണ്ടു രൂപപ്പെടുത്തിയ ഇന്ത്യൻ സംസ്കാരത്തിൻെറ പുതിയ സഹസ്രാബ്ദ പുലരിയിലെ ചിത്രമിങ്ങിനെയാണ്. ഈ ചിത്രം സുന്ദരമാണെന്നും മേലിൽ ഇതു സുന്ദരതര മാകുമെന്നുമാണ് അതിൻെറ ലേഖകരുടെ വാദം. അതെല്ലാം അങ്ങനെ അങ്ങനെ അവിടെയവിടെ നിൽക്കട്ടെ. അനാദി ആർഷസംസ്കൃതിയുടെ ഗതി ? ആർ ആരോട് ചോദിക്കുന്നു ? ആർ ഉത്തരം പറയും?

## ചോദ്യവും ഉത്തരവും ഒരിടത്തു സംഭവിക്കണം

ആർഷസംസ്കാരാഭിമാനിയായ ഓരോ ഭാരതീയനും ചോദിക്കേണ്ട ചോദ്യമാണ്, ആർഷസംസ്കൃതിയുടെ ഗതി എന്ത് ? ചോദ്യം സ്വയം ചോദിക്കണം, പരപ്രേരണയിലാകരുത്. ചോദിക്കുന്നവൻെറ ഉള്ളിൻെറ ഉള്ളിൽ നിന്നാണോ ചോദ്യം ഉദിച്ചതെന്ന് അന്വേഷിക്കണം. അങ്ങനെയാണെങ്കിൽ ഉത്തരം അവിടത്തന്നെ കണ്ടെത്തണം. കാരണം മറ്റെങ്ങും ഈ ചോദ്യത്തിനുത്തരം കണ്ടെത്താനാകില്ല. ഉത്തരം കണ്ടെത്താൻ സ്വന്തം ഉള്ളിൻെറ ഉള്ളിൽ നിരന്തരം അന്വേഷിക്കണം. ഉത്തരം കിട്ടും. ഗതി എന്ത് എന്നറിയും. അറിഞ്ഞാൽ അറിവിനു നിരക്കുംപടി പ്രവർത്തിക്കണം. അതിന് കരണത്രയ ശുദ്ധിയുണ്ടാകണം. അതിന് തപസ്സ് അനുഷ്ഠിക്കണം, യജ്ഞം ചെയ്യണം, ദാനം ചെയ്യണം. തപോവീര്യം കായബലം വർദ്ധിപ്പിക്കും. മനഃശാന്തി പ്രാപ്തമാകും. ബുദ്ധിക്കു തിളക്കമുണ്ടാകും. ആർഷ സംസ്കൃതിക്കു

തെളിച്ചമേകാൻ ദേഹബലവും മനക്കരുത്തും ബുദ്ധിവൈഭവവും തികഞ്ഞ സർവ്വശക്തി സമന്വിത വ്യക്തിത്വം ആവശ്യമാണ്. ആർഷധർമ്മാനുസാരം പൂർണ്ണവികാസം പ്രാപിച്ചവ്യക്തികൾ ആ ധർമ്മത്തെ രക്ഷിക്കുന്ന ധർമ്മഭടന്മാരും, ആ ധർമ്മം അവരെ രക്ഷിക്കുന്ന 'മതങ്ങളുടെ മാതാവ്' എന്നു ശ്രീമദ് വിവേകാനന്ദസ്വാമികൾ തൻെറ അമൃതവാണിയിൽ പുകഴ്ത്തിയ സനാതനധർമ്മവുമായി ഭവിക്കും. അപ്പോൾ ആർഷസംസ്കൃതിയുടെ ഗതി എന്തെന്ന ചോദ്യത്തിനു തൃപ്തികരമായ ഉത്തരം കിട്ടിക്കഴിഞ്ഞു. ആത്മജ്ഞാന നിഷ്ഠതന്നെ ആർഷ സംസ്കൃതിയുടെ ഗതി. സ്വതന്ത്ര ഭാരതസർക്കാരുകൾ മാറിമാറി സജ്ജീകരിക്കുന്ന പരധർമ്മാവലംബിയായ വിദ്യാഭ്യാസം തല്ക്കാലം ഒരു ആപദ്ധർമ്മമായിക്കണ്ട് സ്വീകരിക്കുകയും ഒപ്പം, മെക്കാളെപ്രഭു ഭാരതത്തിൽ നടപ്പിലാക്കിയ ഇംഗ്ലീഷു വിദ്യാഭ്യാസത്തിനുമുമ്പ് ഭാരതത്തിൽ നിലവിലുണ്ടാ യിരുന്നതും, ഗുരുവും ശിഷ്യനും തമ്മിൽ ആത്മബന്ധം സൃഷ്ടിക്കുന്നതും ധാർമ്മികമൂല്യങ്ങൾ ഉൾക്കൊള്ളു ന്നതുമായ പൗരാണിക ഭാരതീയ വിദ്യാഭ്യാസരീതി നടപ്പിലാക്കുന്നതിന് പരിശ്രമിക്കുകയും വേണം.

# ശാന്തിം ഋതേ കുതഃ സുഖം

അശാന്തന്നെവിടെ സുഖം ? ഉള്ളതുകൊണ്ട് അടങ്ങി ഒതുങ്ങി സമാധാനമായി കഴിഞ്ഞുകൂടുക. അതാണ് ശാന്തി. അതുതന്നെ സുഖത്തിനുള്ള ഒരേ ഒരു മാർഗ്ഗം. എല്ലാം അനുഭവമാണ്. ജനനം അനുഭവ മാണ്. മരണം അനുഭവമാണ്. ജനനവും മരണവും

സംഭവങ്ങളാണ്. രണ്ടിൻേറയും മദ്ധ്യത്തിലെ ജീവിതമോ? സംഭവങ്ങളുടെ ഒരു പരമ്പര !

ജീവിതം ഒരു മഹാസംഭവം. ജനനമരണങ്ങളും മധ്യകാലസംഭവങ്ങളും എല്ലാം ജീവിതമഹാസംഭവത്തിലെ അല്പാംശങ്ങൾമാത്രം. ജീവിതം പൂർണ്ണം. സംഭവങ്ങൾ അപൂർണ്ണം. അപൂർണ്ണത്തിന് പൂർണ്ണത്തെ പൂർണ്ണമായി ഉൾക്കൊള്ളാനാകുകില്ല, തിരയ്ക്ക് സമുദ്രത്തെ പൂർണ്ണമായി ഉൾക്കൊള്ളാനാകാത്തതുപോലെ. അപാരവും അഗാധവുമാണ് ജീവിതം. വലുതും ചെറുതുമായ സർവ്വവിധ സംഭവങ്ങളും ജീവിതമാകുന്ന അനന്തപാരാവാരത്തിൻെറ ഉപരിതലത്തിൽ ഉണ്ടായി നിലനിന്നു മറയുന്ന കേവലദൃശ്യങ്ങൾ മാത്രം. അവയ്ക്കെല്ലാം സത്ത, ജീവിതം ഒന്നുമാത്രം.

സമസ്ത ജീവരാശികളുടെ, സർവ്വാവസ്ഥാവിശേഷങ്ങൾക്കും, സർവ്വാനുഭവവിശേഷങ്ങൾക്കും സർവ്വാധാരമാണ് സർവ്വജീവിസമമായ ജീവിതസത്യം. ജീവിതം ആധാരവും സംഭവങ്ങൾ ആധേയങ്ങളുമാണ്. ആധാരാധേയങ്ങൾക്ക് ദർശനഭേദമല്ലാതെ വസ്തു ഭേദമില്ല തന്നെ. ജീവിതം സത്യം. ജീവിതാനുഭവം സത്യാനുഭവം. സംഭവപരമ്പരകളെല്ലാം ജീവിത സത്യാനുഭവത്തിൻെറ വർണ്ണശബളിതമായ വിചിത്രാവിഷ്കരണങ്ങൾ.

ആധാരസത്യമായ ജീവിതം സംഭവങ്ങളുടെ പൂർണ്ണാഭാവത്തിലും ശൂന്യപ്രായമാകുന്നില്ല. ശൂന്യപ്രായമാകുന്നില്ലെന്ന വസ്തുത തന്നെ സത്യത്തിൻെറ സത്യത്ത്വത്തിനു തെളിവ്. സംഭവബഹുലമായ ജാഗ്രത്-

സ്വപ്നാവസ്ഥകളിൽനിന്ന് സുഷുപ്തിയവസ്ഥയിലേക്കു നിവർത്തിക്കുന്ന ദൈനംദിന ജീവിതാനുഭവം, സംഭവശൂന്യ ജീവിതസത്യത്തിൻെറ പൂർണ്ണത്വത്തിനു തെളിവ് നൽകുന്നു.

സംഭവങ്ങൾ അനുഭവമാണ്. സംഭവവ്യതിരിക്തമായും അനുഭവമുണ്ട്. അനുഭവം സംഭവങ്ങളുടെയോ, സംഭവങ്ങൾ സംഭവിപ്പിക്കുന്ന കാര്യ-കാരണ ശൃംഘലയുടെയോ കാരണത്താൽ പരിവർത്തന വിധേയമാകുന്നുണ്ടോ ? പരിവർത്തനവിധേയമാകുന്നില്ല എന്നതത്രേ സത്യം. പരിവർത്തനവിധേയമാകുന്നുവെന്ന ധാരണ മിഥ്യാധാരണ.

ലക്ഷോപലക്ഷം ജീവിവർഗ്ഗങ്ങളിൽ ജീവിതയാത്ര നിർവ്വഹിക്കുന്ന ജീവചൈതന്യം സർവ്വാത്മസത്യമാണ്. അത് ഏകം,അദ്വൈതം, നിർദ്വന്ദം. ഇന്ദ്രിയങ്ങൾ ദേഹം മനസ്സ് എന്നീ ഉപാധികളുടെ ഭേദം, അദ്വൈതസത്യം അനേകരൂപം പ്രാപിച്ചതുപോലെ ഉപാധികളിൽ പ്രതീതിയുളവാക്കുന്നതല്ലാതെ, സത്യവസ്തുവായ സർവ്വാത്മ ചൈതന്യത്തിൽ യാതൊരു വിധഭേദവും ഉളവാക്കുന്നില്ല. സജാതീയ-വിജാതീയ-സ്വഗത ഭേദങ്ങളൊന്നും അദ്വൈത സത്യവസ്തുവായ ചൈതന്യ സ്വരൂപത്തിന് ബാധകമല്ല.

ജീവിതസത്യം ജീവചൈതന്യമാണ്. അതുസർവ്വ ജീവിസമമാണ്. അത് സത്താണ്. സത്ത് ഉണ്മയാണ്. ഉള്ളതായ സർവ്വവസ്തുക്കളുടേയും സർവ്വസാരമായ ഉണ്മ

സ്വസംവേദ്യമായ ശുദ്ധബോധമാണ്. പൂർണ്ണാനന്ദ സ്വരൂപബോധമാണ് സർവ്വാത്മൈകാദ്വൈതസത്യം.

*നാസതോ വിദ്യതേ ഭാവോ*
*നാഭാവോ വിദ്യതേ സതഃ*
*ഉഭയോരപി ദൃഷ്ടോന്തഃ*
*സ്ത്വനയോ സ്തത്വദർശിഭിഃ*

(ഗീത II-16)

ഉള്ളതിനു നാശമില്ല, കണ്ടതൊന്നും ഉള്ളതല്ല. ഉള്ളഴിഞ്ഞ് രണ്ടും കണ്ട്, ഒന്നിലൊന്നായമരുന്ന അമരന്മാർ ചൊരിയുന്ന അമൃതവർഷമേറ്റ് നിത്യനൂതനമായി വർത്തിക്കുന്ന സനാതനധർമ്മത്തിന്റേയും ധർമ്മമൂർത്തികളായ മഹർഷീശ്വരന്മാരുടെയും ആചാര്യന്മാരുടെയും സദ്ഗുരുക്കന്മാരുടെയും പുണ്യശ്രീകോവിലായ നമ്മുടെ മാതൃഭൂമിയാം ഭാരതാംബ, സത്യാധിഷ്ഠിതവും ധർമ്മമാർഗ്ഗാവലംബിയുമായ അത്യുന്നതമാനവ സംസ്കാരത്തിന്റെ മാതൃകയായി പ്രശോഭിക്കുന്നു ! ഹാ ! എത്ര ധന്യം ഭാരത പുണ്യഭൂമിയിലെ ഈ മനുഷ്യജന്മം ! "ജനനീ ജന്മഭൂമിശ്ച സ്വർഗ്ഗാദപി ഗരീയസീ".

ശാന്തിമന്ത്രമുച്ചരിച്ച് "ശാന്തി" മൂന്നുരു ആശംസിച്ച് സത്യാന്വേഷണം ചെയ്യുന്ന താത്ത്വിക സംവാദം ശാന്തിയുടെയും സത്യാനുഭൂതിപ്രകാശമായ സുഖജീവിതത്തിന്റെയും ഉത്തമ നിദർശനമാണ്. സത്സംഗവും സത്യാന്വേഷണയുക്തമായ ആശയസംവാദങ്ങളും

ശാന്തിമന്ത്രാലാപനങ്ങളും സ്വതന്ത്രഭാരതത്തിലെ എല്ലാ ജനസമൂഹങ്ങളിലും പ്രചുരപ്രചാരമാകുമാറാകട്ടെ !

*"സർവ്വ സമത്വം സർവ്വഹിതത്വം*

*സത്സംഗത്വം ദേഹിപ്രഭോ ! മേ"*

ഓരോ ഭാരതപൗരൻെറയും നിത്യപ്രാർത്ഥന ഇമ്മട്ട് ആകട്ടെ എന്നു പ്രാർത്ഥിക്കുന്നു. ശാന്തിയും സുഖവും സർവ്വസുലഭമാകാൻ മറ്റു മാർഗ്ഗമില്ല.

"ലോകാഃസമസ്താഃ സുഖിനോ ഭവന്തു"

ഓം തത് സത്

# സർവ്വമതസാമരസ്യം

സത്യമാണ് ഈശ്വരൻ. മഹാത്മാഗാന്ധിയുടെ ആദർശം ഇതായിരുന്നു. സ്വന്തം ജീവിതംതന്നെ സത്യാന്വേഷണപരീക്ഷണമാക്കിയ ഗാന്ധിജി സത്യത്തിനെതിരെ ഒരു വിട്ടുവീഴ്ചക്കും ഒരുക്കമുണ്ടായിരുന്നില്ല.

സത്യം ഏകമാണ്. അദ്വയമാണ്. പരമാനന്ദമാണ്. അഖണ്ഡസച്ചിദാനന്ദസ്വരൂപിയായ സത്യംതന്നെ സർവ്വേശ്വരൻ; അഥവാ ഈശ്വരൻ അഖണ്ഡ സച്ചിദാനന്ദ സ്വരൂപിയാണ്.

ജീവനും ജഗത്തും ഈശ്വരസ്വരൂപമല്ലാതെ അന്യവസ്തുക്കളല്ല. 'നേഹ നാനാസ്തി കിഞ്ചന' എന്നു ശ്രുതിപ്രമാണം. പലതു കാണുന്നതും അനുഭവിക്കുന്നതും ദൃഷ്ടിവൈഷമ്യം കൊണ്ടുമാത്രം. നാനാത്വ

സങ്കല്പംകൊണ്ട് നാനാത്വദർശനവും നാനാത്വദർശനം കൊണ്ട് നാനാത്വസങ്കല്പവും പരസ്പരം സഹായിച്ചു പുഷ്ടിപ്പെടുന്നു. സങ്കല്പവും ദർശനവും ഈശ്വരനിൽ മാത്രമാക്കി ഒതുക്കിനിർത്തിയാൽ സത്യത്തിൻെറ അനുഭൂതിയുണ്ടാകും. അതായത് അഖണ്ഡാനന്ദം അനുഭവിക്കാൻ കഴിയും. ഈ അനുഭവമാണ് ഈശ്വരസാക്ഷാത്ക്കാരം.

സങ്കല്പങ്ങളേയും വീക്ഷണങ്ങളേയും എങ്ങനെ ഈശ്വരനിൽമാത്രം ഒതുക്കിനിർത്താൻ കഴിയും എന്നുള്ള ചോദ്യമാണ് ആത്മീയാന്വേഷണത്തിൻെറ കാതൽ. ഈ ചോദ്യത്തിനുത്തരം കണ്ടെത്താനുള്ള ശ്രമത്തിൻെറ പരിണത ഫലമായിട്ടാണ് എല്ലാദർശന ങ്ങളും, പ്രസ്ഥാനങ്ങളും ഉണ്ടായിട്ടുള്ളത്. മതഭേദ ങ്ങളുടെ എല്ലാം രഹസ്യം ഇത്രമാത്രമാണ്. മാനവ വർഗ്ഗത്തിൻെറ ആകമാനത്തിൻെറയും മുന്നിൽ കാല ദേശവർഗ്ഗവ്യത്യാസങ്ങളൊന്നുമില്ലാതെ ഉയർന്നുനിൽ ക്കുന്ന ചോദ്യമാണത്. ഇതിനുത്തരം കാണാൻ പ്രവാചകന്മാരും, അപ്പോസ്തലന്മാരും അവതാരപുരുഷ ന്മാരും അവരവരുടെ ബാഹ്യാഭ്യന്തര പരിതഃസ്ഥിതി കളിൽ നിന്നുകൊണ്ട് ശ്രമിച്ചതിൻെറ അനന്തര ഫലമായി വിവിധമതങ്ങളും മതഭേദങ്ങളുമുണ്ടായി. കണ്ടെത്തിയവരെല്ലാം കണ്ടെത്തിയത് ഒരേ ഉത്തരം തന്നെ. സമ്പ്രദായങ്ങൾ (Expressions) മാത്രമേ വ്യത്യസ്തമായുള്ളു. കണ്ടുപിടിച്ച ഓരോ വ്യക്തിയും താൻ സ്വീകരിച്ചതും തനിക്കു ഫലപ്രദമായി ബോധ്യ പ്പെട്ടതുമായ സമ്പ്രദായത്തിൻെറ ആധികാരികവക്താ വായിത്തീർന്നു. സ്വന്തം അനുയായികൾക്ക് അവ

അനുഭൂതമാക്കികൊടുക്കാൻ ശ്രമിച്ചു. ഈ രീതിയിലാണ് മതങ്ങളുടെ നാനാത്വഭാവമുണ്ടായത്.

എല്ലാ മതങ്ങളുടേയും ലക്ഷ്യം ഒന്നാണ്-ഈശ്വര സാക്ഷാത്ക്കാരം അഥവാ അഖണ്ഡാനന്ദാനുഭൂതി. ഇതെങ്ങനെ സാധിക്കുമെന്ന അന്വേഷണം സജീവമായിത്തീർന്നപ്പോൾ മാർഗ്ഗങ്ങൾ വിഭിന്നമായിയെന്നുമാത്രം. വിവിധസമ്പ്രദായങ്ങളും പ്രസ്ഥാനങ്ങളും തത്ത്വവിചാരങ്ങളും ദർശനങ്ങളും നാനാത്വസങ്കല്പം അനുവദിക്കുന്നുണ്ട്. അതേസമയം നാനാത്വസങ്കല്പത്തിൽ അടിയുറച്ചിരുന്നാൽ ഈശ്വരസാക്ഷാത്ക്കാരം സാദ്ധ്യവുമല്ല. അപ്പോൾ നാനാത്വമല്ല ഏകത്വമാണ്, ഈശ്വരാന്വേഷിക്ക് ആവശ്യമെന്നു വരുന്നു.

വളരെവേഗം നാനാത്വസങ്കല്പം കൈവെടിയാൻ കഴിയില്ല. ഇതിലൂടെ മാത്രമേ സത്യത്തിലേക്കു നയിക്കപ്പെടാൻ കഴിയൂ. ഏകത്വസങ്കല്പത്തിൽ എത്തിച്ചേരുന്നതുവരെ എല്ലാ സങ്കല്പങ്ങളും പ്രസക്തമാണ്. എത്തിക്കഴിഞ്ഞാൽ പിന്നെ ഒന്നേയുള്ളു. സത്യം-പരമമായ സത്യം. ആ സത്യം സർവ്വരും തേടുന്ന ഈശ്വരനും. ഈ നാനാത്വസങ്കല്പങ്ങളെ എങ്ങനെ ഒഴിവാക്കി സത്യത്തിലെത്താൻ കഴിയും ? വലിയ തറവാട്ടിലെ താന്തോന്നിയായ ഒരു യുവാവ് പുറപ്പെട്ടുപോയെന്നു വയ്ക്കുക. അവൻ മറ്റൊരു പട്ടണത്തിലെത്തി ദുഷ്ടസംസർഗ്ഗത്തിൽപ്പെട്ടു. അവനെ വീണ്ടെടുക്കാൻ എന്താണു മാർഗ്ഗം ? ദുസ്സംഗത്തിൻെറ കെടുതികളും തറവാടിൻെറ മഹിമയും കാരണവന്മാരുടെ മാഹാത്മ്യവും എല്ലാം പറഞ്ഞുബോദ്ധ്യപ്പെടുത്തണം.

വേണ്ടിവന്നാൽ ദുർവൃത്തരായ പുതിയ കൂട്ടുകാരെ അകറ്റുകയും നശിപ്പിക്കുകയും വേണം. ഇതുപോലെ നാനാവിധനാമരൂപങ്ങളിൽ അകപ്പെട്ടുപോയ ഈശ്വ രാന്വേഷിയെ വീണ്ടെടുത്തു ശുദ്ധീകരിച്ച് സ്വന്തം തറവാട്ടിലെ ആത്മസത്തയിൽ കൊണ്ടെത്തിക്കുവാ നുള്ള പരിശ്രമമാണ് സാധന. അഖണ്ഡാനന്ദസ്വരൂ പമായ ഈശ്വരനാണ് തറവാട്ടിലെ കാരണവർ. കാര ണവരുടെ കാരുണ്യം അകന്നുനിന്നാലറിയാൻ കഴിയില്ല. അടുക്കുന്തോറും അതറിയാൻ കഴിയും. അടുത്തുചേർന്നാൽ പിന്നെ അകൽച്ചയും ഉണ്ടാവില്ല.

'മതം ആത്മസാക്ഷാത്ക്കാരമാണ് (Religion is realization) എന്നാണ് സ്വാമി വിവേകാനന്ദൻ പ്രഖ്യാപിച്ചത്. എല്ലാമതങ്ങളും ഇതിനുവേണ്ടിത്തന്നെയാണുണ്ടായ താണ്. മതവിരോധികൾക്കുപോലും അവരുടെ സങ്കല്പങ്ങൾക്കനുയോജ്യമായ ഒരു മതമുണ്ടായിരിക്കും. ഹിന്ദുക്കൾ എന്നറിയപ്പെട്ട ജനവിഭാഗം ഒരു പ്രത്യേക മതവിഭാഗമല്ല. അതിൽ അനവധി മതാനുയായികൾ ഉൾപ്പെടുന്നുണ്ട്. അതുകൊണ്ട് ഹിന്ദുക്കളോടൊപ്പം സിക്കുകാർ, ക്രിസ്ത്യാനികൾ മുഹമ്മദീയർ എന്നി വർക്കെല്ലാം ഭാരതത്തിൻെറ പാരമ്പര്യ സ്വത്തായ സനാതനധർമ്മത്തിൽ അർഹമായ സ്ഥാനം അവകാശ പ്പെട്ടതാണ്. നമ്മുടെ പൈതൃകസ്വത്ത് യഥാശക്തി സ്വീകരിച്ച് അനുഭവിച്ച് തൃപ്തരാകുവാൻ ഓരോ ഭാരതീ യനും കടമയുണ്ട്. സ്വന്തം സുഖത്തെ മുൻനിർ ത്തിയും, രാജ്യത്തിൻെറ പൊതുക്ഷേമത്തെ മുൻനിർ ത്തിയും ചെയ്യാൻ കഴിയുന്ന ഏറ്റവും വലിയ സേവ നവും ഇതുതന്നെ. ഈ സേവനം ചെയ്യുന്നവർ തമ്മിൽ

വഴക്കും വക്കാണവുമെന്തിന് ? ഇതിന് വിഭവങ്ങൾക്കു കുറവില്ല. ഉല്പാദനവിതരണവിനിയോഗപരങ്ങളായ പ്രശ്നങ്ങൾക്കൊന്നിനും ഇടമില്ല. അവരവരുടെ ശേഷിയും മനസ്സുമാണ് പ്രധാനം.

സ്വാതന്ത്ര്യത്തിൻെറ അമ്പതാം പിറന്നാളാഘോഷിക്കുന്ന ഈ വേളയിൽ നാം മഹാത്മാഗാന്ധിയെ സ്മരിക്കുന്നുവോ ? എങ്കിൽ മഹാത്മാ വിഭാവനം ചെയ്ത രാമരാജ്യം കൈവരിക്കാൻ യത്നിക്കണം. അദ്ദേഹത്തോടൊപ്പം സ്വാതന്ത്ര്യത്തിനുവേണ്ടി പോരാടിയ അനവധി ത്യാഗികളായ നേതാക്കളോടും വീരചരമം പ്രാപിച്ച പുണ്യപുരുഷന്മാരോടും നമുക്ക് കടപ്പാടില്ലേ ? ആ കടപ്പാട് മതത്തിൻേറയും ജാതിയുടേയും പ്രാദേശികഭേദങ്ങളുടേയും പേരിൽ തമ്മിലടിച്ചു തലതല്ലിക്കീറിയാണോ നിറവേറ്റണ്ടത് ! വർദ്ധിച്ച ജനസംഖ്യക്ക് ആനുപാതികമായി ഭൗതികാവശ്യങ്ങൾ നിറവേറ്റുവാൻ വേണ്ടത്ര വിഭവങ്ങൾ ഭാരതത്തിലും ലഭ്യമാണ്. പ്രകൃതി കനിഞ്ഞുനൽകിയ വിഭവങ്ങൾ മനുഷ്യൻ പ്രയത്നത്തിലൂടെ വളർത്തിയെടുക്കണം.

ഭൗതിക ആവശ്യങ്ങൾ സാധിച്ചാൽ ആത്മീയാവശ്യങ്ങൾക്കായി യത്നിക്കാമല്ലോ. ഭൗതികപ്രകൃതിയിൽ നിന്ന് ആന്തരപ്രകൃതിയിലേക്കും ഈശ്വരപ്രകൃതിയിലേക്കും കടക്കാൻ കഴിയണം. അതിനു നാം തയ്യാറാകണം. അതിന് മുൻപ് സൂചിപ്പിച്ച സങ്കല്പസമന്വയം ആവശ്യമാണ്. അപ്പോൾ മാത്രമേ മനുഷ്യനിൽ ശാശ്വതമൂല്യങ്ങളും സാഹിത്യകലാസൃഷ്ടികളും രൂപപ്പെടുകയുള്ളു. അതു സാധിച്ചുകഴിയുമ്പോൾ–ആത്മസംതൃപ്തി നേടിക്കഴിയുമ്പോൾ ഭൗതിക

ഭൗതികാതീത ഭേദമില്ലാതെ ജീവിതം ഏകവും അവിഭാജ്യവും നിരപേക്ഷവുമായ അവാച്യാനുഭൂതി കൈവരിക്കും. ബഹുഭൂരിപക്ഷം ഭാരതീയരും ഈ അവാച്യാനുഭൂതിയിലെത്തിച്ചേരുകയാണ്, ഗാന്ധിജി വാഭാവനചെയ്ത രാമരാജ്യത്തിൻെറ പ്രാരംഭദശ.

ഇന്ന് സർവ്വഭാരതീയരേയും രാജ്യസ്നേഹത്തിൻേറയും ആത്മസ്നേഹത്തിൻേറയും ധാരയിലേക്കു കൊണ്ടുവരാൻ ഒരു നാഷണൽ കോർപ്പറേഷൻ രൂപീകരിച്ചാലും വേണ്ടില്ല. സർവ്വമതങ്ങളും അതാവിഷ്ക്കരിച്ച മഹാന്മാരും, ഭാരതീയരെ നയിച്ച പുണ്യപുരുഷന്മാരും, എല്ലാം നാനാത്വമല്ല ഏകത്വമാണുപദേശിച്ചത്. അതുൾക്കൊള്ളാൽ അവരുടെ അനുയായികളെന്നഭിമാനിക്കുന്നവർപോലും തയ്യാറാകുന്നില്ല എന്നതാണിന്നത്തെ ദുരന്തത്തിനു കാരണം. ഈ രീതിയിൽപോയാൽ ഛിന്നഭിന്നമാകുന്ന ഒരു ഭാരതം നമുക്കു കാണേണ്ടിവരും. അങ്ങനെവന്നാൽ വീണ്ടും വിദേശാധിപത്യത്തിലേക്കു വഴുതിപോയെന്നും വരും. സ്വാതന്ത്ര്യം ജന്മാവകാശമാണ്. അത് കാത്തുസൂക്ഷിക്കാൻകൂടി അറിഞ്ഞിരിക്കണമെന്നുമാത്രം.

## ബ്രഹ്മ സത്യം ജഗന്മിഥ്യ ജീവോ ബ്രഹ്മൈവനാപരഃ

മനസ്സ് ശാന്തമായാൽ എന്തായിരിക്കും മനുഷ്യൻെറ സ്ഥിതി ? ആർക്ക് മനസ്സ് സമ്പൂർണ്ണം ശാന്തമായിരിക്കുന്നുവോ അയാൾ സ്വാനുഭവത്തിൽ ശിവൻ തന്നെയാണ്. നിദ്രയിൽ സർവ്വം ശിവം എന്നാണല്ലോ

എല്ലാവരുടേയും അനുഭവം. ജാഗ്രദവസ്ഥയിലും മനസ്സ് ശാന്തമായാൽ ശിവസ്വരൂപം തന്നെ അനുഭവം. മനസ്സൊഴിഞ്ഞുള്ള ജാഗ്രദവസ്ഥയിലെ ജീവേശ്വരജഗത്ത്രിത്ത്വത്തിനെല്ലാമതീതവും ശാശ്വതശാന്തിരൂപവുമായ സമ്പൂർണ്ണസുഖാനുഭൂതിയത്രേ ഉപനിഷൽപ്രതിപാദിത നിത്യശുദ്ധബുദ്ധമുക്തസ്വരൂപമായ ആത്മാവ്. അതു തന്നെ ഈശ്വരദർശനം. അതുതന്നെ ബ്രഹ്മാനന്ദം. പ്രസ്തുത അനുഭവത്തിനപ്പുറം ഒരനുഭവമണ്ഡലമില്ല തന്നെ. മനുഷ്യജന്മംകൊണ്ട് കൈവരിക്കേണ്ട പരമ പുരുഷാർത്ഥം, അഥവാ മോക്ഷം ബ്രഹ്മാത്മൈക്യാനുഭൂതി തന്നെ. ജീവേശ്വരജഗത്‌രൂപമായ ദൃശ്യാദൃശ്യലോകങ്ങളെല്ലാം ഉൾപ്പെട്ട വിശ്വപ്രപഞ്ചത്തിന്റെ ഉത്പത്തിസ്ഥിതിലയങ്ങൾക്കെല്ലാം കാരണങ്ങളും കാര്യങ്ങളും പ്രസ്തുതബ്രഹ്മസത്യം ഒന്നുമാത്രം. കാര്യമായും കാരണമായും അദ്വൈത ബ്രഹ്മവസ്തുവല്ലാതെ അണുമാത്രം ഇതരവസ്തുവില്ലതന്നെ. സുഖം അന്വേഷിക്കുന്ന മനുഷ്യൻ അന്തിമമായി എത്തുന്നതും പൂർണ്ണസുഖംനേടി പൂർണ്ണവിശ്രാന്തി അനുഭവിക്കുന്നതും ഏതൊരു ആത്മവസ്തുവിന്റെ പ്രാപ്തിയിലാണോ, ആ സത്യവസ്തുവിൽ നിന്ന് അവനൊരു പ്രകാരത്തിലും അന്യനായിരുന്നില്ല; അന്യത്വം സാധ്യവുമല്ലെന്ന വാസ്തവസ്ഥിതി, 'തന്നുണ്മ' അറിഞ്ഞനുഭവിക്കുമ്പോൾ, പ്രാപ്തവസ്തുവിന്റെ പ്രാപ്തിക്കുവേണ്ടി ചെയ്ത അന്വേഷണകഥകൾ അവനിൽ വിസ്മയം ജനിപ്പിക്കുകതന്നെ ചെയ്യും. സമുദ്രത്തിലെ തിരകൾ, ശുക്തിയിലെ രജതം, മരക്കുറ്റിയിലെ കള്ളൻ, മരുഭൂമിയിലെ ജലം, കയറിലെ പാമ്പ് എന്നതുപോലെ ഏകവും അദ്വയവും നിർദ്വന്ദ്വവുമായ ബ്രഹ്മാത്മൈക്യ

സത്യവസ്തുവിൽ, സ്വതന്ത്രസത്ത ഇല്ലാതെ പ്രകടമാകുന്ന അസൽപ്രതിഭാസങ്ങളാണ് ദേഹലോകാദി സർവ്വദൃശ്യങ്ങളുമെന്ന് വേദോപനിഷത്തുകളും ശ്രീമദ്ഭഗവത്ഗീതയും പ്രഖ്യാപിക്കുന്നു. അനിത്യവും അസുഖവുമാണ് ലോകജീവിതം. ശാശ്വതസുഖം ലോകാനുഭവങ്ങളിൽ ലഭ്യമല്ല. ആത്മസത്യസാക്ഷാത്ക്കാരം കൊണ്ടുമാത്രമേ അതുപ്രാപ്തമാകയുള്ളു. ആത്മസത്യം സാക്ഷാത്കരിക്കപ്പെടുമ്പോൾ, തന്നിൽ എല്ലാറ്റിനേയും എല്ലാറ്റിലും തന്നെയും ഏകസത്യവസ്തുവായി അറിയുന്ന അദ്വൈതബോധമാണ് അനുഭൂതമാകുക. പ്രസ്തുത അനുഭവത്തിനപ്പുറം ഒരനുഭവമില്ല. അഖണ്ഡാനന്ദൈകരസസമ്പൂർണ്ണമായ ഈ അനുഭൂതി പ്രാപിക്കാൻ സനാതനധർമ്മപ്രണേതാക്കളായ മഹർഷീശ്വരന്മാർ അനേകപ്രകാരങ്ങളിലുള്ള സാധനാമാർഗ്ഗങ്ങൾ നിർദ്ദേശിക്കുന്നുണ്ട്. ഉപനിഷൽ പ്രതിപാദിത അദ്വൈതസത്യം ആത്മ-ബ്രഹ്മ-ഐക്യാനുഭൂതിസ്വരൂപമായ അഖണ്ഡബോധവസ്തുവാണ്. വസ്തുസത്യം ബോധിച്ച് അതുമായി തന്മയീഭവിച്ച ജീവൻ ആ സത്യം തന്നെയായി ഭവിക്കുന്നുവെന്നു ശാസ്ത്രം പറയുന്നു. 'ബ്രഹ്മവദ് ബ്രഹ്മൈവ ഭവതി'. ബ്രഹ്മം ശാശ്വതസത്യം. മനുഷ്യന്റെ സുഖേച്ഛയുടെ പരിസമാപ്തി സത്യസാക്ഷാത്ക്കാരവും മാർഗ്ഗം ധർമ്മവും. ലക്ഷ്യവും മാർഗ്ഗവും സനാതനതത്ത്വം

## ധർമ്മോദ്ധാരണം

## ആനുകാലികചരിത്രത്തിൽ

പ്രസ്തുത അദ്വൈതസത്യം സാക്ഷാത്കരിച്ച പൂർണ്ണ

സുഖവും ശാശ്വതശാന്തിയും പ്രാപിക്കാനുതകുന്ന ജീവിതക്രമമാണ് ധാർമ്മികജീവിതം. ഇത് ഭാരതത്തിൻെറ അനാദിപാരമ്പര്യമാണ്. നിത്യജീവന്മാരെന്നു വിശ്വസിക്കപ്പെടുന്ന മഹർഷീശ്വരന്മാരാണ് ഈ ഭാരതപാരമ്പര്യസംസ്കാരപരിരക്ഷ ചെയ്തുവരുന്നത്. ബ്രഹ്മവിദ്യയും യോഗശാസ്ത്രവുമാണ് ധാർമ്മിക ജീവിതത്തിൻെറ അനുശാസനങ്ങൾ ഉൾക്കൊള്ളുന്ന വേദാന്തം അഥവാ ഉപനിഷത്തുക്കൾ എന്ന വേദഭാഗം. ഈ അനുശാസനങ്ങൾ അനാദിയും അപൗരുഷേയവുമെന്നുവിശ്വസിച്ചുവരുന്നു. ഇവയുടെ കാലാനുസൃതമായ പുനഃപ്രകാശനവും പ്രചാരണവും ആവശ്യാനുസരണം അനുസ്യൂതം നടന്നുവരുന്നതിൻെറ ഒരു അത്ഭുതപ്രക്രിയയാണ് ഭാരതത്തെ അതിപുരാതനവും അത്യുന്നതവുമായ മാനവികതയുടെ മാതൃഭൂമിയായി എന്നെന്നും നിലനിർത്തിവരുന്നത്.

## അദ്വൈതം തന്നെ മോക്ഷം

സനാതനധർമ്മത്തിന് അരക്ഷിതാവസ്ഥയുളവായ ഒരു വലിയ ദുർഘടകാലഘട്ടത്തിൽ സാക്ഷാൽ ശ്രീപരമേശ്വരൻെറ അവതാരമെന്നു പ്രകീർത്തിക്കപ്പെട്ടുവരുന്ന ശ്രീമച്ഛങ്കരഭഗവൽപാദർ അവതരിച്ച് ധർമ്മരക്ഷചെയ്തത് മുഖ്യമായും അദ്വൈതമതസ്ഥാപനത്തിലൂടെയാണ്. അദ്വൈതസാക്ഷാത്ക്കാരത്തിന് ശ്രീശങ്കരാചാര്യർ നൽകിയ അതേ പുനഃസ്ഥാപനം തന്നെയാണ് ഈ നൂറ്റാണ്ടിൽ ഭഗവാൻ രമണമഹർഷിയും നിർവ്വഹിച്ചിട്ടുള്ളത്. ഭഗവാൻ ശ്രീരമണമഹർഷി അദ്വൈതസാക്ഷാത്ക്കാരസാധന സരളവും സുസുഖവും സാർവ്വലൗകികവും സാർവ്വ ജനീനവു

മാക്കി ചെയ്ത് ധർമ്മസംസ്ഥാപനവും ലോകരക്ഷയും ചെയ്യുകയാണ് ചെയ്തത്.

ആർതർ ഓസ്ബോൺ, ഗ്രാൻഡഫ്, മേജർ ചാഡ്‌വിക്, പാൾബ്രണ്ടൻ തുടങ്ങി എത്രയെത്ര വിദേശികളാണ് ഭഗവാൻെറ സാന്നിദ്ധ്യത്തിൽ മൗന ശിക്ഷണംകൊണ്ട് അദ്വൈതാനുഭൂതി കൈവരിച്ച തെന്ന് അവരുടെ അനുഭവരഹസ്യം അവർതന്നെ രേഖപ്പെടുത്തിയിട്ടുള്ളതു വായിച്ച് മനസ്സിലാകുമ്പോൾ അറിവാകുന്നത് അദ്വൈതവേദാന്ത സാധനക്ക് പഴയ സാമ്പ്രാദായിക മാർഗ്ഗം ഭഗവാൻ കാലാനുകൂലമായി പുനരാവിഷ്കരിച്ചുവെന്നല്ലേ ? ഈ പുനരാവിഷ്ക്ക രണത്തിലെ മുഖ്യസാധനാപദ്ധതിയത്രേ വിചാരം അഥവാ ആത്മാന്വേഷണമെന്ന ഋജുമാർഗ്ഗം. ഈ ഋജുമാർഗ്ഗം നിർദ്ദേശിച്ച ഭഗവാൻ സാമ്പ്രദായിക സാധനാപദ്ധതികളെയെല്ലാം കാലാനുകൂല വ്യാഖ്യാന ങ്ങൾ നൽകി നവീകരിക്കുകയും ചെയ്തു. കർമ്മം–ഭക്തി–യോഗം, ഇവയ്ക്കെല്ലാം സരളവ്യാഖ്യാനം നൽകി ജപയോഗം, ധ്യാനയോഗം മന്ത്രശാസ്ത്രം തുടങ്ങിയ അനുഷ്ഠാനപദ്ധതികളും സാധാരണ ജനത്തിനു ഗ്രാഹകമായി വ്യാഖ്യാനിച്ചു. ഒരു അദ്വൈതിയുടെ ദൃഷ്ടിയിൽ നിഷേധിക്കതക്കതായി യാതൊന്നുമില്ലെന്ന് ഭഗവാൻ തന്നെ ജീവിതത്തിൽ തെളിയിച്ചുകാട്ടി.

'ബ്രഹ്മ സത്യം ജഗന്മിഥ്യാ ജീവോബ്രഹ്മൈവനാപര' എന്ന ശാങ്കരസിദ്ധാന്തമാണ് ഭഗവാൻ തൻെറ ശിഷ്യ ന്മാരിലൂടെയും സ്വന്തം കൃതികളിലൂടെയും തപഃസിദ്ധി യിലൂടെയും പ്രചിരപ്പിച്ചത്. ശങ്കരൻെറ കാലത്തെന്നതു പോലെ ഭഗവാൻെറ കാലമായ ഈ നവീനകാലഘ

ട്ടത്തിലും അദ്വൈതസിദ്ധാന്തം മേധാവികൾക്കുപോലും ദുർഗ്രാഹ്യമായി അനുഭവപ്പെട്ടേക്കാം. എന്നാൽ ഭഗവാൻ കാട്ടിത്തന്ന ലളിതജീവിതസമ്പ്രദായവും അനുഷ്ഠാനപദ്ധതികളും ശ്രദ്ധാഭക്തിപുരസ്സരം അനുവർത്തിക്കുന്ന ഏതൊരു സരളബുദ്ധിക്കും ആത്മനിഷ്ഠാരൂപമായ സ്വരൂപസുസ്ഥിതി സുതരാം പ്രാപ്യമത്രേ.

ദ്വന്ദ്വപ്രതീതി ബുദ്ധിഭ്രമമാണ്. അഹങ്കാരമാണ് ബുദ്ധിവൃത്തി ഭേദിച്ചു ഭേദബുദ്ധിയും നാനാത്വപ്രതീതിയും സംസാരദുഃഖവും ഉളവാക്കുന്നത്. ഈ അഹങ്കാരവും വൃത്തിയാണ്– 'അഹം' വൃത്തി. ബുദ്ധിയിൽ ആദ്യമായി ഉദിക്കുന്ന വൃത്തി അഹംവൃത്തിയാണ്. വൃത്തിരൂപമായ 'അഹം' കേവലം കാല്പനികമാണ്. ദേഹാത്മബുദ്ധിയും ലോകവ്യാപാരവുമെല്ലാം ഈ അഹംബുദ്ധിയെത്തുടർന്നു മാത്രം ഉളവാകുന്ന വൃത്തികളാണ്, ഈ 'അഹം' യഥാർത്ഥ അഹം സത്യാത്മാവ്– അല്ല. ഈ അഹംവൃത്തിക്കു സത്തയില്ല. എല്ലാ അസദ്ഭാവനകൾക്കും നേതൃത്വം നൽകുന്നതും യഥാർത്ഥത്തിൽ ഇല്ലാത്തതുമായ 'അഹംഭാവം' നിരസിക്കുക വഴി ആത്മസത്യം സ്വസംവേദ്യ മാകുമ്പോൾ ഉളവാകുന്ന അവാച്യാനന്ദം തന്നെ മോക്ഷം അഥവാ സച്ചിദാനന്ദം. ആത്മാവല്ലാതുള്ളതെല്ലാം മിഥ്യാനുഭവമാണ്. ആത്മാവ് സ്വയം അനുഭവ സമ്പൂർണ്ണമായ സമഗ്രസത്യമാണ്. ഈ സ്ഥിതിക്ക് ഭഗവാൻ **സഹജസ്ഥിതി**യെന്നുപറയുന്നു. സഹജസ്ഥിതിക്ക് ഒരിക്കലും ആരെ സംബന്ധിച്ചും യാതൊരുമാറ്റവും സംഭവിക്കുന്നില്ല. ഞാൻ ദേഹമാണ്, ഞാൻ മനസ്സാണ്, ഞാൻ കർത്താവാണ്, ഭോക്താ

വാണ് എന്നിത്യാദി തോന്നലുകൾ ഭ്രമമാണ്. മനസ്സിനെ ഹൃദയത്തിൽ സ്വസ്ഥമാക്കി അഹംവൃത്തിക്ക് നാശം ഏൽപ്പിക്കുകയും അഹന്താനാശത്തിൽ, ആത്മ ശക്തി സ്ഫുരണം മാത്രമായ മനസ്സ് ആത്മസത്യത്തിൽ വിലയംപ്രാപിച്ച് ജീവൻ "മഹിമ്നി സ്വേ മഹീയതേ" സ്വമഹിമയിൽ സ്വയം പ്രകാശിച്ചു തെളിഞ്ഞു വിളങ്ങു മെന്നുമാണത്രേ ഭഗവാൻ ഉപദേശിക്കുന്ന ഹൃദയ വിദ്യയുടെ സാരം.

'ഹൃത്സ്ഥലേ മനഃ സ്വസ്ഥതാക്രിയാ-ഭക്തി-യോഗ-ബോധാശ്ചനിശ്ചിതം' സർവ്വയോഗ സമന്വിത മഹായോഗമത്രേ ഭഗവദുപദിഷ്ടഹൃദയവിദ്യ. ഇതിൻെറ അനുഷ്ഠാനമാണ് 'ഞാൻ ആര്' എന്ന ആത്മവിചാരം. മനസ്സിൽ ചിന്ത പൊന്തിയാൽ ആ നിമിഷം ആർക്ക്? (ആർക്കാണ് ഈ ചിന്ത, ഈ വികാരം, ഈ ക്ലേശം, ഈ സുഖം എന്നിങ്ങനെ) എന്നുചോദിച്ചാൽ 'എനിക്ക്' എന്നുത്തരം ഉടൻ ലഭിക്കും. ആ നിമിഷം 'ഞാൻ ആര്' എന്നാരായുക. ഇടവിടാതെ നിരന്തരം ആരായുന്നവരുടെ മനസ്സ് അതിൻെറ ഉത്പത്തി സ്ഥാനമായ ഹൃദയത്തിൽ (ആത്മീയഹൃദയം, മാർവി ടത്തു മധ്യഭാഗം രണ്ടുവിരലിടവശത്ത് ഹൃദയം സങ്കല്പിച്ച്)എത്തിച്ചാൽ ഹൃദയസ്ഥനായ ആത്മസത്യം, യഥാർത്ഥ അഹം ആ മനസ്സിനെ സമ്പൂർണ്ണം ഗ്രസിച്ച് ആത്മജ്യോതിസ് പ്രകാശിക്കും. സത്യമായ അഹം ഇല്ലാതിരുന്നിട്ടില്ല. സത്തയില്ലാത്ത 'അഹം' ഉണ്ടാ യിട്ടില്ല. പിന്നെ എന്തായിരുന്നു പ്രശ്നം ? ഒരു

പ്രശ്നവുമില്ല. ഉണ്ടായിരുന്നിട്ടില്ല. സഹജസ്ഥിതിക്ക് ഭംഗം ഒരിക്കലും സംഭവിച്ചില്ല. പ്രാപ്തവസ്തുവിന്റെ പ്രാപ്തിയെന്നൊരു പ്രശ്നവുമില്ല.

ശ്രീരമണാർപ്പണമസ്തു.

ഓം തത് സത്.

# ധർമ്മസ്യ തത്വം നിഹിതം ഗുഹായാം

ഭാരതം ധർമ്മക്ഷേത്രമാണ്. കർമ്മമയമാണ് പ്രപഞ്ചം. കർമ്മം ആർക്കും ഒഴിവാക്കാനാകില്ല. അങ്ങിനെ ഒഴിവാക്കാനാകാത്ത കർമ്മം ധർമ്മവുമായി യോജിപ്പിച്ച് അഭ്യുദയ-നിശ്രേയസങ്ങൾ പ്രാപിക്കാൻ ഭാരതത്തിന്റെ അനാദി വേദധർമ്മം മനുഷ്യന് മാർഗ്ഗം കാട്ടുന്നു. ധർമ്മവും കർമ്മവും സമന്വയിച്ച സ്വധർമ്മമാണ് വേദധർമ്മാനുയായിക്ക് ധർമ്മാർത്ഥകാമ മോക്ഷങ്ങൾ (പുരുഷാർത്ഥങ്ങൾ നാലും) പ്രാപിക്കാനുള്ള ഉപായം. ശാശ്വതസുഖപ്രാപ്തിയും സംസാരദുഃഖനിവൃത്തിയും സുസാദ്ധ്യമാക്കിത്തീർക്കുന്ന ജീവിതശൈലിയാണത്.

വേദം ഋഷികൾ ഈശ്വരനിൽനിന്നു നേരിട്ടു ശ്രവിച്ച ഈശ്വര നിശ്വസിതവാണിയാണെന്നും അനാദിയാണെന്നും വിശ്വസിച്ചുവരുന്നു. ഋഷിപരമ്പരകളിലൂടെ അതു വായ്മൊഴിരൂപത്തിൽ, ശിഷ്യപ്രശിഷ്യന്മാർവഴി രക്ഷിക്കപ്പെട്ടുവന്നു. ഏറെകാലം കഴിഞ്ഞ് വരമൊഴിയായി എഴുതപ്പെട്ടു. വേദോക്തസത്യവും അതിന്റെ സാക്ഷാത്ക്കാരത്തിനുള്ള മാർഗ്ഗമായ ധർമ്മവും സാർവ്വകാലീനവും, സാർവ്വദേശീയവും സാർവ്വജനീനവുമാണ്.

ഈ വസ്തുതകൾ അടിസ്ഥാനമാക്കിയാകണം വേദ ധർമ്മം–ആർഷധർമ്മം, സനാതനധർമ്മം തുടങ്ങിയ പേരു കളിൽ അറിയപ്പെടാനിടയായത്. വേദധർമ്മാചരണവും അതിൻെറ സ്വാഭാവിക ഫലപരിണാമരൂപമായ സത്യാ നുഭൂതിയും ഭാരതത്തിൻെറ അനാദി ആർഷസംസ്കൃ തിയുടെ പ്രായോഗികവശമാണ്. പൂർണ്ണസാഫല്യ ത്തിൻെറ നിദർശനവുമാണ്. വിശ്വപ്രശസ്തിയാർജ്ജിച്ച ആർഷസംസ്കാരമാണ് ഭാരതതനിമ. വേദം അതിൻെറ സർവ്വസാരവുമാണ്. വേദധർമ്മം ഈശ്വരൻ സത്യ ദർശികളും ധർമ്മനിഷ്ഠരുമായ മഹാത്മാക്കളെ നിമിത്തമാക്കി പരിരക്ഷിക്കുന്നു. അധർമ്മം വളർന്ന് ധർമ്മം പ്രക്ഷീണമാകുന്ന സന്ദർഭങ്ങളിൽ ഈശ്വരൻ അവതരിച്ച് ദുഷ്ടനിഗ്രഹവും ശിഷ്ടരക്ഷയും ചെയ്തു ധർമ്മത്തിൻെറ ഗതി സുഗമമാക്കുന്നു. ഈ വിശ്വാസത്തിനു പ്രമാണവും വേദം തന്നെ. അസംഖ്യം അവതാരങ്ങൾ ഉണ്ടായിട്ടുണ്ട്. അവതാരലീലകൾ വർണ്ണിച്ചും ഈശ്വരമഹിമവാഴ്ത്തിയും ജനാവലി ധർമ്മജാഗ്രതപുലർത്തിവരുന്നു. 'സ്വേ സ്വേ കർമ്മണ്യ ഭിരതഃ സംസിദ്ധിം ലഭതേ നരഃ' എന്ന ഈശ്വര വചനം ജാഗ്രത്തായ സ്വധർമ്മാചരണത്തിനും തത്ഫലമായ സുഖത്തിനും ശാന്തിക്കും ഉള്ള ആഹ്വാനമാണ്.

ധർമ്മത്തിൻെറ പൊരുൾ ആത്മജ്ഞാനികൾക്കേ അറിയാനാകൂ. ധർമ്മം സത്യവും മാർഗ്ഗവും ലക്ഷ്യ വുമാണ്. സത്യം സാക്ഷാത്ക്കരിച്ച ജ്ഞാനികളാണ് ധർമ്മമാർഗ്ഗത്തിലെ വഴിവിളക്കുകൾ. വേദോക്ത സത്യം സാക്ഷാത്കരിച്ച ജ്ഞാനികളുടെ മാർഗ്ഗദർശനം ലഭിക്കാതെ വരുമ്പോൾ ധർമ്മഗ്ലാനിയും തന്നിമിത്തം

കർമ്മവൈകല്യവും അധർമ്മവൃദ്ധിയും അവശ്യം സംഭവിക്കും. ഭാരതത്തിന്റെ സാംസ്കാരികചരിത്രത്തിൽ അത്തരം സ്ഥിതിവിശേഷങ്ങൾ ഉണ്ടായിട്ടുണ്ട്. അപ്പോഴെല്ലാം ധർമ്മോദ്ധാരണത്തിനുവേണ്ട ഏർപ്പാടുകളും ഈശ്വരേച്ഛയാ ഉണ്ടായിട്ടുണ്ട്. വേദത്തിൽ പൊരുളറിഞ്ഞ ആത്മജ്ഞാനികളാണ് ജ്ഞാന–ഭക്തിപ്രചാരണ പ്രവർത്തനങ്ങൾകൊണ്ട് ധർമ്മോദ്ധാരണം ചെയ്തിട്ടുള്ളത്. അനാദിയായ അനുശാസനവും അങ്ങിനെയാണ്. അതിന്റെ സ്മൃത്യനുശാസനം താഴെ ഉദ്ധരിക്കുന്നു.

*'വേദോഽഖിലോ ധർമ്മമൂലം സ്മൃതിശീലേ ച തദ്വിദഃ*
*ആചാരശ്ചൈവ സാധൂനാമാത്മനസ്തുഷ്ടിരേവ ച.*

ഇവിടെ 'തദ്വിദഃ' എന്നതിന്നർത്ഥം ഈശ്വര സാക്ഷാത്കാരം സാധിച്ച വേദജ്ഞന്മാർ എന്നാണ്. പുരുഷാർത്ഥങ്ങൾ നാല്. ധർമ്മം, അർത്ഥം, കാമം, മോക്ഷം. മോക്ഷം ജീവേശ്വരൈക്യസത്യസാക്ഷാത്കാരം തന്നെ. അതുതന്നെ പരമപുരുഷാർത്ഥം. അത് അനുഭവിച്ചറിഞ്ഞവർക്കേ മറ്റു മൂന്നിന്റേയും തത്ത്വം അറിയാനാകൂ. ജനിമൃതി സംസാര ദുഃഖത്തിന്റെ നിവാരണം അഥവാ പുനർജന്മമില്ലാത്ത പൂർണ്ണത്വസിദ്ധി, ധർമ്മത്തിന്റെ പൂർത്തീകരണമാണ്. അങ്ങിനെ ധർമ്മം പൂർത്തീകരിച്ച ജ്ഞാനിയാണ്, കാമാർത്ഥധർമ്മ ങ്ങളെന്ന മൂന്നു പുരുഷാർത്ഥങ്ങളുടേയും പൊരുളറിഞ്ഞ വ്യാഖ്യാതാവ്.

ധർമ്മജാഗ്രത നഷ്ടപ്രായമായിക്കൊണ്ടിരിക്കുന്ന നവീന കാലഘട്ടം ഭാരതത്തിന്റെ സാംസ്കാരിക ചരിത്രത്തിലെ ഒരു ഇരുണ്ട അധ്യായം (Dark period)

ആണെന്നു പറയേണ്ടതുണ്ട്. അധർമ്മത്തിൻെറ ഇരുട്ടിൽ തപ്പിതടയുന്ന അനേകായിരം ധർമ്മവ്യാകുലർക്കു ധർമ്മ മാർഗ്ഗം തെളിക്കുന്ന ഒരു ഉജ്ജ്വലധർമ്മദീപമാണ് സർവ്വ സമാരാധ്യനായ പൂജ്യ ശ്രീ. ജ്ഞാനാനന്ദസരസ്വതി സ്വാമി തൃപ്പാദങ്ങൾ. കേരളത്തിലുടനീളം കേരളത്തിനു പുറത്തു പലയിടങ്ങളിലും അതിൻെറ പ്രകാശ കിരണ ങ്ങൾ പ്രസരിച്ച് ബഹുസഹസ്രം പുണ്യാത്മാക്കൾക്ക് മാർഗ്ഗദർശനം നൽകിവന്നിരുന്നു. ഇന്ന്(12-7-2000) ഈ സുമുഹൂർത്തത്തിൽ നടക്കുന്ന സമാധിപ്രതിഷ്ഠ, ആ പ്രകാശകിരണങ്ങൾ, അവരുടെയും മറ്റു ബഹുസഹസ്രം പുണ്യാത്മാക്കളുടെയും ഹൃദയാന്തർഭാഗത്ത് പൂർണ്ണ ശോഭം പ്രകാശിച്ചു ദർശിക്കാൻ പ്രചോദനം ഉളവാക്കു മാറാകട്ടെ എന്നു പ്രാർത്ഥിക്കാം.

*സർവസമത്വം സർവസുഖിത്വം*
*സത്സംഗത്വം ദേഹി പ്രഭോ !*

പന്ത്രണ്ടു നൂറ്റാണ്ടുകൾമുമ്പ്, അവതാരപുരുഷ നായി ആവിർഭവിച്ച ശ്രീമത്ശങ്കരഭഗവത്പാദാചാര്യർ ധർമ്മോദ്ധാരണത്തിനു സ്വീകരിച്ച കർമ്മപദ്ധതി ജ്ഞാന ഭക്തി പ്രചാരണവും തദനുകൂല ധർമ്മാനുഷ്ഠാന നിർദ്ദേശങ്ങളുമാണ്. ആ കർമ്മപദ്ധതിയുടെ പ്രവർത്തന ത്തിന് അവിടുന്ന് സമാരംഭിച്ച ദശനാമിസംന്യാസാശ്രമ സംവിധാനം ഭാരതസാംസ്കാരിക ചരിത്രത്തിലെ ശ്രദ്ധേയമായ നവോത്ഥാനത്തിൻെറ തുടക്കം കുറിക്കുന്ന സംഭവമായിരുന്നു. ആ നവോത്ഥാനപ്രവർത്തനം ഇന്നും വ്യാപകമായ തോതിൽ നടന്നുവരുന്നു. സാധന ചതുഷ്ടയസമ്പത്തി നേടി ശ്രവണ മനന-നിദിധ്യാസന രൂപത്തിലുള്ള ജ്ഞാനസാധനകൊണ്ട് വേദാന്തതത്വം

സാക്ഷാത്ക്കരിച്ച ആത്മജ്ഞാനികളായ സംന്യാസി വര്യന്മാർ ഭാരതത്തിലെങ്ങെക്കും (ഭാരതത്തിനുപുറത്ത് യൂറോപ്പിലും അമേരിക്കയിലും മറ്റു പല രാജ്യങ്ങളിലും) ആർഷധർമ്മം പ്രചരിപ്പിച്ചുവരുന്നു. അങ്ങനെ ആദി ശങ്കരാചാര്യർ തുടങ്ങിയ നവോത്ഥാനപ്രസ്ഥാനം നവീന കാലത്ത് പ്രചുരപ്രചാരമായി, വിശ്വവ്യാപകമായി ക്കൊണ്ടിരിക്കുന്നു. വേദാന്തം (ഉപനിഷത്), ഗീത രാമായണം, ഭാഗവതാദി പുരാണങ്ങൾ തുടങ്ങിയ വിശി ഷ്ടഗ്രന്ഥങ്ങൾ ഉപയോഗിച്ചു സംന്യാസിആചാര്യന്മാരുടെ ശിഷ്യപരമ്പരകൾ ധർമ്മസംസ്ഥാപനപ്രവൃത്തികൾ സ്വധർമ്മരൂപത്തിൽ ചെയ്തുവരുന്നു. ഈ പ്രവർത്തന രംഗത്ത് സ്വാമിതൃപ്പാദങ്ങൾ അതിശയകരമായ സംഭാ വനകളാണ് ചെയ്തിട്ടുള്ളതെന്നു പറഞ്ഞാൽ അതൊര തിശയോക്തിയല്ല.

*"ലോകസംഗ്രഹമേവാപി സംപശ്യൻ കർത്തുമർഹസി"*

എന്ന മഹനീയമായ ആദർശം മുർനിർത്തി, ശബ്ദബ്രഹ്മ-പരബ്രഹ്മവേത്താവും സർവ്വശാസ്ത്രനിഷ്ണാ തനുമായ പൂജ്യസ്വാമികൾ ദീർഘകാലം ധർമ്മപ്രചാരണ രംഗത്തു പ്രവർത്തിച്ചതു മുഖ്യമായും മൂന്ന് പന്ഥാവു കളാലാണ്. ജനസമ്പർക്കമാണല്ലോ ആശയങ്ങൾ പ്രചരിപ്പിക്കുന്നതിൻെറ പ്രവർത്തനരീതി. മൂന്നു പന്ഥാവു കൾ എന്നു പറഞ്ഞതുകൊണ്ട് മൂന്നു പ്രകാരങ്ങളി ലൂടെയുള്ള ജനസമ്പർക്കമാണ് ഉദ്ദേശിക്കപ്പെടുന്നത്.

**നേരിട്ടുള്ള വ്യക്തിബന്ധം**

സ്വാമിതൃപ്പാദങ്ങളുമായി അടുത്ത വ്യക്തിബന്ധം (Close Personal Contact) പുലർത്താനവസരം ലഭിച്ച

പുണ്യാത്മാക്കൾക്കു മാത്രമേ ആ ബന്ധത്തിൻെറ സാഫല്യം എത്രമാത്രം അനുഗ്രഹപ്രദവും ആനന്ദ സന്ദായകവുമാണെന്നു പറയാനാകൂ. അപരിചിതനായ ഒരാൾ സ്വാമികളെ സന്ദർശിക്കാനെത്തുന്നു. അയാൾ വെളിയിൽ മുറ്റത്തുനിൽക്കുന്നു. സ്വാമിജി അയാളെ കാണുന്നു. എഴുന്നേറ്റു വാതിൽക്കൽവന്ന് കുശലാ ന്വേഷണരൂപത്തിൽ സൌമ്യഭാവത്തിൽ, മൃദുസ്വരത്തിൽ 'എവിടെ നിന്നു വരുന്നു'? എന്നന്വേഷിക്കുന്നു. അപരിചിതനെന്നു സ്വയം കരുതിവന്ന സന്ദർശകനു, സ്വാമിയുടെ ശാന്തഭാവവും അന്വേഷണരീതിയുംകൊണ്ട് താൻ ഒരു ചിരപരിചിതനാണെന്ന തോന്നലാണുണ്ടാ വുക. പ്രഥമ സന്ദർശനാനുഭവത്തിൻെറ മധുരസ്മരണ ആയുഷ്ക്കാലം വെച്ചുപുലർത്തുന്ന ശിഷ്യന്മാരും ഭക്തന്മാരുമുണ്ട്. സ്വാമികൾക്ക് കേരളത്തിനകത്തും വെളിയിലും അനവധി ശിഷ്യന്മാരുണ്ട്. ഗൃഹസ്ഥാ ശ്രമികളും സന്ന്യാസാശ്രമികളുമായി ധന്യജീവിതം നയി ക്കുന്ന അവരുടെ ധന്യതക്കുകാരണം സ്വാമിജിയു മായുണ്ടായ ബന്ധവും അവിടത്തെ നിസ്സീമമായ സ്നേഹവും അനുഗൃഹവുമാണെന്നറിയുന്ന അവർക്ക് സ്വാമികൾ ഈശ്വരനാണ്. 'സകൃച്ഛ്രവണ മാത്രേണ' എന്നതുപോലെ അന്വർത്ഥമാണ് പല സ്വാമി ശിഷ്യന്മാരുടെയും അനുഭവത്തിൽ 'സകൃദ്ദർശന മാത്രേണ' എന്നു പറഞ്ഞാൽ അതും. ഭഗവാൻ ശ്രീരാമ കൃഷ്ണദേവനുമായുണ്ടായ പ്രഥമസന്ദർശനമാണല്ലോ നരേന്ദ്രനാഥനെ പിൽക്കാലത്ത് വിശ്വപ്രശസ്തനും ചരിത്ര പുരുഷനുമായ വിവേകാനന്ദനാക്കിമാറ്റിയത്.

അഹോ ! ഗുരു–ശിഷ്യബന്ധത്തിൻെറ അപാര

മഹിമ ! അവാച്യം ! അഗ്രാഹ്യം ! അനുഭവൈകവേദ്യം !

ഈ അനുഭവാനന്ദത്തിനു ഭാഗ്യം ലഭിച്ച സുകൃതികൾക്കും പൂജ്യസ്വാമിതൃപ്പാദങ്ങൾക്കും, ഋഷിപരമ്പരകൾക്കും സർവ്വേശ്വരനും ബ്രഹ്മവിദ്യക്കും പുനഃ പുനഃ പ്രണാമമർപ്പിച്ചു വാക്കടക്കാം.

ഗ്രന്ഥരചന :

ഉപനിഷത്തുകൾ, ബ്രഹ്മസൂത്രം, ഗീത, പഞ്ചദശി, വാസിഷ്ഠം, അഷ്ടാവക്രഗീത തുടങ്ങിയ പ്രൌഢവേദാന്ത കൃതികൾക്കു സ്വാമികൾ വ്യാഖ്യാനമെഴുതി. സാഖ്യം, യോഗം, മീമാംസ തുടങ്ങിയ ദർശന ങ്ങളുടെ സാരാംശം ഉൾക്കൊള്ളിച്ചു ലഘുഗ്രന്ഥങ്ങൾ രചിച്ചു. മഹാഭാരതം, അദ്ധ്യാത്മരാമായണം, ശ്രീമദ്ഭാഗവതം, വിഷ്ണുപുരാണം, തുടങ്ങിയ കൃതികൾ സംഗ്രഹിച്ച് അവയിലെ തത്വം വെളിവാക്കി രചിച്ച ഗ്രന്ഥങ്ങൾ ഇന്ന് മലയാളി ലോകത്തിൽ പണ്ഡിതപാമരഭേദമന്യേ പ്രചുരപ്രചാരമായിക്കഴിഞ്ഞിരിക്കുന്നു. ശ്രീശങ്കരഭഗവത്പാദരുടെ വേദാന്തപ്രകരണഗ്രന്ഥങ്ങൾ മുഖ്യമായവയ്ക്കെല്ലാം സരള വ്യാഖ്യാനം എഴുതി. അനവധി സ്തോത്രരത്നങ്ങൾ വ്യാഖ്യാനിച്ചു, പ്രകാശിപ്പിച്ചു. വേദാന്തം, യോഗശാസ്ത്രം, ധർമ്മശാസ്ത്രം, ആചാരാനുഷ്ഠാനനിയമങ്ങൾ തുടങ്ങിയ വിഷയങ്ങൾ പുരസ്കരിച്ച് രചിച്ച ഉപന്യാസസമാഹാരമാണ് സ്വാമിജിയുടെ വേദാന്തവിജ്ഞാനം എന്ന വിശിഷ്ടഗ്രന്ഥം.

സ്വാമിജിയുടെ ഭാഷാശൈലി, അവതരണരീതി– എല്ലാം അന്യാദൃശ്യവും അനനുകരണീയവും സുതാര്യ

വുമാണ്. ഗഹന വിഷയങ്ങൾ ഋജുവായ ഭാഷയിൽ സരളമായി അവതരിപ്പിക്കുന്നതിൽ സ്വാമിജി പ്രദർശിപ്പിക്കുന്ന സാമർത്ഥ്യം അന്യാദൃശമെന്നു നിസ്സംശയം പറയാം. പ്രതിപാദ്യ വിഷയത്തിൽ തികച്ചും അപരിചിതനായ അനുവാചകന് പ്രാരംഭത്തിൽ സ്വാഭാവികമായുളവാകുന്ന ധാരണാവൈഷമ്യത്തിന്, സ്വാമിജിയുടെ കൃതികൾ സംബന്ധിച്ചിടത്തോളം, ഗ്രന്ഥാന്തരങ്ങൾ പരിശോധിച്ചു പരിഹാരം തേടേണ്ടതില്ല. വീണ്ടും വീണ്ടും വായിച്ചതുതന്നെ വായിച്ചാൽമതി ധാരണ ശരിയാകും. മൂലപ്രകൃതി ആർഷവാണിയാണ്. അതിന്റെ സഹജഗുണം ഉദ്ബോധനാശക്തിയാലാണുള്ളത്. അഭ്യാസം കൊണ്ടാണ് ധാരണ ശരിയാക്കേണ്ടത്. അനുഭവവേദ്യമായ വസ്തുതയാണിത്. ആർക്കും പരീക്ഷിച്ചു ബോധ്യപ്പെടാവുന്നതുമാണ്.

## ശ്രീമദ് ഭാഗവത സപ്താഹയജ്ഞം

ശ്രീമദ് ഭാഗവതസപ്താഹയജ്ഞം നിമിത്തമാക്കിയാണ് സ്വാമിജി കേരളത്തിനകത്ത് (അന്യദേശങ്ങളിലും) ബഹുജനസമ്പർക്കം പുലർത്തിവന്നിരുന്നത്. സ്വാമിജി നടത്തിയ എണ്ണമറ്റ സപ്താഹയജ്ഞങ്ങളും തൽഫലമായി ഉണ്ടായ ധാർമ്മിക നവോത്ഥാനവും ഭാരതത്തിന്റെ പുതുയുഗത്തിൽ, അത്യന്താധുനിക ഭൗതികതയ്ക്കും ആദ്ധ്യാത്മികസംസ്കാരയോഗം നൽകി അനുപേക്ഷണീയങ്ങളായ പുതിയ ജീവിതരീതികൾ, അനാദി സംസ്കൃതിയിൽ സമഞ്ജസമായി സമന്വയിക്കാൻ സഹായകമായിട്ടുണ്ട്. ജാതി, തൊഴിൽ, വിദ്യാഭ്യാസ

യോഗ്യത, ധനസ്ഥിതി തുടങ്ങിയ കാര്യങ്ങളിലെ പ്രകടഭേദങ്ങളിൽ പ്രതീതമാകുന്നതും, കേവലഭൌതിക സംസ്കാര ദൃഷ്ടിയിൽ വൈരുദ്ധ്യാത്മകവുമായ ദൃശ്യ ഭേദങ്ങളെല്ലാം തത്ത്വബുദ്ധിയിൽ നിസ്സാരമായറിഞ്ഞ് ഭക്തിയും ജ്ഞാനവും വളർത്തി ജീവന് ഉന്നത സംസ്കാരവും പ്രജ്ഞാനൈർമ്മല്യവുംനേടി ആത്മ ജ്ഞാനം സാധിക്കാമെന്ന് സ്വാമിജി സകലജനത്തേയും ഉദ്ബോധിപ്പിക്കുന്നു. ഭക്തിയും ജ്ഞാനവും സർവ്വവിധ വൈരുദ്ധ്യങ്ങൾക്കും ഫലവത്തായ പരിഹാരമാണെന്നു സ്വാമിജി പഠിപ്പിക്കുന്ന സപ്താഹസദസ്സ് സമൂഹത്തിലെ എല്ലാവിഭാഗങ്ങളെയും പ്രതിനിധാനം ചെയ്യുന്നു. അവിടെ നടത്തുന്ന ഉദ്ബോധനം സർവ്വജനത്തിനും ഭക്തി-ജ്ഞാന-വൈരാഗ്യാദി ദൈവീസമ്പത്തിൽ താത്പര്യം ജനിപ്പിക്കുകയും സാധനാനുഷ്ഠാനങ്ങൾക്ക് അവരെ ഉത്സുകരാക്കുകയും ചെയ്യുന്നു. സമൂഹത്തിനാകെ ധർമ്മബോധവും ആധ്യാത്മികാവബോധവും ഉളവാക്കാൻ ഉപകരിക്കുന്ന ഭാഗവതസപ്താഹയജ്ഞങ്ങൾ ജ്ഞാനാ നന്ദസ്വാമി തിരുവടികൾ ഒരു ആധ്യാത്മികനവോത്ഥാന പ്രസ്ഥാനത്തിൻെറ കർമ്മപദ്ധതിയാക്കി പ്രതിഷ്ഠി ക്കുകയാണുണ്ടായത്. ശ്രീമദ്ഭാഗവതം സർവവേദേതി ഹാസങ്ങളിലേയും സാരംസാരമായി സമുദ്ധരിയ്ക്കുന്നത് "സർവ്വം കർമ്മാഖിലം ജ്ഞാനേ പരിസമാപ്യതേ" എന്ന ലക്ഷ്യത്തിലെത്താനാണ് എന്ന് സ്വാമിജി ഉറപ്പിച്ചു പറയുന്നുണ്ട്. ഇന്നത്തെ രാഷ്ട്രീയശൈലിയിൽ സ്വാമിജി ഒരു ധീരനായ അധ്യാത്മികസോഷ്യലിസ്റ്റു നേതാവാ ണെന്നു പറയാവുന്നതാണ്. ശ്രീമദ് ഭാഗവതവും ഭാഗവതസപ്താഹയജ്ഞങ്ങളും ഇന്ന് കേരളത്തിൽ വലിയ

പ്രചാരം സിദ്ധിച്ചുകഴിഞ്ഞ പ്രസ്ഥാനമാണ്. പൂജ്യസ്വാമി തൃപ്പാദങ്ങളുടെ സപ്താഹയജ്ഞങ്ങളും ഗ്രന്ഥങ്ങളും ഈ പ്രസ്ഥാനത്തിന്റെ പ്രചാരത്തിന് സഹായകമായി.

സ്വാമിജിയുടെ സപ്താഹയജ്ഞത്തിൽ ശ്രദ്ധാപൂർവ്വം പങ്കെടുക്കുന്ന ഭക്തന് ആ ഏഴുദിവസങ്ങളിലെപ്പോളെങ്കിലും ഒരുനിമിഷം 'സർവം ബ്രഹ്മമയം' എന്ന വേദാന്തസത്യത്തിന്റെ സത്യത്വം ബോധ്യപ്പെടാനവസരം ഉണ്ടാകാതിരിക്കില്ല. ആ നിമിഷമാത്രാനുഭവം, 'തജ്ജലാനിതി ശാന്ത ഉപാസീത' എന്ന ഉപനിഷദാദേശപ്രകാരം സൂക്ഷിച്ചു രക്ഷിച്ചുപോഷിപ്പിച്ച് ജ്ഞാനസിദ്ധി കൈവരിക്കാൻ സാധിക്കും. സ്വാമിജിയുടെ സപ്താഹപ്രഭാഷണങ്ങൾ വേദാന്ത 'ശ്രവണ'മായി സ്വീകരിച്ചു മനന-നിദിധ്യാസനം ചെയ്യുന്ന സുകൃതികളുണ്ടു ഈ പ്രസ്താവനക്കു സാക്ഷ്യംവഹിക്കാൻ യോഗ്യതയുള്ളവരെന്ന ബോധത്തോടെയാണീവസ്തുത രേഖപ്പെടുത്തുന്നത്. സപ്താഹയജ്ഞത്തിനു ശ്രോതാവിനു സ്വാദിഷ്ട ഭോജനം നൽകുക സ്വാമിജിക്കു നിർബ്ബന്ധമാണ്. സർവജനത്തിനും സുഖമാണല്ലോ സ്വാദിഷ്ടഭോജനം. ഭാഗവതകഥകൾ സ്വാമിജിയുടെ സർവാനുഗ്രഹശക്തിയോലുന്ന മധുരവാണികളികളിൽ കുതിർന്ന് ശ്രോതാവിന്റെ കർണ്ണപുടത്തിലെത്തുമ്പോൾ അതും ഒരാനന്ദാനുഭൂതിക്കു വകയാണ്. ഭാഗവതത്തിലെ വിഷയം അദ്വിതീയവസ്തുവിന്റെ ഉദ്ബോധനമാണ്. ആ വസ്തു ബ്രഹ്മമാണ്, ആ വസ്തുവിലുള്ള നിഷ്ഠയാണ് ഭാഗവതശ്രവണം കൊണ്ടുദ്ദേശിക്കപ്പെടുന്ന പ്രയോജനം. ആ നിഷ്ഠയാണ് കൈവല്യം അഥവാ മോക്ഷം. ബ്രഹ്മനിഷ്ഠ ഒന്നുമാത്രമാണ് മോക്ഷം എന്നു ഭാഗവതം ഉപദേശിക്കുന്നു. ജീവാത്മ-

പരമാത്മ ഐക്യം, ശുദ്ധാദ്വൈതബോധമാണ് ഭാഗവതം ഉപദേശിക്കുന്ന വിചാരസാധനാലക്ഷ്യം. നിഷ്കൃഷ്ടമായ അർത്ഥവിചാരം– വാക്യാർത്ഥവിചാരം ചെയ്തു വേദാന്ത വാക്യങ്ങളുടെ ലക്ഷ്യാർത്ഥം ഗ്രഹിച്ചുവേണം പ്രസ്തുതലക്ഷ്യം പ്രാപിക്കുക, ഭാഗവത മഹാപുരാണം പാരമഹംസ്യസംഹിത യാണ്. ആ നിലയിൽ അതിനുള്ള മഹത്വം മുൻനിർത്തി അതിലെ വേദാന്തതത്വപ്രതിപാദനങ്ങൾ സ്വാമിജി വിശദീകരിക്കുന്നത് ജ്ഞാനനിഷ്ഠന്മാർക്കുകൂടെ ആനന്ദാനു ഭൂതി ഉണർത്തുന്ന രീതിയിലാണ്. വെറും നിരക്ഷര കുക്ഷികളും തമോഗുണികളും തുടങ്ങി ജ്ഞാനനിഷ്ഠന്മാർ വരെയുള്ള സദസ്യർക്കാസകലം സർവ്വസുഖാവഹമാണ് സ്വാമിജിയുടെ സപ്താഹയജ്ഞത്തിൽ പങ്കുകൊള്ളുന്ന ഏഴുനാളെന്നു പറഞ്ഞാൽ അതു തികച്ചും സത്യമാണ്.

ഈ പറഞ്ഞ സംഗതികൾക്കെല്ലാമുപരിയാണ് സ്വാമിജിയുടെ പ്രേഷ്ഠശിഷ്യർക്കുണ്ടാകുന്ന(അഥവാ ഉണ്ടാകാവുന്ന) ആനന്ദാഭൂതി വിശേഷം. ആചാര്യപീഠത്തിൽ ഉപവിഷ്ടനായിരിക്കുന്ന പ്രിയ ഗുരുനാഥൻെറ തേജോമയ വിഗ്രഹം ഉറ്റുനോക്കി, കാതുകൂർപ്പിച്ചു അവിടുത്തെ തിരുമുഖത്തിൽ നിന്നു അനർഗളം പ്രവഹിച്ചു വരുന്ന വാങ്മയ തീർത്ഥമേറ്റു തന്നെതാൻ മറന്ന്, ഇന്ദ്രിയ മനോവൃത്തികൾക്കപ്പുറം എന്തിലോ തന്മയനായി സ്ഥിതി ചെയ്യുന്ന പ്രേഷ്ഠശിഷ്യൻെറ അനുഭവം കേവലാനന്ദ മല്ലാതെ മറ്റെന്താകാനൊക്കും ? താദൃശസുകൃതിശിഷ്യരും സ്വാമി തിരുവടികൾക്കുണ്ട് എന്നു വിശ്വസിക്കാം. അവർ അത് ആരോടും വെളിപ്പെടുത്തിയിട്ടുണ്ടാകില്ലെങ്കിലും അങ്ങനെയും ശിഷ്യന്മാർ സ്വാമിജിക്ക് ആവശ്യം ഉണ്ടാകണം, ശ്രീ പരീക്ഷിത്തു ചക്രവർത്തി ശ്രീശുക

ബ്രഹ്മർഷിയോട് ഉണർത്തിക്കുന്നുണ്ടല്ലോ "എല്ലാം മറന്ന്, തന്നെ താൻ മറന്ന് അവിടുത്തെ തിരുമുഖത്തിൽ നിന്നു ശ്രവിക്കുന്ന കഥാമൃതം പാനം ചെയ്തുകൊണ്ടിരിക്കുന്ന ഞാൻ വിശപ്പോ ദാഹമോ അറിയുന്നില്ല" എന്ന്. ഭാഗവതവും ഭക്തനും ഭഗവാനും ശാശ്വതസത്യമാണെന്നു ഭഗവാൻ ശ്രീരാമകൃഷ്ണദേവനരുളി. ശ്രീമദ് ഭാഗവതവും ഭാഗവതസപ്താഹയജ്ഞവും മോക്ഷദായകത്വം വെളിവാക്കുന്ന ഭഗവൽ സ്വരൂപലീലയായി ഗണിക്കുന്ന ഭക്താഗ്രണികളെ സൃഷ്ടിക്കുന്നു. സമർത്ഥരായ ഗുരുക്കന്മാരും ആചാരവരേണ്യന്മാരും സനാതന ധർമ്മസംരക്ഷകരായി എന്നും ഉണ്ടായേ മതിയാകൂ. സ്വാമിതിരുവടികൾ അപ്രകാരമുള്ള ധർമ്മസംരക്ഷണം ശ്രീമദ് ഭാഗവത സപ്താഹയജ്ഞങ്ങളിലൂടെ ഫലപ്രദമായിത്തന്നെ ചെയ്തിട്ടുണ്ട്.

പൂജ്യസ്വാമിതിരുവടികളുമായി മുൻപ്രസ്താവിച്ച മൂന്നുപന്ഥാവുകളിൽ ഏതെങ്കിലും ഒന്നിൽകൂടെ ബന്ധപ്പെടാൻ ഭാഗ്യം ലഭിച്ച ശ്രദ്ധാലുവായ ഭക്തൻ പിന്നീട് ഒരിക്കലും ഈശ്വരനേയും, ഗുരുവിനേയും, മറന്ന് അധർമ്മമാർഗ്ഗത്തിൽ ചരിയ്ക്കാനിടയാകുകയില്ല. വ്യക്തിജീവൻെറ ധർമ്മബോധവും ഈശ്വരാശ്രയത്വബുദ്ധിയും വളർത്താൻ ഉദ്ബോധനവും ഉൾപ്രേരണയുമുളവാക്കാൻ സത്യദർശികളായ ഗുരുക്കന്മാർക്കും ആചാര്യന്മാർക്കുമേ കഴിയുകയുള്ളു. അവരുടെ ഉപദേശാനുഗ്രഹങ്ങൾകൊണ്ട് നല്ല സംസ്കാരമുള്ള വ്യക്തികളുടെ സംഖ്യ വർദ്ധിച്ചുമാത്രമേ സാമൂഹികസ്ഥിതി മെച്ചപ്പെടുകയുള്ളു. അതിന് സ്വധർമ്മനിഷ്ഠ ശീലിച്ചേപറ്റൂ. ഈ സനാതന ധർമ്മതത്ത്വം അറിയാതെ അഥവാ

അറിഞ്ഞുകൊണ്ടതിനെ അവഗണിച്ച് നാടുനന്നാക്കാൻ പാടുപെട്ടടുന്ന ഇന്നത്തെ രാഷ്ട്രീയ-സാമൂഹിക സാംസ്കാരിക നേതാക്കന്മാർ 'ഭാരതീയം പിൻതള്ളി പകരം 'മാനവീയം' പുരോഗതിക്കു മഹാമന്ത്രമായി സ്വീകരിച്ച് ജപിച്ചു സിദ്ധിവരുത്താൻ ശ്രമിക്കുന്നു. ജനകോടികളെ അതിന് ആഹ്വാനം ചെയ്യുന്നു. പ്രലോഭിപ്പിച്ച് ആകർഷിക്കുന്നു. ഈ ദുർഘടകാലഘട്ടത്തിൽ സനാതനധർമ്മാനുയായികൾ, സ്വാമി തിരുവടികളുടേയും, മറ്റും ആദ്ധ്യാത്മിക ഗുരുനാഥന്മാരുടേയും ഉപദേശങ്ങളും ഉദ്ബോധനങ്ങളും ജീവിതത്തിൽ മുഖ്യധർമ്മമായി സ്വീകരിച്ച് അനുഷ്ഠിച്ച് വളർന്നുവരുന്ന അധർമ്മശക്തിക്കു പ്രതിരോധം സൃഷ്ടിക്കാൻ തക്കവണ്ണം സ്വധർമ്മനിരതരാകുമാറട്ടെ എന്നു ആഗ്രഹിച്ചും പ്രാർത്ഥിച്ചും ഇതിവിടെ സമാപിപ്പിക്കുന്നു.

ഓം തത് സത്

ശ്രീ ഗുരുഭ്യോ നമഃ

# സത്യാന്വേഷണപരീക്ഷണം

ഭൂമിയിൽ അസംഖ്യം ജീവിവർഗ്ഗങ്ങളുണ്ട്. മനുഷ്യവർഗ്ഗം അവയിൽ ഒന്നാണ്. ഓരോ വർഗ്ഗത്തിലുൾപ്പെട്ട ഓരോ ജീവിയും ആ വർഗ്ഗത്തിലെ ഒരു വ്യക്തിയാണ്. ഒരു വർഗ്ഗത്തിലുൾപ്പെട്ട എല്ലാ വ്യക്തികളിലും വർഗ്ഗഗുണങ്ങൾ സമാനമായിരിക്കും. അതേ സമയം ഓരോ വ്യക്തിക്കും, സമാനവർഗ്ഗഗുണങ്ങളോടൊപ്പം സ്വവർഗ്ഗത്തിലെ ഇതരവ്യക്തികളിൽനിന്നുതന്നെ വേർപെടുത്തുന്നതായ വൈയക്തിക ഗുണവിശേഷങ്ങളും ഉണ്ടായിരിക്കും. ഇങ്ങനെ അനാദികാലം മുതൽ വർഗ്ഗപരവും

വ്യക്തിപരവുമായ നാനാത്വവും ജീവത്വമെന്ന ഏകത്വവും, സകല ജീവിവർഗ്ഗങ്ങളുടെയും ജീവിതരഹസ്യമായി തുടർന്നുകൊണ്ടിരിക്കുന്ന അനാദ്യനന്തപ്രക്രിയക്ക് ഒരടിസ്ഥാന സത്യം അവശ്യം ഉണ്ടായേതീരൂ. ജീവ-ജഗത്തുക്കളുടെ ഉല്പത്തി-സ്ഥിതി-ലയ പരിണാമങ്ങളും, അവകൾക്കു പശ്ചാത്തലമൊരുക്കി എല്ലാറ്റിനേയും പരിണമിപ്പിക്കുകയും എന്നാൽ തീർത്തും അപരിണാമിയായി വർത്തിക്കുകയും ചെയ്യുന്ന കാലശക്തിക്കും ഒരടിസ്ഥാനം അവശ്യം ഉണ്ടായേ തീരൂ.

ജീവജാലങ്ങളിൽ മനുഷ്യവർഗ്ഗത്തിനു വിശേഷബുദ്ധിയെന്നൊരു സഹജഗുണവിശേഷമുണ്ട്. മനുഷ്യവ്യക്തികളിലാകട്ടെ ഈ വിശേഷഗുണത്തിന് വലിയ ഏറ്റക്കുറവുകളും കാലദേശാദിപരിഗണനകൾക്ക് അനുസൃതമായി കാണാൻ കഴിയുന്നുണ്ട്. ജീവ-ജഗത്തുക്കളുടെ മുൻ സൂചിപ്പിച്ച അടിസ്ഥാനസത്യം ആരാഞ്ഞറിയാനുതകുംപ്രകാരം ജന്മസിദ്ധമായ ബുദ്ധിവൈശിഷ്ട്യം പ്രയോജനപ്പെടുത്തുന്നതിൻെറ പഠന-പരിശീലന പ്രക്രിയയത്രേ മനുഷ്യൻെറ മതജീവിതം. ഭാരതത്തിൽ ഈദൃശ സത്യാഷേണ ജീവിത മാതൃകക്കു സുവ്യക്തമായ രൂപം നൽകിയ പൂർവ്വമനീഷികളായ മഹർഷീശ്വരന്മാർ അതിന് ധർമ്മമെന്നാണത്രെ പേർ നൽകിയിട്ടുള്ളത്. ഇതരദേശങ്ങളിൽ "മത"മെന്നു പറയുന്ന ജീവിതസമ്പ്രദായം ഭാരതത്തിൽ "ധർമ്മ"മെന്നു പറയപ്പെടുന്നു. ഇത് ഭാരതത്തിലെ അനാദി പാരമ്പര്യ സംസ്കാരത്തെ സൂചിപ്പിക്കുന്ന ശബ്ദവുമാണ്.

കാലഗതിയിൽ മനുഷ്യൻെറ ബുദ്ധിക്കു തെളിച്ചവും മങ്ങലുംമാറി മാറി സംഭവിക്കുക സ്വാഭാവികമാണ്. മങ്ങൽ

സംഭവിക്കുമ്പോൾ ധർമ്മഹാനിയും സത്യനിഷേധവും അവശ്യം സംഭവിക്കുന്നു. സമൂഹത്തിൽ കലഹവാസന ശക്തിയാർജ്ജിക്കുകയും ജീവിതം ദുരിതപൂർണ്ണവും ദുഃസഹവുമായി ഭവിക്കുകയും ചെയ്യുന്നു. ഇങ്ങനെ സംഭവിക്കുന്ന അധർമ്മകാലഘട്ടങ്ങളിൽ സത്യബുദ്ധിക്കു നല്ല തെളിച്ചമുള്ള മഹാപുരുഷന്മാർ അവരുടെ ധർമ്മജാഗ്രതയും സത്യനിഷ്ഠയും സമൂഹത്തിൽ പ്രകട മാക്കി സമൂഹത്തെ സ്വാധീനിച്ച് അധർമ്മമാർഗ്ഗ ങ്ങളിൽനിന്ന് ധർമ്മമാർഗ്ഗത്തിലേക്ക് ഉദ്ധരിക്കുന്നു. മനുഷ്യവർഗ്ഗത്തിൻെറ ഉത്ക്കർഷത്തിൻേറയും അപകർ ഷത്തിൻേറയും കഥകളാണല്ലോ ലോകചരിത്രത്തിൻെറ പാഠ്യവിഷയങ്ങൾ. ഉത്ക്കർഷം ധാർമ്മികജീവിത ത്തിൻേറയും അപകർഷം അധാർമ്മികജീവിതത്തിൻേറയും നിദർശനങ്ങളാണെന്നും വിശേഷബുദ്ധിയുള്ള മനുഷ്യൻ നിതാന്തജാഗ്രത പുലർത്തി ധാർമ്മികജീവിതം നയിച്ച് സർവ്വാധിഷ്ഠാനമായസത്യം അറിഞ്ഞനുഭവിച്ച് ജീവിതസത്യം സാക്ഷാത്ക്കരിക്കുകയാണ് വേണ്ടതെന്നും അതാണത്രേ പൂർണ്ണസുഖസ്വരൂപമായ മോക്ഷം അഥവാ പരമപുരു ഷാർത്ഥമെന്നും ഭാരതത്തിൻെറ പാരമ്പര്യ സംസ്കാരം പഠിപ്പിക്കുന്നു. മഹർഷീശ്വരന്മാരുടെ ദർശനസാരമായ ഉപനിഷത്തുക്കളാണ് മോക്ഷമാർഗ്ഗത്തിലെ കെടാ വിളക്കുകൾ.

ആനുകാലിക ഭാരതചരിത്രവും അനേകം ഉപനിഷ ദൃഷിമാർക്കു സാക്ഷ്യം വഹിക്കുന്നുണ്ട്. നമ്മുടെ രാഷ്ട്ര പിതാവ് മഹാത്മാഗാന്ധിയുടെ ജീവചരിത്രഗ്രന്ഥം ആധു നികമനുഷ്യൻെറ ജന്മസാഫല്യസഹായിയായ ഉപനിഷത് പഠനമാണ്. അത് ഉപനിഷത്ത് പഠിക്കുംപോലെ പഠിക്കുന്ന

